# കലാകൗമുദി

389

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഫെബ്രുവരി 20, 1983

വില: 1 രൂപ 50 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫിച്ചർ



## യാത്രാവിവരണം



## കവിത



## ലേഖനം



## കഥ



## നോവലെററ്



## നോവൽ



## സിനിമ



## മുഖചിത്രം

"വിഷഭൂമി"

(16-ാംപുറം നോക്കുക)

# കത്തുകൾ

## മുകുന്ദൻെറ നോവൽ

കോട്ടയത്തെ 'മ' പ്രസിദ്ധീകരണങ്ങളിൽ മാത്രം പ്രത്യക്ഷപ്പെടുവാൻ യോഗ്യതയുള്ള 'കിളിവന്നു വിളിച്ചപ്പോൾ', 185-ാം ലക്കത്തോടുകൂടി തീർന്നു കണ്ടതിൽ സന്തോഷിക്കുന്നു. 'ആകാശത്തിലെ പറവകൾ'ക്കു ശേഷം വായനക്കാർക്ക് നല്ലൊരു നോവൽ കാഴ്ചവയ്ക്കുവാൻ 'കലാകൗമുദിക്ക്' കഴിഞ്ഞില്ല എന്നു പറയേണ്ടിവന്നതിൽ പരിഭവിക്കുകയില്ലെന്നു കരുതുന്നു.

എം. ടി. ചാക്കോ,
പി. ബി. നമ്പർ 38419,
ബെഹ്റിൻ.

### II

'കിളിവന്നു വിളിച്ചപ്പോൾ' ചാരുവായ ഒരു പ്രേമഗാനമാണ്. ആധുനികതയും അത്യന്താധുനികതയും നശിക്കട്ടെ. നിത്യതമാത്രം നിൽക്കട്ടെ. മുകുന്ദൻെറ ആഖ്യാനസൗന്ദര്യം എത്ര ചേതോഹരം! 'എഴുത്തിൻെറ റേഞ്ച്' എന്നാലെന്തെന്ന് 'കിളി...' കാണിക്കുന്നു.

വി. അനിൽ,
മട്ടാഞ്ചേരി.

## രാഷ്ട്രീയം

കലാകൗമുദിയുടെ രാഷ്ട്രീയ ലേഖനങ്ങൾ പ്രകടമായ പക്ഷപാതിത്വം കാണിക്കുന്നു. ഇടതുപക്ഷ മുന്നണിക്കു് അന്ധമായും അതിവാചാലമായും നൽകുന്ന ഈ പിന്തുണ ദുസ്സഹമായിത്തോന്നുന്നു. ഈയിടെ നടന്ന ബന്തിൽ, കടകളും കമ്പോളങ്ങളും തുറക്കാതിരുന്നതു് സ്വന്തം സ്വത്തും ജീവനും സംരക്ഷിക്കാനുള്ള ജനങ്ങളുടെ ത്വരകൊണ്ടാണെന്നു് എന്താണ് കൗമുദി ന്യൂസ് സർവീസ് ലേഖകൻ കാണാതിരുന്നതു്? വേറെ പലതും തികട്ടിവരുന്നു.

ടി. എസ്. സുരേന്ദ്രൻനായർ,
കൽക്കട്ട.

### II

ഈയടുത്ത കാലത്തായി കലാകൗമുദി കാട്ടുന്ന അമിതമായ രാഷ്ട്രീയ ചായ്‌വ്, ആദ്യകാലം മുതലുള്ള ഒരു വായനക്കാരനെന്ന നിലയിൽ എന്നിൽ ഇത്തിരി നിരാശ ഉണർത്തുന്നു. ഒരു സ്വതന്ത്രമായ കാഴ്ചപ്പാട് പുലർത്താൻ കഴിഞ്ഞില്ലെങ്കിൽക്കൂടിയും വെറുമൊരു പാർട്ടി നോട്ടീസായി വാരിക തരംതാഴുന്നതു് ആശാസ്യമല്ല. കേരളത്തിലെ ഭരണകക്ഷിയെയോ പ്രത്യേകിച്ച് ഐ. കോൺഗ്രസ്സിനെയോ തുറന്നു വിമർശിക്കുന്നതിൽ തെറ്റില്ല. മറിച്ച് ചിലതൊക്കെ മാത്രം കാണുകയും മറ്റു ചിലതു് കണ്ടില്ലെന്നു നടിക്കുകയും ചെയ്യുന്നതു് ശരിയല്ലതാനും!

പി. ഒ. മോഹനൻ,
കട്ടപ്പന.

## മാനവികത

കലാകൗമുദിയുടെ താളുകളിൽ പ്രത്യക്ഷപ്പെടുന്ന ബാലകൃഷ്ണൻനായരുടെ നിത്യനൂതനാശയങ്ങളുടെ ചിന്താസരണി, വാരികയ്ക്കു് മാറ്റുകൂട്ടുന്ന ഒരു ഘടകമാണ്. മാനവികതയുടെ മനഃസാക്ഷിക്കു് സൗഹൃദത്തിൻെറ മാനിഫെസ്റ്റോ എഴുതുന്ന നായർ, ചിന്തയുടെ വരണ്ട മേഖലകളിലേക്ക് ഒരരുവിയുടെ ശീതളിമയോടെ നമ്മെ നയിക്കുന്നു. വ്യക്തിബന്ധങ്ങളിലെ സൗഹൃദത്തെ ചാൻസലറികളിലേക്ക് അവരോധിക്കാൻ ശ്രമിക്കുന്ന ലേഖകൻ ചിന്താശീലമുള്ളവൻെറ ഹൃദയത്തിലെ കൈത്തിരിയെ ജാജ്ജ്വല്യമാനമാക്കുകയാണ്. വന്ധ്യത പിടിച്ച ഇന്നത്തെ സാമൂഹ്യ മനഃസാക്ഷിക്ക് പരിഹാസം തോന്നാമെങ്കിലും, പ്രത്യാശയുടെ കിരണങ്ങളെ അണയിക്കാതെ സൂക്ഷിക്കുന്ന ഒരു പററം ജനതയ്ക്കു് ചിന്തിക്കാനെങ്കിലും ഇതവസരം നല്കുന്നു.

സത്യൻ, താമരക്കുളം.

## താട

388-ാം ലക്കത്തിലെ ഘടികാരം എന്ന എൻെറ കഥ വായിച്ചു. 37-ാം പേജിൽ "പശുവിൻെറ താടിയിൽ ഇത്തിരി നേരം തടവിക്കൊടുത്തശേഷം ശാന്തി അകത്തേക്കു കയറിപ്പോയി." എന്നു വായിച്ചു.

പശുവിനു താടിയുണ്ടോ?

താടിയല്ല താടയാണ്.

എൻെറ തെറേറാ അതോ അച്ചടിപ്പിശകോ? രണ്ടിൽ ഏതായാലും താടയാണ്.

താടകയല്ല. താട.

—പുനത്തിൽ കുഞ്ഞബ്ദുള്ള

## ഷെഡ്യൂൾ-എക്സ് മരുന്നുകൾ

എം. പി. നാരായണപിള്ളയുടെ 'ഷെഡ്യൂൾ എക്സ്' (കലാകൗമുദി ലക്കം 387) പൊടിപ്പനായിരിക്കുന്നു.

'ഡ്രഗ്സ് ആൻഡ് കോസ് മെററിക്സ്' (രണ്ടാം ഭേദഗതി) റൂൾസ് 1982'-നു് മറിച്ചു് നല്ല ഒരു മുഖമുള്ളതു് എടുത്തുകാണിക്കാൻ നാരായണപിള്ള മറന്നെന്നു തോന്നുന്നു. ഇന്നു് ബോംബെയിലെ വിദ്യാർത്ഥികളിൽ 40 ശതമാനത്തോളം 'ഡ്രഗ് അഡിക്ററ്'കളാണെന്നു് കണക്കുകൂട്ടലുകൾ കാണിക്കുന്നു. കാരണം വളരെ വ്യക്തം—മാൻഡ്രാക്സ്, കാമ്പോസ്, വൈസ്പാരക്സ് ഏതു വേണമെങ്കിലും (ഡോക്ടറുടെ ചീററ് കൂടാതെ തന്നെ) ഏതെങ്കിലും മരുന്നു കടക്കാരനെ പരിചയമുണ്ടെങ്കിൽ സുലഭമായി കിട്ടുന്നു എന്നതുതന്നെ. പക്ഷേ, പുതിയ ഡ്രഗ്സ് ആൻഡ് കോസ്മെററിക്സ് ഭേദഗതിച്ചട്ടം നടപ്പിൽ വരുന്നതോടെ സ്ഥിതിഗതികൾ മാറും. കടക്കാരനു് ഈ ഷെഡ്യൂൾ-എക്സ് മരുന്നുകൾ ബ്ലാക്കിൽ കൊടുക്കാൻ ഭയം തോന്നിത്തുടങ്ങും. പിടിച്ചാൽ പോകുന്നതു് ഒന്നും പത്തും അല്ല, രൂപ 5,000 ആണ്. അല്ലെങ്കിൽ ഏഴുകൊല്ലം ഇരുമ്പഴിഎണ്ണേണ്ടിവരും!

ഒരു നിലയ്ക്കു് നോക്കുമ്പോൾ 'വെസ്റ്റേൺ സ്റ്റൈലി'ലേക്ക് വഴിതെററി പോകുന്ന ഇന്ത്യയെ രക്ഷിക്കലാവില്ലേ ഈ പുതിയ ഭേദഗതിച്ചട്ടം കൊണ്ട് ഗവൺമെൻറ് ഉദ്ദേശിക്കുന്നതു്?

ടി. കെ. ഉണ്ണികൃഷ്ണൻ,
ബോംബെ

## ആധുനിക ജേർണലിസം

പുണ്യനഗരത്തിലെ ശൈത്യംവീണു തുടങ്ങിയ സായാഹ്നം. മടങ്ങിപ്പോയ തീർത്ഥാടകരാൽ ശൂന്യമാക്കപ്പെട്ട വീഥികൾ. നിറഞ്ഞ മടിശ്ശീലയിൽ തടവി ആലസ്യത്തിൽ മയങ്ങുന്ന കച്ചവടക്കാരും അവരുടെ ഇടുങ്ങിയ തെരുവുകളും താണ്ടി മുറിയിലെത്തി. 'ന്യൂസ്‌വീക്കി'ൻെറ പുതിയ ലക്കം കിടക്കുന്നു. അവസാനത്തേതിനു് തൊട്ടിപ്പുറത്തെ താളുകളിൽ ഇ. ടി. യുടെ ഇന്നലെ കണ്ട വീഡിയോ ചിത്രവും ലേഖനവും. ആഴ്ചകൾക്കുമുമ്പ് 'കലാകൗമുദി'യിൽ വന്ന സുന്ദരമായ 'ഒെറെറപ്പി'ൻെറ ചാരുത.

ആധുനിക പത്രപ്രവർത്തനത്തിൽ 'കലാ കൗമുദി' എവിടെ എത്തിനിൽക്കുന്നു എന്നതിനെക്കുറിച്ച് രണ്ടു വാക്കെഴുതാൻ തോന്നി—ക്ഷമിക്കുക.

തോളൂർ മുഹമ്മദ്, മക്ക.

## ക്രിക്കററ്

കഴിഞ്ഞലക്കം കലാകൗമുദിയിൽ കെ. ആർ. ഉപേന്ദ്രവർമ്മ ഇന്ത്യൻ ക്രിക്കററിനോട് സഹതപിച്ചിരിക്കുന്നതായി കണ്ടു. ക്രിക്കററ് ലോകത്തു് സാധാരണമായിരിക്കുന്ന ഹോംഗ്രൗണ്ട് പ്രാഗല്ഭ്യം വർമ്മ വിസ്മരിച്ചതായി തോന്നുന്നു. റൺവേട്ട നടത്തുന്ന സാഹീർ അബ്ബാസും വിക്കററുകൾ കൊയ്യുകൂട്ടുന്ന ഇമ്റാനും ഇന്ത്യൻ മണ്ണിൽ കരഞ്ഞു കളിച്ച മടങ്ങിപ്പോയിട്ട് അധികം കാലമായില്ലല്ലോ. ന്യൂസ്‌ലാൻഡിൽ, കാലാവസ്ഥയേയും, വിക്കററിനേയും പഴിചാരി ഭീമന്മാരായ വെസ്റ്റിൻഡീസുകാരുടെ കഥയും ചരിത്രത്തിൻെറ ആഴങ്ങളിലല്ലതാനും. പിന്നെന്തിനു് ഈ സഹതാപം.

ക്രിക്കററ് അവനവൻെറ പറമ്പിലെ മിടുക്കായിരിക്കുന്നു. അടുത്തവർഷം പാകിസ്ഥാൻ ഇന്ത്യയിലെത്തുമ്പോൾ നമുക്ക് ഈ സാഹീർ മായാജാലവും മററും കാണാം! അന്നു് മനീന്ദറും മററും അജയ്യമായ ഫോമിൽ എന്നൊക്കെ ഇമ്റാൻഖാൻ മുഖസ്തുതിയും പറയും.

മൊഹീന്ദറിനെ ബാററ്സ്മാനായി അംഗീകരിച്ച വക്കുക്കു് നന്ദി. റേഡിയോയിൽ നിന്നും ടെലിവിഷനിലേക്കുയർന്ന കേരളത്തിൻെറ ക്രിക്കററ് പരിജ്ഞാനമാകാം ഈ വൈകിയെത്തിയ അംഗീകാരത്തിനു പ്രേരണ.

ആർ. കെ. ജയൻ
ഇടപ്പള്ളി





കൗമുദി ന്യൂസ് സർവീസ്

ഡെൽഹിയിപ്പോൾ ഒരു ചിരിക്കാലമാണ്. മാനലിരൊക്കെ ചിരിക്കുന്ന കാലം. ശിശിരത്തിൻെറ ഈ ദീർഘസായന്തനം നാളെ പുലരുമ്പോൾ മരങ്ങളുടെക്കൂടി ചിരിക്കാലമായി മാറും. മനുഷ്യരുടേയും മരങ്ങളുടേയും ഈ ചിരിക്കിടയിലൂടെ ചരിത്രഗർഭയായ യമുനാനദിയും ചിരിച്ചുകൊണ്ടൊഴുകുന്നു.

ഇക്കഴിഞ്ഞ ഞായറാഴ്ച ഡെൽഹിക്കാരുടെ ചിരി പാരമ്യത്തിലെത്തിയ നാളായിരുന്നു. അതിനു തലേന്നാൾ ഡെൽഹിക്കാർ ബാലററുപെട്ടികളിൽ അതിരഹസ്യമായി ഒരു വിധി നിക്ഷേപിച്ചിരുന്നു. ഞായറാഴ്ചയാണ് അതു ഫലങ്ങളായി പുറത്തുവന്നതു്.

ശനിയാഴ്ച രാത്രിമുതൽ ഞായറാഴ്ച വൈകി ഫലങ്ങൾ പുറത്തുവരുന്നതുവരെയും രാഷ്ട്രീയക്കാരുടെ മുഖങ്ങൾ കാണേണ്ട കാഴ്ചയായിരുന്നു. കർണ്ണാടകത്തിലെ ചൂട്ട് കണ്ട് ഞെട്ടിയവർ. ആന്ധ്രയിലെ ആട്ടുകൊണ്ട് ഓടിയവർ. അവരൊക്കെ ശ്വാസംവിട്ടും വിടാതെയും പമ്മിപ്പമ്മിനിന്നു. ആന്ധ്ര—കർണ്ണാടക തരംഗം ഡെൽഹിയിൽ പ്രകമ്പനമുണ്ടാക്കാൻ പോകുന്നതു സ്വപ്നംകണ്ട് മറെറാരു കൂട്ടർ കാത്തിരുന്നു. ഇവിടെയെങ്കിലും പിടിച്ചുനിൽക്കാൻ ഒരു തുരുമ്പു കിട്ടുമെന്നു കരുതി ആദ്യകൂട്ടർ. ഇവിടെയും ഇതാ ഞങ്ങളും മുതലയമ്മാച്ചനും എന്ന മട്ടിൽ രണ്ടാംകൂട്ടർ.

ഇതിഹാസകാലത്തും ചരിത്രകാലത്തും ഈ വർത്തമാനകാലത്തും രാജ്യാധികാരക്കാർ പലതരം വന്നതും പോയതും കണ്ട് നിസ്സംഗം ഒഴുകിയിരുന്ന യമുന, ജനാധിപത്യത്തിൻെറ ശക്തമായ വോട്ടധികാരവിനിയോഗം കണ്ടും ശാന്തമായി ഒഴുകിയതാണ്. എങ്കിലും നേതാക്കളുടെ മുഖത്തെ മലബന്ധഭാവം കണ്ടപ്പോൾ യമുനയും പൊട്ടിച്ചിരിക്കാതിരിക്കുന്നതെങ്ങനെ!

അടുത്തകാലത്തു് ഇന്ത്യൻ ജനത, ജനാധിപത്യത്തിൽ തങ്ങളുടെ ഭാഗം ഒന്നാന്തരമായി നിറവേററാറുണ്ട്—ഒരു കഴഞ്ചിനുപോലും തെററാത്തവിധം കർക്കശമായ വിധിയെഴുത്തിലൂടെ. വിധിയും വാങ്ങി ഭരിക്കാൻ കയറിയവർ തങ്ങളുടെ ഭാഗം അപഹാസ്യമായി കളഞ്ഞുകുളിക്കാറുമുണ്ട്. തങ്ങളുടെ അടുത്ത ഊഴം വരുമ്പോൾ ജനങ്ങൾ ഇക്കൂട്ടരെ വോട്ടുകൊണ്ട് തല്ലിയോടിക്കുന്ന ആ ഇന്ത്യൻ കാഴ്ച പോലൊന്ന് വേറെവിടെക്കിട്ടാൻ! അതു കണ്ടും യമുന ശാന്തമായാണൊഴുകിക്കൊണ്ടിരിക്കുന്നതു്.

ഇപ്പോഴിതാ ഇംഗ്ലീഷിൽ 'കൺവിൻസിങ്' എന്നു പറയുന്ന തരത്തിലുള്ള ഒരു വിജയം ഇന്ദിരാഗാന്ധിക്കു നൽകി, പ്രതിപക്ഷ വർണ്ണകോലാഹലങ്ങളെ ഡെൽഹിക്കാർ പ്രഹരിച്ചിരിക്കുന്നു. തിരഞ്ഞെടുപ്പു വരുമ്പോഴെങ്കിലും ജനങ്ങളെ ആദരിക്കണമെന്നും എല്ലാം കണ്ടു നീങ്ങണമെന്നും തെക്കുനിന്നു പഠിച്ച പാഠം ഇന്ദിരാകോൺഗ്രസ്സുകാർ ഡെൽഹിയിൽ മറന്നില്ല. തിരഞ്ഞെടുപ്പു വരുമ്പോഴെങ്കിലും ഒന്നിച്ചു നിൽക്കണമെന്ന് പലേടത്തുവച്ചും ആവർത്തിച്ചു പഠിച്ച പാഠം പ്രതിപക്ഷത്തെ വീരശൂര പ്രഭാഷകന്മാർ മറന്നുകളഞ്ഞു. ജനങ്ങൾ പ്രസാദിക്കേണ്ടവരിൽ പ്രസാദിച്ചു. ആണ്ടുമുഴുവൻ ദൈവവിരോധം പറഞ്ഞുനടന്നാലും ഒരു ദിവസം വന്നു സാഷ്ടാംഗം പ്രണമിച്ച് സമസ്താപരാധം പൊറുക്കണമെന്നപേക്ഷിച്ചാൽ അതു ചെവിക്കൊള്ളുന്ന ഹൃദയാലുവാണ് ഈശ്വരൻ എന്നാണല്ലോ വിശ്വാസം. ജനാധിപത്യത്തിൽ ജനങ്ങളും ഇങ്ങനെതന്നെയായിരിക്കാം.

ഡെൽഹി ഒരു കേന്ദ്രഭരണപ്രദേശമാണ്. അവിടം ഭരിക്കുന്നതു് മെട്രോപോളിററൻ കൗൺസിലാണ്. ഈ പ്രദേശത്തിനകത്തു വരും യഥാർത്ഥനഗരപ്രദേശം. ഇതിൻെറ ഭരണം നടത്തുന്നതു് മററു നഗരങ്ങളിലേതെന്നപോലെ സിററി കോർപ്പറേഷനും. ഈ രണ്ടു സമിതികളിലേക്കമാണ് ഇപ്പോൾ തിരഞ്ഞെടുപ്പു നടന്നതു്. ഇതിനുമുമ്പ് 1977 ലായിരുന്നു തിരഞ്ഞെടുപ്പ്. ജനതാപാർട്ടിയുടെ വേലിയേററകാലം. അവർ സമിതികൾ രണ്ടും പിടിച്ചു. എന്നാൽ 1980-ൽ ഇന്ദിരാകോൺഗ്രസ് അധികാരത്തിൽ മടങ്ങിയെത്തിയപ്പോൾ ജനതയുടെ അധീനതയിലായിരുന്ന സമിതികൾ രണ്ടും പിരിച്ചുവിട്ടു. രണ്ടുവർഷ

(ശേഷം 50-ാം പേജിൽ)




അഞ്ചു ജനറൽ സെക്രട്ടറിമാർക്കും തുല്യസ്ഥാനമാണുള്ളതെന്ന്
കമലാപതി ത്രിപാഠി

# ആധുനിക തിരുവിതാംകൂറിന്റെ മാതാവ്

**ആ**ധുനിക തിരുവിതാംകൂറിന്റെ മാതാവായ അമ്മ മഹാറാണി സേതു പാർവ്വതീഭായി 1983 ഫെബ്റുവരി രണ്ടാം തീയതി ശ്രീചിത്രാ മെഡിക്കൽ സെന്ററിൽവച്ച് ദിവംഗതയായി. തിളക്കമാർന്ന ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്ന അമ്മ മഹാറാണി. തിരുവിതാംകൂറിന്റെ ഭൂതകാലത്തിന്റെ ഒരു ഖണ്ഡത്തിന് അവരെക്കുറിച്ച് നല്ലനല്ല പല കഥകളും പറയാനുണ്ട്. രാജ്യതന്ത്രജ്ഞതയുടെയും ദീർഘവീക്ഷണത്തിന്റെ

വിജ്ഞാനത്തെയും കലയെയും മഹാറാണി ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തു. വിജ്ഞാനവും കലയും സംസ്കാര സമ്പന്നയായ അവരുടെ ദീർഘവീക്ഷണത്തിന് സഹായമായിത്തീർന്നു. തിരുവിതാംകൂറിന്റെ പുരോഗതിക്കുവേണ്ടി പല മഹാസ്ഥാപനങ്ങളും സ്ഥാപിച്ചുകൊണ്ട് അമ്മ മഹാറാണി ഈ നാടിന്റെ ചരിത്രത്തിൽ സ്ഥാനം പിടിച്ചു. ഫെബ്രുവരി 2-ാം തീയതി അന്ത്യനിദ്ര പൂണ്ട സേതുപാർവ്വതീഭായി, അമ്മ മഹാ

റാണി മാത്രമല്ല; ആധുനിക തിരുവിതാംകൂറിന്റെ മാതാവുകൂടിയാണ്. തിരുവിതാംകൂറിന്റെ ഭാവി കാണാൻ കഴിഞ്ഞ

യും മഹാറാണിതന്നെയായിരുന്നു അമ്മ മഹാറാണി സേതു പാർവ്വതീഭായി. മുങ്ങിപ്പോകാൻ ഇടയാകാതെ തിരുവിതാംകൂർ രാജവംശത്തെ അമ്മമഹാറാണി രക്ഷിച്ചു.

ബുദ്ധിശാലിനിയും സംസ്കാരസമ്പന്നയുമായിരുന്ന അമ്മമഹാറാണി. മാവേലിക്കര കൊട്ടാരത്തിന്റെ കലാപാരമ്പര്യം നിലനിറുത്തിപ്പോന്നത് അമ്മമഹാറാണിയുടെ ശ്രമംകൊണ്ടു മാത്രമാണ്.

മകനെ വിനയമൂർത്തിയാക്കി വളർത്തിയ അമ്മ: ചിത്തിര തിരുനാൾ മഹാരാജാവും അമ്മമഹാറാണിയും


**ജി. സുഭാഷ്**
കൗമുദി ന്യൂസ് സർവീസ്


അന്തർനേത്രങ്ങളായിരുന്ന അവരുടേത്.

ഇന്നത്തെ യുവാക്കളോട് ആരായിരുന്നു അമ്മ മഹാറാണിയെന്നു പറഞ്ഞുകൊടുക്കണ്ടേ?

പഴയ തിരുവിതാംകൂറിലുണ്ടായ അസൂയാവഹമായ നേട്ടങ്ങൾക്കു പിന്നിൽ ഊർജ്ജസ്വലമായ പ്രേരകശക്തിയായി പ്രവർത്തിച്ചത് അമ്മമഹാറാണിയായിരുന്നു. തിരുവിതാംകൂറിലെ വൃദ്ധതലമുറയ്ക്ക് ആ കഥ നന്നായറിയാം. അതുകൊണ്ടുതന്നെയാണ് ആ മഹതിയുടെ മൃതദേഹം കണ്ടു വന്ദിക്കുന്നതിനും ആദരാഞ്ജലികൾ അർപ്പിക്കുന്നതിനും രംഗവിലാസം കൊട്ടാരത്തിലേക്ക് രാത്രിമുതൽ വെളുക്കുവോളം ജനങ്ങളുടെ നിലയ്ക്കാത്ത പ്രവാഹമുണ്ടായത്.

ക്ഷേത്രപ്രവേശനവിളംബരത്തിന് അംഗീകാരവും ആശീർവാദവും നൽകിയതിലൂടെ ഒരു വ്യവസ്ഥിതിയുടെ മാറ്റത്തിന് അമ്മ മഹാറാണി ശക്തമായ പ്രേരണ നൽകി. 1937-ൽ തിരുവനന്തപുരത്ത് തിരുവിതാംകൂർ സർവ്വകലാശാല സ്ഥാപിക്കുന്നതിന് മുഖ്യപങ്കുവഹിച്ചത് മഹാറാണിയാണ്. ഗ്രാമീണ വികസനത്തെ ലക്ഷ്യമാക്കി 1939-ൽ തിരുവിതാംകൂർ വില്ലേജ് യൂണിയൻ ആക്ട് നടപ്പാക്കിയതിലും, 1937-ൽ കാർഷിക ഋണാശ്വാസ നിയമപ്രകാരം ഗ്രാമീണരുടെ ഋണബാദ്ധ്യത നിവാരണത്തിനുവേണ്ടി നടപടികൾ സ്വീകരിച്ചതിലും, രാജ്യത്തിന്റെ വ്യവസായവൽക്കരണത്തിന് പരമാവധി മുൻഗണന നൽകി തിരുവനന്തപുരത്തെ ട്രാവൻകൂർ റബ്ബർ വർക്ക്സ്, കുണ്ടറ കളിമൺഫാക്ടറി, ഏലൂർ ഫെർട്ടിലൈസേഴ്സ് ആൻഡ് കെമിക്കൽസ് എന്നീ വ്യവസായ സ്ഥാപനങ്ങൾ സ്ഥാപിക്കുന്നതിലും, ശ്രീചിത്തിരതിരുനാൾ മഹാരാജാവിന് പ്രചോദനം നൽകിയത് അമ്മ മഹാറാണിയാണ്. കേരളത്തിലെ ആദ്യത്തെ ജലവൈദ്യുത പദ്ധതിയായ പള്ളിവാസലിന്റെയും, സ്റ്റേറ്റ് ട്രാൻസ്പോർട്ട്, വിമാനസർവീസ് എന്നിവയുടെയും ആരംഭത്തിനു പിന്നിൽ മഹാറാണി ഒരു പ്രേരക ഘടകമായിരുന്നു.

●

തിരുവിതാംകൂർ രാജകുടുംബത്തിലെ റാണിമാർ മാമൂലുകൾക്കെതിരെ വെല്ലുവിളി ഉയർത്തിയവരാണെന്ന് ചരിത്രത്തിൽ കാണാം. കടൽകടന്ന് പുറം





വർഷങ്ങൾക്കുമുമ്പ് തിരുവനന്തപുരത്ത് നടന്ന അഖിലേന്ത്യാ വനിതാ സമ്മേളനത്തിൽ മഹാറാണി അദ്ധ്യക്ഷപ്രസംഗംചെയ്യുന്നു.



അമ്മമഹാറാണിയും മകൻ ചിത്തിരതിരുനാൾ മഹാരാജാവും തിരുവനന്തപുരം വിമൻസ് കോളേജിൽ ഒരു ചടങ്ങിൽ സംബന്ധിക്കാൻ എത്തുന്നു: (പഴയ ഒരു ആൽബത്തിൽ നിന്ന്)

ദാർശനികനും ഭരണാധികാരിയുമായിരുന്ന ഡോ: എസ്. രാധാകൃഷ്ണന്ന് കവടിയാർ കൊട്ടാരത്തിലെ ആതിഥ്യം.



നാടുകളിലേക്കു പോകുക ഭ്രഷ്ടായിരുന്ന കാലഘട്ടത്തിൽ കൊല്ലവർഷം 1107 മീനമാസത്തിൽ അമ്മ മഹാറാണി സേതു പാർവ്വതീഭായി, മകൾ കാർത്തികതിരുനാൾ തമ്പുരാട്ടിയെയും കൂട്ടി കപ്പൽകയറി യൂറോപ്പ് പര്യടനത്തിന് പുറപ്പെട്ടു. ബോംബെയിൽനിന്ന് 'വിക്ടോറിയ' എന്ന കപ്പലിൽ യാത്രപുറപ്പെട്ട് ഇറ്റലി, ഫ്രാൻസ്, ഇംഗ്ലണ്ട് എന്നീ രാജ്യങ്ങൾ അവർ സന്ദർശിച്ചു. ബക്കിങ്ഹാം കൊട്ടാരത്തിലെത്തി അവർ ജോർജ്ജ്ചക്രവർത്തിയെയും മേരിമഹാറാണിയെയും കണ്ടു. ഇറ്റലിയിൽ വത്തിക്കാൻ അരമനയിലെത്തി മാർപ്പാപ്പയുടെ സ്വീകരണച്ചടങ്ങിലും പങ്കെടുത്തു.

പടിഞ്ഞാറേ കോട്ടകഴിഞ്ഞ് വിദേശികളെ സ്വീകരിക്കാൻ പുത്തരിക്കണ്ടപ്പുറത്തേക്കു പോകാൻ പാടില്ലെന്ന മാമൂലിനെ ലംഘിച്ച ഗൗരി ലക്ഷ്മീഭായിയുടെയും അവർണ്ണർക്ക് ആഭരണം ധരിക്കാൻ അനുവാദം നൽകിയ ഗൗരി പാർവ്വതീ ഭായിയുടേയും ദേവദാസി സമ്പ്രദായം അവസാനിപ്പിച്ച റീജന്റ് സേതു ലക്ഷ്മീഭായിയുടെയും പാരമ്പര്യത്തിന്റെ നെറുകയിൽ അമ്മമഹാറാണി അങ്ങനെ മറ്റൊരു തൂവൽകൂടിചാർത്തി. 1935-ൽ തിരുവനന്തപുരത്തു നടന്ന അഖിലേന്ത്യാ വനിതാ സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചതും അമ്മ മഹാറാണിയാണ്.

രാജ്യത്തിന്റെ ശ്രേയസ്സ് മുന്നിൽ കണ്ടുകൊണ്ട് നയതന്ത്രജ്ഞതയോടെ പ്രവർത്തിച്ച അമ്മമഹാറാണിതന്നെയാണ് നാട്ടുരാജ്യങ്ങളുടെ ജനായത്തത്തിലേക്കുള്ള ചുവടുമാറ്റത്തിൽ തിരുവിതാംകൂർ മാതൃക കാട്ടുന്നതിന് സഹായകമായി വർത്തിച്ചതിലും നിർണ്ണായക പങ്കു വഹിച്ചത്.

ജനക്ഷേമം രാജധർമ്മത്തിന്റെ അവിഭാജ്യ ഘടകമാണെന്ന വിശ്വാസപ്രമാണമനുസരിച്ച് പ്രവർത്തിച്ചിരുന്ന വിശിഷ്ടമായ പാരമ്പര്യമുള്ള തിരുവിതാംകൂർ രാജവംശത്തിന്റെ കീർത്തി വർദ്ധിപ്പിക്കുന്നതിൽ തന്റേതായ പങ്കു വഹിച്ച അമ്മമഹാറാണി രാജവാഴ്ച അവസാനിക്കുകയും ജനാധിപത്യഭരണം നിലവിൽ വരികയും ചെയ്തശേഷവും അതേ പാരമ്പര്യത്തിൽ മുറുകെ പിടിച്ചുതന്നെ പ്രവർത്തിച്ചു. ദാനധർമ്മങ്ങളിൽ എക്കാലവും പുകൾപെറ്റിരുന്ന തിരുവിതാംകൂർ രാജകുടുംബം. വൈദ്യശുശ്രൂഷാ രംഗത്ത് ഇന്ത്യയിൽ പ്രമുഖസ്ഥാനം അലങ്കരിക്കുന്ന ദേശീയസ്ഥാപനമായ ശ്രീചിത്തിരതിരുനാൾ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്, മഹാറാണി സേതു പാർവ്വതീഭായി സർജിക്കൽ സെന്റർ, കാർത്തികതിരുനാൾ വയോജനകേന്ദ്രം തുടങ്ങിയ മഹാസ്ഥാപനങ്ങൾക്ക് ലക്ഷക്കണക്കിനു രൂപ സംഭാവന ചെയ്തിട്ടുള്ള ട്രസ്റ്റുകൾ രൂപീകരിക്കുന്നതിന് മഹാരാജാവിനു പ്രേരണ നൽകിയത് അമ്മമഹാറാണിയല്ലാതെ മറ്റാരുമായിരുന്നില്ല.

●

ചിറയ്ക്കൽ കോലത്തിരി രാജകുടുംബത്തിന്റെ ശാഖയായ മാവേലിക്കര കൊട്ടാരത്തിൽ 1896 നവംബർ 8-ാം തീയതി ഭൂജാതയായ പാർവ്വതീഭായിയെയും

സഹോദരി ലക്ഷ്മീഭായിയെയും 1076-ാമാണ്ട് ചിങ്ങമാസം 15-ാം തീയതി ശ്രീമൂലംതിരുനാൾ മഹാരാജാവ് തിരുവിതാംകൂർ രാജകുടുംബത്തിലേക്ക് ദത്തെടുക്കുകയായിരുന്നു. സൗന്ദര്യത്തിലും സ്വഭാവഗുണത്തിലും ഉത്തമകളായ സഹോദരിമാർ ഇരുവരും മൂലംതിരുനാൾ മഹാരാജാവിന്റെ വത്സലപുത്രിമാരായി വളർന്നു. കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ മേൽനോട്ടത്തിൽ വിദ്യാഭ്യാസം ചെയ്തു. സേതു പാർവ്വതീഭായി മലയാളം, സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ പാണ്ഡിത്യം നേടുന്നതോടൊപ്പംതന്നെ സർവ്വകലാവിദുഷിയായും വളർന്നുവന്നു. സംഗീതത്തിലും സാഹിത്യത്തിലും അവർ നൈപുണ്യം നേടി. വീണവായനയിൽ അവർക്ക് പ്രത്യേക അവഗാഹമുണ്ടായിരുന്നു. വാർദ്ധക്യംമൂലം ശയ്യാവലംബയാകുന്നതുവരെയും ഗ്രന്ഥപാരായണത്തിലും വീണവായനയിലും അവർ ഉത്സുകയായിരുന്നു.

ശ്രീസ്വാതിതിരുനാൾ സംഗീത അക്കാദമി സ്ഥാപിക്കുന്നതിൽ മുഖ്യപങ്കുവഹിച്ച അമ്മമഹാറാണിയുടെ മുമ്പിൽ സംഗീതവൈദുഷ്യം പ്രകടിപ്പിച്ച് അംഗീകാരം കൈവരിച്ചെങ്കിൽ മാത്രമേ അന്ന് ഒരാൾ അക്കാദമിയുടെ പ്രിൻസിപ്പലായി നിയമിക്കപ്പെടുമായിരുന്നുള്ളൂ. നവരാത്രിമണ്ഡപത്തിൽ വിദ്വൽസദസ്സിൽ പങ്കെടുക്കുന്നതിലും സംഗീതക്കച്ചേരികൾ നടത്തുന്നതിനുമായെത്തുന്ന സംഗീതമർമ്മജ്ഞർ സർവ്വകലാവിദുഷിയായ മഹാറാണിയെ സന്ദർശിക്കാതെ മടങ്ങുമായിരുന്നില്ല.

മുത്തച്ഛനായ ആർട്ടിസ്റ്റ് രാജാരവിവർമ്മയിൽനിന്ന് ചിത്രകലയിൽ ഉൾക്കാഴ്ചനേടിയ രാജമാതാവ് വസ്ത്രാലങ്കാരവിദ്യയിലും അതിനിപുണയായിരുന്നു.

മഹാറാണിക്ക് പതിനൊന്നു വയസ്സുപ്രായമുള്ളപ്പോഴാണ് 1082 മേടം 12-ാം തീയതി കിളിമാനൂർ ശ്രീരവിവർമ്മ കോയിത്തമ്പുരാൻ അവരെ വിവാഹം കഴിച്ചത്. അഭൂതപൂർവ്വമായ രാജകീയ ആഡംബരങ്ങളോടെനടന്ന ആ വിവാഹം തിരുവിതാംകൂറിന്റെ ഉത്സവം തന്നെയായിരുന്നു.

1088 തുലാം 22-ാം തീയതി സേതുപാർവ്വതീഭായി തിരുവിതാംകൂറിലെ അവസാനത്തെ ഭരണാധികാരിയായ ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ മഹാരാജാവിന് ജന്മംനൽകി.

തിരുവിതാംകൂറിന് നവയുഗചൈതന്യം പകർന്നുകൊടുത്ത അമ്മമഹാറാണി 1980 നവംബർ 11-ന് ശതാഭിഷിക്തയായ വേളയിൽ അന്നത്തെ ഗവർണർ ജ്യോതിവെങ്കിടചെല്ലം അവർക്ക് ജനങ്ങളുടെ വകയായി സ്നേഹോപഹാരം സമർപ്പിച്ചു.

വാർദ്ധക്യസഹജമായ ദേഹാസ്വാസ്ഥ്യം അമ്മമഹാറാണിയെ കുറച്ചുകാലമായി അലട്ടുന്നുണ്ടായിരുന്നു. അസുഖം മൂർച്ഛിച്ചതിനെത്തുടർന്ന് മരണം സംഭവിക്കുന്നതിന് നാലുദിവസം മുമ്പാണ് തന്റെ പരിലാളനയാൽ പുഷ്ടിപ്പെട്ട ശ്രീ ചിത്രാമെഡിക്കൽ സെന്ററിലേക്ക് വിദഗ്ധചികിത്സയ്ക്കായി അവർ പോയത്.



തിരുവിതാംകൂറിന്റെ ശ്രേയസ്സിന് ശിലാസ്ഥാപനം

ഫെബ്രുവരി 2-ാം തീയതി രാത്രി 7-55 ന് അവിടെവച്ചുതന്നെ അവർ അന്ത്യശ്വാസംവലിച്ചു. തിരുവിതാംകൂറിന്റെയും കേരളത്തിന്റെയും സാമൂഹ്യ-സാംസ്കാരിക മണ്ഡലങ്ങളിൽ മഹത്തായസംഭാവനകൾ നൽകിയ ആ മഹൽജീവിതം കെട്ടടങ്ങുമ്പോൾ മക്കളായ ശ്രീചിത്തിരതിരുനാൾ മഹാരാജാവും മാർത്താണ്ഡവർമ്മ ഇളയ രാജാവും കാർത്തിക തിരുനാൾ തമ്പുരാട്ടിയും നിറകണ്ണുകളോടെ അവരുടെ സമീപത്തുതന്നെ ഉണ്ടായിരുന്നു.

●

മൃതദേഹം രാത്രിതന്നെ കവടിയാർ കൊട്ടാരത്തിലേക്കു മാറ്റുന്നതിനു മുമ്പ് രാജകുടുംബാംഗങ്ങൾ വസിച്ചിരുന്ന കോട്ടയ്ക്കകത്ത് രംഗവിലാസം വലിയകൊട്ടാരത്തിൽ കൊണ്ടുവന്നു. പുഷ്പചക്രങ്ങൾകൊണ്ടലങ്കരിച്ച ടെമ്പോവാനിൽ മൃതദേഹം കൊട്ടാരത്തിലെ വിശാലമായ ഹാളിനുള്ളിലേക്ക് എടുത്തുകൊണ്ടുവന്നു കിടത്തിയപ്പോൾ തന്റെ ശക്തിചൈതന്യത്തിന്റെ ഉറവിടവും സർവ്വസ്വവുമായിരുന്ന മാതാവിന്റെ മൃതദേഹത്തിൽ നിർന്നിമേഷനായി നോക്കിക്കൊണ്ടു നിന്നിരുന്ന ബാലരാമവർമ്മ മഹാരാജാവ് വിമ്മിക്കരഞ്ഞുപോയി. മൂത്ത പുത്രനായ അദ്ദേഹം പിന്നീട് തീർത്ഥജലത്തിൽ തുളസിക്കതിർ മുക്കി മൃതദേഹത്തിന്റെ തലയ്ക്കലും കാൽക്കലും തളിച്ചു. ഇളയ രാജാവ് മാർത്താണ്ഡവർമ്മയും അതു് ആവർത്തിച്ചു. മകൾ കാർത്തികതിരുനാൾ മാതാവിന്റെ തലയ്ക്കൽ വെളുത്ത പുഷ്പദലങ്ങൾ അർപ്പിച്ചു. മഹാരാജാവും രാജകുടുംബാംഗങ്ങളും തുടർന്ന് കണ്ണീരോടെ അമ്മയുടെ കാൽക്കൽ സാഷ്ടാംഗം പ്രണമിച്ചു.



വ്യാഴാഴ്ച രാവിലെ ആറുമണിക്ക് രംഗവിലാസം കൊട്ടാരത്തിലെ വിശാലമായ രവിഹാളിൽ പ്രത്യേകമൊരുക്കിയ മഞ്ചത്തിൽ അമ്മമഹാറാണിയുടെ മൃതദേഹം പൊതുദർശനത്തിനായി കൊണ്ടുവച്ചു. ജീവിതത്തിന്റെ വിവിധ തുറകളിൽപ്പെട്ട ജനസഹസ്രങ്ങൾ ആ മഹതിയുടെ ഭൗതികശരീരത്തിനു മുമ്പിൽ നമ്രശിരസ്കരായി നിന്ന് പ്രണാമം അർപ്പിച്ചു.

പൊതുദർശനത്തിനുശേഷം മഹാരാജാവ്, ഇളയരാജാവ്, മൂലംതിരുനാൾ രാമവർമ്മ, കാർത്തികതിരുനാൾ തമ്പുരാട്ടിയുടെ ജാമാതാക്കളായ സി. ആർ. ആർ. വർമ്മ, ആർ. ആർ. വർമ്മ എന്നിവർ ചേർന്ന് ഭൗതികദേഹം പുഷ്പചക്രങ്ങൾ കൊണ്ടലങ്കരിച്ച വാനിലേക്ക് എടുത്തുവച്ചു. നിരവധി കാറുകളുടെ അകമ്പടിയോടെ ഭൗതികദേഹം സംസ്കരിക്കുന്നതിനായി വിലാപയാത്രയായി കവടിയാർ കൊട്ടാരത്തിലേക്കു കൊണ്ടുപോയി.

തിരുവിതാംകൂർ രാജാക്കന്മാരെയും രാജകുടുംബാംഗങ്ങളെയും സംസ്കരിക്കാറുള്ളത് പുന്നപുരത്തെ പള്ളിയടക്കമുക്കിലായിരുന്നു. അമ്മ മഹാറാണിയുടെ ഭർത്താവ് ശ്രീരവിവർമ്മകോയിത്തമ്പുരാനെ അടക്കം ചെയ്തതും ഇവിടെയാണ്. ആ പതിവിനുമാറ്റം വരുത്തിക്കൊണ്ടാണ് അമ്മ മഹാറാണിയുടെ മൃതദേഹം കവടിയാർ കൊട്ടാരവളപ്പിൽ സംസ്കരിക്കാൻ തീരുമാനിച്ചത്. മുൻകാലങ്ങളിൽ മഹാരാജാക്കന്മാർ മരിക്കുമ്പോൾ മതിൽ പിളർന്ന് പുതിയ വഴിയുണ്ടാക്കി അതിലൂടെയായിരുന്നു മൃതദേഹം സംസ്കരിക്കാനായി കൊണ്ടുപോയിരുന്നത്. അമ്മ മഹാറാണിയുടെ മൃതദേഹം കവടിയാർ കൊട്ടാരവളപ്പിലേക്കു കൊണ്ടുപോയതു് പഴയ ഗേറ്റിലൂടെ തന്നെയാണ്.



ജനാധിപത്യഭരണത്തിൽ രാജപ്രമുഖനായ ചിത്തിരതിരുനാളും അമ്മമഹാറാണിയും അളവുകളിലും തൂക്കങ്ങളിലും വന്ന പരിവർത്തനം നേരിൽക്കാണുന്നു.

കൊട്ടാരവളപ്പിലെ സ്കൂൾഹൗസിനു സമീപമുള്ള തിരുവേലി ബലിപ്പുരയിൽ നിലത്ത് തൂശനിലവിരിച്ച് അതിലാണ് അമ്മ മഹാറാണിയുടെ മൃതദേഹം ഇറക്കിവച്ചത്. തമ്പുരാട്ടിമാരുൾപ്പെടെയുള്ള രാജകുടുംബാംഗങ്ങൾ മൃതദേഹത്തിനു ചുറ്റും വന്ദിച്ചുനിന്ന് നാരായണ മന്ത്രം ജപിച്ചു. മൃതദേഹം പട്ടടയിലേക്ക് എടുക്കുന്നതിന് മുമ്പ് മഹാരാജാവ് കർമ്മങ്ങൾ ചെയ്തു.

ശ്രീമൂലം തിരുനാളിന്റെ ദത്തുപുത്രിയായിവന്ന് സേവനങ്ങൾകൊണ്ട് തിരുവിതാംകൂർ രാജകുടുംബത്തിന്റെ പ്രഭാവത്തിനു മാറ്റുകൂട്ടിയ സേതു പാർവ്വതീഭായി അമ്മമഹാറാണിയുടെ ഭൗതികദേഹം ചിതാഗ്നിയിൽ എരിഞ്ഞടങ്ങിയപ്പോൾ ശ്രീചിത്തിരതിരുനാൾ മഹാരാജാവ് തന്റെയും കുടുംബാംഗങ്ങളുടെയും ദുഃഖത്തിൽ പങ്കുചേരാനെത്തിയ എല്ലാവരോടും പ്രത്യേകം പ്രത്യേകമായി നന്ദി പ്രകാശിപ്പിച്ചുകൊണ്ട് പറഞ്ഞു: "ഞാൻ ക്ഷീണിതനാണ്. അല്പം കിടക്കട്ടെ."

ഒരു രാജകുടുംബത്തെയും അതിലെ അംഗങ്ങളെയും ആദരിക്കാൻ കാലം നമ്മോട് ഇന്ന് ഒരു തരത്തിലും ആവശ്യപ്പെടുന്നില്ല. അവരുടെ ചെങ്കോലും കിരീടവും നാം നേരത്തെതിരിച്ചുവാങ്ങി. ആദരവോടെയാണ് തിരുവിതാംകൂർ മഹാരാജാവ് അതെല്ലാം തിരിച്ചുകൊടുത്തത്. വല്ലഭായി പട്ടേലിനും വി. പി. മേനോനും ആ സന്ദർഭത്തോട് സർവ്വാത്മനാ വന്ദനം പറയേണ്ടിവന്നു. തിരുവിതാംകൂർ മഹാരാജാവിന്റെ ആത്മാർ

(ശേഷം 50-ാം പേജിൽ)



അമ്മയുടെ
അന്തിമ യാത്ര

# ആസ്സാമിൽ എരിയുന്ന ശിശിരം

**കൗമുദി ന്യൂസ് സർവീസ്**

**ഡെ**ൽഹിയിൽ നിന്നു നോക്കുമ്പോൾ, ഭൂമിശാസ്ത്രപരമായി, ആസ്സാം അകലെയാണ്. എന്നിട്ടും ആസ്സാം, ഡെൽഹിയിലെ ഭരണകൂടത്തിന്റെ അകത്തളങ്ങളോളം വളർന്നെത്തിയിരിക്കുന്നു. ഇന്ദിരാഗാന്ധി ഗവണ്മെന്റിനെ സംബന്ധിച്ചിടത്തോളം തീപിടിച്ചു നിൽക്കുന്ന ആസ്സാം തീപിടിച്ചു നിൽക്കുന്ന പഞ്ചാബിനോളം തന്നെ അടുത്താണ്. അടിച്ചേല്പിക്കപ്പെട്ട ഒരു നിയമസഭാ തിരഞ്ഞെടുപ്പിനെതിരെ ആസ്സാമിലെ സർക്കാർ ജീവനക്കാർ പതിനെട്ടു ദിവസത്തെ ഒരു പൂർണ്ണ നിസ്സഹകരണ സമരം കഴിഞ്ഞ 5-ാം തീയതി ആരംഭിക്കുക കൂടി ചെയ്തതോടെ ബ്രഹ്മപുത്രാ താഴ്‌വരയുടെ ഇരമ്പം കേന്ദ്രഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം കാതുകളുടെ ചാരേ നിന്നുതന്നെ ഉയർന്നു തുടങ്ങിയിരിക്കണം. അതുകൊണ്ടുതന്നെ, ഗവൺമെന്റ് ചെവിപൊത്തിപ്പിടിക്കുന്നു.

ഗവൺമെന്റിനെ വിശ്വസിക്കാമെങ്കിൽ വരുന്ന 14, 17, 20 തീയതികളിൽ ആസ്സാമിൽ തിരഞ്ഞെടുപ്പുനടക്കും. ആസ്സാമിൽ തലങ്ങും വിലങ്ങും ഏർപ്പെടുത്തിവരുന്ന പടക്കുററൻ സൈനികസന്നാഹങ്ങൾ കാണുമ്പോഴും, ആ തിരഞ്ഞെടുപ്പു നടക്കുമെന്ന് വിശ്വസിക്കാതെവയ്യ. പക്ഷേ, ആസ്സാം പ്രക്ഷോഭകർ സ്വന്തം ജീവന് പുല്ലുവിലയിട്ടുകൊണ്ടു നടത്തുന്ന പടപ്പുറപ്പാട് കാണുമ്പോഴോ? നിങ്ങൾക്കറിയാമോ, ഇന്ന് കേന്ദ്രസർക്കാർ ഭയപ്പെടുന്ന ഇന്ത്യയിലെ ഏകവിദ്യാർത്ഥിസമൂഹം ആസ്സാമിലാണുള്ളത്. ഒരു കോസിനുവേണ്ടിത്തന്നെയാണ് 'ആസു' പൊരുതുന്നത്. പക്ഷേ, ആ കോസ് വലിയരളവോളം സെക്ടേറിയൻ ആയിപ്പോയി. ആസുവാകട്ടേ ദേശീയതയുടെ ഖദർ ധരിച്ചിട്ടുമില്ല. ആസ്സാമിനു വെളിയിൽ കേന്ദ്രഗവണ്മെന്റിന്റെ നിലപാടിന് ധാർമ്മികമായ നിലനില്പ് നൽകുന്ന രണ്ടു ഘടകങ്ങളാണിവ.

പക്ഷേ, നാമോർക്കണം, മാർദ്ദവമുള്ള ഭാഷയിലാണെങ്കിലും സെക്ടേറിയനിസം പറഞ്ഞും പഠിപ്പിച്ചുംതന്നെയാണ് എ. ഐ. എ. ഡി. എം. കെ. യുടെ നിനെപ്പതേ മുടിപ്പവൻ തമിഴ്നാട്ടിൽ അധികാരത്തിലേറിയതു്. അതേ വഴിയേ പോയിത്തന്നെയാണ് തെലുങ്കുദൈവം അധികാരക്കസേര സ്വന്തമാക്കിയതും. തീർച്ചയായും ദേശീയത ഒരു മധുരമനോഹര സങ്കല്പമാണ്. പക്ഷേ, പ്രാദേശികമായ അഭിമാനബോധത്തിനും സുരക്ഷിതത്വത്തിനും പകരംനിൽക്കാൻ ആ സങ്കല്പത്തിന് ഏറെ നാൾ കഴിയില്ല. അതുകൊണ്ടാണ് ആസ്സാമിലെ വിദേശിപ്രശ്നം സെക്ടേറിയനിസത്തന്റെ അർത്ഥമറിയാവുന്ന വിദ്യാർത്ഥികൾതന്നെ ഏറെറടുത്തതു്. അഖില ആസ്സാം വിദ്യാർത്ഥിയൂണിയൻ പ്രസിഡന്റ് പി. കെ. മഹന്ത എന്ന പയ്യന്റെ ഇൻറഗ്രിററി തൊട്ടറിയാൻ പലപ്രാവശ്യം കേന്ദ്രഗവണ്മെന്റിന് അവസരം ലഭിച്ചിട്ടുണ്ട്. ആസ്സാം ചർച്ച് ആൻറി ക്ലൈമാക്സിലേക്കു് നീണ്ടുപോയ ഒരു കോമാളിക്കഥയായിത്തീർന്നല്ലോ. മഹന്തയെപ്പോലെ, ചെറുപ്പക്കാരുടെ ആരാധനാപാത്രമായ ഒരു ചെറുപ്പക്കാരനെ ദേശീയ സുരക്ഷിതത്വ നിയമമനുസരിച്ച് തടവിലാക്കിയ ഗവണ്മെന്റ്, പ്രശ്നത്തിന്റെ ഗുരുതരാവസ്ഥ മുഴുവൻ വിവക്ഷകളോടെയും മനസ്സിലാക്കി എന്നാണ് ബുദ്ധിയുള്ളവർ കരുതുക.

എന്നിരിക്കേ, ആസ്സാം തിരഞ്ഞെടുപ്പു സംബന്ധിച്ച് ഗവണ്മെന്റു കാട്ടുന്ന പിടിവാശി ഒററനോട്ടത്തിൽ ഇണങ്ങാത്ത കണ്ണിയായി നിൽക്കുന്നു. 126 അംഗങ്ങളുള്ള നിയമസഭയിലേക്കും 12 ലോക്സഭാ സീററുകളിലേക്കും തിരഞ്ഞെടുപ്പു പ്രഖ്യാപിക്കുന്ന നിമിഷംമുതൽ ആസ്സാം തിളച്ചുമറിയുമെന്ന് പ്രവചിക്കാൻ, ഇപ്പോൾ സഫ്ദർജങ് റോഡിലും അധികാരത്തിന്റെ മററ് ഊടുവഴികളിലും ആവേശകരമായ വരവേല്പ് ലഭിക്കുന്ന ജ്യോത്സ്യന്മാർ വേണ്ട. എങ്കിലും ആ തിരഞ്ഞെടുപ്പു പ്രഖ്യാപിക്കപ്പെട്ടു. സ്ഥാനാർത്ഥിത്വകാംക്ഷികളെ പിന്തിരിപ്പിക്കാൻ ആസ്സാം പ്രക്ഷോഭകർ ഗുണ്ടായിസം ഉൾപ്പെടെയുള്ള പതുക്കൻ അടവുകൾ പ്രയോഗിച്ചിട്ടും 537 പേർ നോമിനേഷൻ സമർപ്പിച്ചു. ബന്ദും പണിമുടക്കും തീവയ്പും വെടിവയ്പും കൊണ്ട് ബ്രഹ്മപുത്രാ താഴ്‌വരയ്ക്കു ഭ്രാന്തുപിടിക്കുമ്പോഴും "സ്വതന്ത്രവും നീതിപൂർവ്വക"വുമായ ഒരു തിരഞ്ഞെടുപ്പു നടത്താം എന്ന വിചിത്ര മനോജ്ഞ ശുഭപ്രതീക്ഷകളുമായി ഇലക്ഷൻ കമ്മിഷൻ മുന്നോട്ടു പോവുകയാണ്!

പതിവുപോലെ വോട്ടർപട്ടിക എടുത്തുയർത്തിപ്പിടിച്ചുകൊണ്ടുതന്നെയാണ് അഖില ആസ്സാം വിദ്യാർത്ഥിസംഘടനയും ആസ്സാം ഗണസംഗ്രാമപരിഷത്തും നിലകൊള്ളുന്നതു്. 1979-ൽ തയ്യാറാക്കിയ ഈ വോട്ടർ പട്ടിക ഞങ്ങളുടെ ആസ്സാമിനെ സംബന്ധിച്ചിടത്തോളം ഒരു കള്ളപ്രമാണമാണ്. ഈ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നവരിൽ ഏറെപ്പേർ ഞങ്ങളുടെ മണ്ണിന് വേണ്ടാത്തവരാണ്. ഞങ്ങളുടെ മണ്ണിൽ അവകാശ

(ശേഷം 50-ാം പേജിൽ)

"നാളെ ഇന്ത്യയെ രക്ഷിക്കാൻ ഇന്നു് ആസ്സാമിനെ രക്ഷിക്കുക"







ആന്ധ്രാപ്രദേശിനെ കീഴടക്കി ഡെൽഹിയിലെത്തിയ എൻ. ടി. രാമറാവു ഇന്ദ്രപ്രസ്ഥത്തിൽ വിരോധംകാട്ടി നിന്നവരെയും സാംക്രമികമായ ഒരു പുഞ്ചിരിയിലൂടെ കീഴടക്കി. ഇന്ദിരാഗാന്ധി പോലും ആ ചിരിയിൽ മയങ്ങി.

# നന്ദമൂരിയുടെ കൃഷ്ണവേഷം

**ഹൃ**ദയത്തിൽ വിരിഞ്ഞ പനിനീർപ്പൂവിന്റെ പ്രതിഫലനമൊന്നുമല്ല ഈ വിശാലമായ ചിരി. നന്ദമൂരി താരക രാമറാവു ജീവിതം മുഴുവൻ ചിരി അഭ്യസിച്ച ഒരാളാണ്. എന്നാൽ ലക്ഷങ്ങൾക്കുവേണ്ടി പണ്ടൊക്കെ ചിരിച്ച ചിരിയല്ല ഇതു്. ഇതു് ആന്ധ്രയുടെ ചിരിയാണ്. ഇന്ദിരാ പ്രിയദർശിനിയുടെ മുമ്പിൽ ഇങ്ങനെ ചിരിക്കുമ്പോൾ നന്ദമൂരി താരക രാമറാവു അകമേ മന്ത്രിക്കുന്നുണ്ടാവണം: "സിന്ധു ഗംഗാ സമതലങ്ങളുടെ അമ്മേ, തെക്കുള്ള ശ്രീകാകുളങ്ങളും ഗോദാവരീതീരങ്ങളും ഇനി ഞാൻ നോക്കിക്കോളാം. ശ്രീകാകുളങ്ങൾ എന്നെ വിളിച്ചു. ഗോദാവരിയും കൃഷ്ണയും എന്നെ വിളിച്ചു. എന്റെ മണ്ണിലെ നെല്പാടങ്ങളും ചോളപ്പാടങ്ങളും പുകയിലത്തോട്ടങ്ങളും എന്നെ വിളിച്ചു. നരസിംഹനും ബ്രഹ്മാനന്ദനും രാജേശ്വരനും ഭാസ്കരനും എന്റെ നാടിന്റെ വിളികേൾക്കാതെ കടന്നുകളഞ്ഞു. ശ്രീകാകുളം കണ്ണുനീരു വാർക്കുമ്പോൾ, ഗോദാവരി അലറുമ്പോൾ, തെലുങ്കാന വീർപ്പുമുട്ടുമ്പോൾ ഞാൻ കോടമ്പാക്കത്തെ സ്ററുഡിയോ ഫ്ളോറുകളിൽ ശ്രീകൃഷ്ണനും ശ്രീരാമനുമായി ജീവിച്ചു. പെരിയാറും അണ്ണാദുരൈയും തമിഴകത്തിന് പുതിയൊരു ചരിത്രം നിർമ്മിച്ചുകൊണ്ടിരുന്നതു് ഞാൻ കാണുന്നുണ്ടായിരുന്നു. അവർ ചരിത്രത്തിന്റെ തേരു തെളിക്കുന്നതു് ഏകാന്തനായി ഞാൻ നോക്കിനിന്നു. അവസാനം തിരുപ്പതി വെങ്കിടാചലപതിയുടെ അനുഗ്രഹത്തോടുകൂടി ഞാൻ ആന്ധ്രയിലേക്കു നീങ്ങി. ആന്ധ്രയിലെ ജനങ്ങൾ എന്നോടാവശ്യപ്പെട്ടു—അവർക്കു് പുതിയൊരു ചരിത്രം നിർമ്മിച്ചുകൊടുക്കണമെന്നു്."

സിന്ധു-ഗംഗാ സമതലങ്ങളുടെ അമ്മ ഇതാ, ഇവിടെ വിളറുന്നു. അവരോർക്കുകയാവാം: "രാമറാവു, നമ്മുടെ ഇന്ത്യ കീറിപ്പറിയുകയാണ്. പഞ്ചാബിനെക്കുറിച്ചോർത്തു് ഞാൻ ഇപ്പോൾ ഉറങ്ങാറില്ല. ആസാം എന്നെ ഇട്ടുലട്ടുകയാണ്. കർണ്ണാടകം എന്നെ കൈയൊഴിച്ചു. തമിഴ് നാട്ടിൽ ഞാൻ ഇനി കാലുകുത്തേണ്ട ആവശ്യംപോലുമില്ല. മഹാരാഷ്ട്രയിൽ ആത്തുലെ എന്തെല്ലാമാണ് ഇനി കാട്ടിക്കൂട്ടുകയെന്ന് ആർക്കറിയാം! കേരളത്തിൽ നിന്നു കിട്ടുന്ന റിപ്പോർട്ടുകൾ എന്നെ വ്യാകുലപ്പെടുത്തുന്നു. കേരളത്തെ പിടിച്ചുനിറുത്താൻ കരുണാകരനെക്കൊണ്ടാവുമെന്നു തോന്നുന്നില്ല. ആൻറണി സന്ന്യാസിയെപ്പോലെ മാറിനിൽക്കുകയാണ്. എന്റെ കൂടെ നിൽക്കുന്ന ആരെയും എനിക്കു് വിശ്വാസമില്ല. ക്യാബിനററിൽനിന്ന് കുറെയെണ്ണത്തെ ഞാൻ പുറത്തയച്ചു. ക്യാബിനററിനകത്തേക്കു് ഞാൻ പുതുതായി കയററിക്കൊണ്ടു വന്നവർ എന്റെ കൂടെ നിൽക്കുമോ? എനിക്കാരെയും വിശ്വസിക്കാൻ കഴിയുന്നില്ല. കമലാപതി ത്രിപാഠിക്കു് എന്തുചെയ്യാൻ കഴിയും? രാജീവാണെങ്കിൽ പാവമാണ്. അവന്റെ കൂടെ നിൽക്കേണ്ടവരിൽ പാതിയും ആ തെറിച്ച പെണ്ണിന്റെ കൂടെയാണ്. ചന്ദ്രശേഖറിന്റെ പദയാത്രയും എന്നെ പേടിപ്പെടുത്തുന്നു. അയാൾ ആ ജയപ്രകാശിന്റെ പേരും പറഞ്ഞു് എന്തെങ്കിലും കാട്ടിക്കൂട്ടിയെന്നുവരും. ആകെക്കൂടി ഇന്ത്യ ഇന്നു് കുഴപ്പത്തിലാണ്. എന്റെ കൂടെ നിൽക്കുന്നവർ തീരെ വിശ്വസിക്കാൻ കൊള്ളാത്തവരാണ്."

**കൗമുദിന്യൂസ് സർവീസ്**

നന്ദമൂരി താരക രാമറാവു ചിരിക്കില

(ശേഷം 35-ാം പേജിൽ)

**അവകാശത്തിനുവേണ്ടി മുറവിളി കൂട്ടുന്ന സർക്കാർ ജീവനക്കാരെ വേട്ടമൃഗങ്ങളെപ്പോലെ സെക്രട്ടേറിയററ് വളപ്പിൽ വച്ച് ഓട്ടിച്ചിട്ട് തല്ലുന്നു. ഈ നാട്ടിലെ ചാല-കരമനകൾ കത്തിയവസാനിക്കുമ്പോൾ മന്ത്രിമാർ സെക്രട്ടേറിയററിനകത്ത് ഒളിച്ചിരിക്കുന്നു. ഇപ്പോഴത്തെ മന്ത്രിസഭയുടെ നിഘണ്ടുവിൽ ക്രമസമാധാനത്തിനു പുതിയ അർത്ഥങ്ങൾ.**

**കെ. ജി. പരമേശ്വരൻനായർ**

# ഡിസംബർ മുപ്പതും ഫെബ്രുവരി ഒന്നും

'ക്രമസമാധാനം' എന്നതു് കേരള രാഷ്ട്രീയത്തിലെ ഒരു തീക്കട്ടയായാണ്. സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ട സംഗതി.

'ക്രമസമാധാന പാലനം' പൊലീസിനെക്കൊണ്ടു് ഭരണാധികാരികളാണു നടത്തുന്നതു്. സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ട സംഗതിയാവുമ്പോൾ അതിനു വ്യക്തമായ നയം ഉണ്ടാവണം. അതായതു് പൊലീസ് നയം.

ഇപ്പോഴത്തെ കോൺഗ്രസ്-ഐ മുന്നണി ഭരണാധികാരം നേടിയതുതന്നെ ക്രമസമാധാന പ്രശ്നം വോട്ടർമാരുടെ മുന്നിൽ വച്ചുകൊണ്ടാണ്. അതിനാൽ 'വ്യക്തമായ പൊലീസ് നയം' എന്നതു് ഇപ്പോഴത്തെ മന്ത്രിസഭയുടെ പ്രാഥമിക പ്രതിജ്ഞകളിൽ ഒന്നാകണം.

കോൺഗ്രസ്-ഐ മുന്നണി സർക്കാരിന്റെ പൊലീസ് നയം എന്താണ്? ആ നയത്തിനു് സ്ഥിരതയുണ്ടോ? യുക്തിഭദ്രതയുണ്ടോ? ഫലദായകശേഷിയുണ്ടോ? ഈ ചോദ്യങ്ങൾ ഈയിടെയായി ഉയർന്നുകേൾക്കുന്നു.

പൊലീസ് നയം എന്തായാലും അതിനു സ്ഥിരതയില്ലെന്നും യുക്തിഭദ്രതയില്ലെന്നും ഫലദായകശേഷി ഇല്ലെന്നും ഇടതുമുന്നണി പറയുന്നു. അവർ പറയുമല്ലോ. നിഷ്പക്ഷർ പറയുന്നു. അവർ കൂടി പറയുമ്പോൾ എന്തോ കുഴപ്പമുണ്ടെന്നുവരുന്നു. അവർ മാത്രമല്ല, ഭരണമുന്നണിയിലെ ചില പ്രമുഖർതന്നെ രഹസ്യമായി ഇതു സമ്മതിക്കുകയും ചെയ്യുന്നു. കുഴപ്പമാണെന്നു വ്യക്തമാവുന്നു.

ഈ 'കുഴപ്പം' എന്തെന്നു തെളിയിക്കുന്ന സംഭവങ്ങളാണ് 1982 ഡിസംബർ 30-നും 1983 ഫെബ്രുവരി 1-നും സർക്കാരിന്റെ ഭാഗത്തുനിന്നുണ്ടായ നടപടികൾ.

പൊലീസ് നയത്തിലെ വൈരുദ്ധ്യം ആ ദിവസങ്ങൾ തുറന്നുകാണിച്ചു.

കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ കളങ്കമുണ്ടാക്കിയതായിരുന്നു ഡിസംബർ 30-ാം തീയതി തലസ്ഥാനത്തുണ്ടായ സംഭവം. ചാലയും കരമനയും കത്തിയെരിഞ്ഞപ്പോൾ, അട്ടക്കുളങ്ങരയും മണക്കാട്ടും കടകൾ ഇടിച്ചുനിരത്തപ്പെട്ടപ്പോൾ, ബംഗ്ലാദേശ് കോളനിയിൽ പാവപ്പെട്ടവരുടെ കുടിലുകൾ വെന്തു വെണ്ണീറായപ്പോൾ, ട്രാഫിക് പൊലീസ് സ്റ്റേഷൻ അഗ്നിക്കിരയാക്കപ്പെട്ടപ്പോൾ, വിമാനത്താവളത്തിലെ റൺവേക്കടുത്തു് തീയിട്ടപ്പോൾ, ഒരുപിടി സാമൂഹ്യ വിരുദ്ധന്മാർ മെയിൻറോഡിലെ ചില കടകൾ തല്ലിത്തകർത്തപ്പോൾ, സെക്രട്ടേറിയററ് കവാടം അവർ പാറക്കഷണങ്ങൾ പറക്കിവച്ച് അടച്ചപ്പോൾ സർക്കാർ പൊലീസിനെ രംഗത്തുനിന്നും മാററിനിറുത്തി. ഒന്നോ രണ്ടോ മണിക്കൂറല്ല; ഒരു പകൽ മുഴുവനും. അക്രമങ്ങൾ നടന്ന സ്ഥലങ്ങളിലെങ്ങും പൊലീസിനെ പോകാൻ അനുവദിച്ചില്ല. ഫലമോ, തലസ്ഥാനത്തിന്റെ ചില ഭാഗങ്ങൾ എരിഞ്ഞു ചാമ്പലായി. നഗരവാസികളുടെ നട്ടെല്ലിലൂടെ ഭീതിയുടെ മിന്നൽപ്പിണരുകൾ പാഞ്ഞുകൊണ്ടേയിരുന്നു. ജനവിഭാഗങ്ങൾക്കു് അന്യോന്യം വിശ്വാസമില്ലാതായി. സമുദായ മൈത്രി കലങ്ങി. എന്തിനേറെ, പട്ടാളത്തെപ്പോലും രംഗത്തിറക്കേണ്ടിവന്നവിധം ക്രമസമാധാനനില തകർന്നു. ഒടുവിൽ തെററുപററിപ്പോയെന്നു് ഏററുപറഞ്ഞു് അതിൽനിന്നും തന്റെ സർക്കാർ ഒരു പാഠം പഠിച്ചിരിക്കുന്നുവെന്നു് മുഖ്യമന്ത്രിക്കു് സമ്മതിക്കേണ്ടിവന്നു. അതു് പൊലീസ് നയത്തിന്റെ ഒരുവശം.

ഫെബ്രുവരി ഒന്നിനു് സംഭവിച്ചതു് എന്തായിരുന്നു? ഭരണത്തിന്റെ സിരാകേന്ദ്രമായ സെക്രട്ടേറിയററിനു മുമ്പിൽ വച്ചു് മന്ത്രിമാർ നോക്കിനില്ക്കേ സ്വന്തം ജീവനക്കാരെ പൊലീസിനെക്കൊണ്ടു് മർദ്ദിപ്പിച്ചു. സെക്രട്ടേറിയററിനകത്തു് സമരം ചെയ്ത വനിതകളടക്കം മൂവായിരത്തിലേറെ ജീവനക്കാരെ മണിക്കൂറുകളെടുത്തു് കടുത്തവാശിയോടെ പൊലീസിനെക്കൊണ്ടു് അറസ്ററുചെയ്തു മാററിച്ചു. പുറത്തു് പ്രകടനം നടത്തിയ എൻ. ജി. ഒ. മാർക്കുനേരെ ഒരു പ്രകോപനവുമില്ലാതെ പൊലീസ് കണ്ണീർ വാതകം പ്രയോഗിച്ചു. വേട്ടമൃഗങ്ങളെപ്പോലെ ആ ജീവനക്കാരെ ഓടിച്ചിട്ടുതല്ലി. എണീറേറാടാതെ നിലത്തുകിടന്നവരുടെ തലയും പുറവും കൈകാലുകളും ലാത്തികൊണ്ടു് അടിച്ചുപൊട്ടിച്ചു. എന്തിനിതെല്ലാം ഭരണാധികാരികൾ പൊലീസിനെക്കൊണ്ടു ചെയ്യിച്ചു? ഏൺഡ് ലീവ് സറണ്ടർ അവകാശം മരവിപ്പിച്ചതിൽ ജീവനക്കാർ പ്രതിഷേധിച്ചുപോയി. ധൂർത്തടിച്ചും അഴിമതി നടത്തിയും ഖജനാവു കാലിയാക്കിയിട്ടു് തങ്ങളുടെ പിച്ചച്ചട്ടിയിൽ കൈയിടരുതെന്നു ജീവനക്കാർ ഭരണാധികാരികളോടു് പറഞ്ഞുകളഞ്ഞു. അതിനാണു് അവരോടു പൊലീസിനെക്കൊണ്ടു് ഈ ക്രൂരത ചെയ്യിച്ചതു്.

ഡിസംബർ 30-ാം തീയതി ഒരു വിധത്തിലും ഫെബ്രുവരി ഒന്നാംതീയതിയിൽ മറെറാരുവിധത്തിലും പൊലീസ് പെരുമാറി. പൊലീസിനെ കുററംപറയാവുന്നതാണെന്നു തോന്നുന്നില്ല. ഭരണാധികാരികൾ അരുതെന്നു പറഞ്ഞാൽ ആട്ടിൻകുഞ്ഞുങ്ങളെപ്പോലെ ശാന്തരായി മാറിനിൽക്കാനും കടിച്ചുകീറാൻ ആജ്ഞാപിച്ചാൽ വ്യാഘ്രത്തെപ്പോലെ ജനത്തിനുമേൽ ചാടിവീഴാനും ബാദ്ധ്യസ്ഥരാണു് പൊലീസുകാർ.

## ഭീരുത്വവും ധാർഷ്ട്യവും

ഒരു സ്ഥലത്തു് അക്ഷന്തവ്യമായ നിഷ്ക്രിയത്വം. മറെറാരിടത്തു് അക്ഷന്തവ്യംതന്നെയായ ബലപ്രയോഗം. എന്താണ് സർക്കാരിന്റെ പൊലീസ് നയത്തിലെ ഈ രണ്ടു വിരുദ്ധഭാവത്തിനു കാരണം? ആദ്യത്തേതു് ഭരണാധികാരികളുടെ ഭീരുത്വം. രണ്ടാമത്തേതു് അവരുടെ ധാർഷ്ട്യം.

ആലപ്പുഴയിൽ നബിദിനാഘോഷയാത്രയുടെ നേർക്കു നടന്ന പൊലീസ് വെടിവയ്പിൽ പ്രതിഷേധിക്കാൻ നടത്തിയ ഹർത്താലാചരണമാണല്ലോ തലസ്ഥാനത്തു് ഡിസംബർ 30-നു നടന്ന അനിഷ്ടസംഭവങ്ങൾക്കിടയാക്കിയതു്. ആലപ്പുഴയിൽ നടന്നതു് തിരുവനന്തപുരത്തു് ആവർത്തിക്കരുതെന്നു് മുസ്ലിംലീഗിനു് നിർബ്ബന്ധമുണ്ടായിരുന്നു. "ആലപ്പുഴയിൽ നടന്നതു് ഞങ്ങൾ സഹിച്ചു. തിരുവനന്തപുരത്തും അതു സഹിക്കണോ?" അതുകൊണ്ടു് തിരുവനന്തപുരത്തു നടന്ന ഹർത്താലാചരണത്തിന്റെ ഒരു ഘട്ടത്തിലും പൊലീസ് ഇടപെടരുതെന്നു് അന്നുകൂടിയ മന്ത്രിസഭായോഗത്തിലും മുസ്ലിംലീഗ് മന്ത്രിമാർ കർശനമായ നിലപാട് സ്വീകരിച്ചുവത്രേ. അതു് സർക്കാരിനു് അംഗീകരിക്കേണ്ടിവന്നു. അല്ലെങ്കിൽ ഭരണംതന്നെ നഷ്ടമാകുമെന്ന നിലയിലുള്ള രാഷ്ട്രീയ സംഭവവികാസങ്ങൾ ഉണ്ടായേക്കുമോ എന്നു് ഭരണ നേതാക്കൾക്കു് ആശങ്ക വളന്നു. അതുതന്നെയാണ് നിഷ്ക്രിയത്വമെന്ന പൊലീസ് നയത്തിന്റെ പിന്നിലുണ്ടായിരുന്നതു്.

സർക്കാർ ജീവനക്കാർ അവകാശങ്ങൾ പിടിച്ചുപററാൻ സമരം ചെയ്യുകയോ? അതെങ്ങനെ ഒരു സർക്കാരിനു് സമ്മതിച്ചുകൊടുക്കാൻ സാധിക്കും? അത്രയ്ക്കു് ദുർബ്ബലമാണോ സർക്കാർ? സ്വന്തം ജീവനക്കാരായാലും സമരം ചെയ്താൽ അടിച്ചമർത്തണം. ആ ഉദ്ദണ്ഡ ഭാവമാണ് ഫെബ്രുവരി ഒന്നാംതീയതി അവധിദിവസവേതനത്തിനുവേണ്ടി സെക്രട്ടേറിയററ്പടിക്കൽ പ്രകടനം നടത്തിയ എൻ. ജി. ഒ. മാരെ ഒരു പ്രകോപനവുമില്ലാതിരുന്നിട്ടും പൊലീസിനെക്കൊണ്ടു് അടിച്ചു പിരിച്ചുവിട്ടതു്. സംസ്ഥാനത്തിനു് നേരിട്ടേക്കാവുന്ന ഏതോ മഹാ വിപത്തു് ഒഴിവാക്കാനാണെന്ന ഭാവത്തോടെയാണ് സർക്കാർ അതു ചെയ്തതെന്നു് അന്നത്തെ പൊലീസ് മർദ്ദനം കണ്ടുനിന്നവർക്കു് തോന്നിയിരിക്കണം. അത്രമാത്രം സന്നാഹത്തോടെയായിരുന്നു അന്നു് ഒരുപിടി എൻ. ജി. ഒ. മാരെ സെക്രട്ടേറിയററിനു മുമ്പിലിട്ടു തല്ലിച്ചതച്ചതു്.



അവധിക്കൂലി ചോദിച്ചതിനു് സെക്രട്ടേറിയററ് ഗേററിലിട്ട് ജീവനക്കാരെ മർദ്ദിച്ചരംഗം

## മർദ്ദനത്തിലും രണ്ടുപന്തി

പൊലീസ് ബൂട്ടിന്റെ ശബ്ദം കേട്ടാൽ ഓടിപ്പോകുമായിരുന്ന ഇരുപതോളം ഗുണ്ടാമണ്ടകൾ ചേർന്നു് ഡിസംബർ 30-നു് സെക്രട്ടേറിയററിന്റെ പ്രധാനകവാടം കല്ലുംകമ്പും പെറുക്കിവച്ചു് അടച്ചപ്പോൾ അന്നവിടെ പതിവുള്ള പൊലീസ്കാവൽ പോലുമുണ്ടായിരുന്നില്ല. മുഖ്യമന്ത്രിയുടെയും ആഭ്യന്തരമന്ത്രിയുടെയും ഭാഷയിൽ പറഞ്ഞാൽ 'ആത്മസംയമനം' എന്ന പൊലീസ് നയമല്ല, ഫെബ്രുവരി ഒന്നാംതീയതി അതേ സെക്രട്ടേറിയററ് കവാടത്തിനുമുമ്പിൽ സമാധാനപരമായി പ്രകടനം നടത്തിയ എൻ. ജി. ഒ. മാരോടു് സർക്കാർ അനുവർത്തിച്ചതു്. ഡിസംബർ 30-നു് ഉണ്ടായ ചെയ്തികളുടെ നാലയലത്തുപോലും ജീവനക്കാരുടെ സമരം ചെന്നതുമില്ല. പൊലീസ് ഡിസംബർ 30-ാം തീയതി നിഷ്ക്രിയമായിരുന്നുവെന്നു് കുററപ്പെടുത്തിയവർക്കുള്ള മറുപടിയായിട്ടാകണം ഫെബ്രുവരി ഒന്നാംതീയതി പ്രകടനം നടത്തിയ ജീവനക്കാരുടെ നേരെ പൊലീസിനെക്കൊണ്ടു് നടത്തിച്ച ക്രൂര മർദ്ദനം. പക്ഷേ, അവിടെയും സർക്കാർ വിവേചനം കാണിച്ചു. സെക്രട്ടേറിയററിനകത്തു് ധർണയും പ്രകടനവും നടത്തിയ അവിടത്തെ ജീവനക്കാരുടെ നേർക്കു് പൊലീസ് ഒരു തരി മണൽപോലും വാരിയിട്ടില്ല. പല ഘട്ടങ്ങളിലും പ്രകോപനമുണ്ടായിട്ടും പൊലീസ് അവരോടു് ക്ഷമയോടെ പെരുമാറി. ഒടുവിൽ ഗത്യന്തരമില്ലാതെ വന്നപ്പോൾ മണിക്കൂറുകളെടുത്താണ് സമരംചെയ്ത മുഴുവൻ സെക്രട്ടേറിയററ് ജീവനക്കാരെയും നീക്കം ചെയ്തതു്. സെക്രട്ടേറിയററിനകത്തു് സമരംചെയ്ത ജീവനക്കാരിൽ 90 ശതമാനവും ഭരണപക്ഷക്കാരാണ്. അതുകൊണ്ടാണോ ഭരണാധികാരികൾ അവരോടു് ഇങ്ങനെയൊരു സമീപനം എടുത്തതു്. പുറത്തു് പ്രകടനം നടത്തിയവർ പ്രതിപക്ഷ ചായ്‌വുള്ളവരായിരുന്നു. അതുകൊണ്ടു് അവരോടു് മറിച്ചൊരു സമീപനം! സെക്രട്ടേറിയററിനു മുമ്പിൽ ഇതിന[illegible]ും വിവിധ വിഭാഗങ്ങളിൽപ്പെട്ടവരുടെ എത്രയെത്ര വലിയ പ്രകടനങ്ങളും ധർണകളും പിക്കററിങ്ങുകളുമാണ് നടന്നിട്ടുള്ളതു്. അതെല്ലാം പൊലീസ് തികഞ്ഞ ആത്മസംയമനത്തോടെതന്നെ ഒരലോഹ്യത്തിനും ഇടവരുത്താതെ കൈകാര്യം ചെയ്തിട്ടുണ്ടു്. കുട്ടപ്പിക്കററിങ്ങുകാരെ മൂന്നും നാലും മണിക്കൂർ പാടുപെട്ടുതന്നെ നീക്കംചെയ്യാറുമുണ്ടു്. പക്ഷേ, അങ്ങനെയൊരു സമീപനം ഫെബ്രുവരി ഒന്നാംതീയതി പ്രകടനം നടത്തിയ എൻ. ജി. ഒ. മാരുടെ നേർക്കു് സ്വീകരിക്കാൻ ഭരണാധികാരികൾ പൊലീസിനെ അനുവദിച്ചില്ല. അക്രമാസക്തമായ ഒരു വലിയ ജനക്കൂട്ടത്തെ നേരിടുകയാണെന്നോണമായിരുന്നു അന്നു് ആ എൻ. ജി. ഒ. മാരുടെനേരേ പൊലീസിനെക്കൊണ്ടു് ബലപ്രയോഗം നടത്തിച്ചതു്. പ്രകടനം നടന്നുകൊണ്ടിരിക്കേ സെക്രട്ടേറിയററ് പരിസരം നിരോധന മേഖലയായി പ്രഖ്യാപിച്ചു. പിരിഞ്ഞുപോകാൻ ഉച്ചഭാഷിണിയിൽക്കൂടി ആവശ്യപ്പെട്ടു. റെഡ് ഫ്ളാഗ് ഉയർത്തിക്കാണിച്ചു. ബ്യൂഗിൾ ഊതി മുന്നറിയിപ്പു നൽകി. ടിയർഗ്യാസ് ഷെല്ലുകൾ പ്രകടനക്കാരുടെ നേർക്കു് തുരു

ത്തുരെ പൊട്ടിച്ചെറിഞ്ഞു. എന്നിട്ടും പിരിഞ്ഞുപോകാത്ത ജീവനക്കാരെ ലാത്തിച്ചാർജ് ചെയ്യിച്ച് ഭരണാധികാരികൾ തങ്ങളുടെ പൊലീസ് നയത്തിന്റെ കാഠിന്യം അനുഭവിപ്പിച്ചുവിട്ടു.

എല്ലാം കഴിഞ്ഞപ്പോൾ ലാത്തിയടിയേറ്റു വീണ ജീവനക്കാരുടെ മുറിവുകളിൽനിന്നും വാർന്നിറങ്ങിയ ചോര സെക്രട്ടേറിയറ്റിനു മുന്നിലെ റോഡിൽ തളംകെട്ടിക്കിടന്നു. ഭയന്നോടിയവരുടെ കാലുകളിൽനിന്നും ഊരിത്തെറിച്ചുപോയ ചെരിപ്പുകൾ അവിടമാകെ ചിതറിക്കിടന്നു. പൊലീസിനെക്കൊണ്ട് ചെയ്യിച്ച ഈ ബലപ്രയോഗത്തെ ഭരണാധികാരികൾ "സാങ്കേതികത്വം" പറഞ്ഞ് ന്യായീകരിക്കുമായിരിക്കാം. പക്ഷേ, ദൂരെ മാറിനിന്ന് രംഗം വീക്ഷിക്കാനിടയായ സാധാരണക്കാരുടെ മനസ്സിൽ ഒരു സംശയമുണ്ട്. സമാധാനപരമായി പ്രകടനം നടത്തിയ എൻ. ജി. ഒ.മാരുടെ നേർക്ക് എന്തിനു പൊലീസിനെക്കൊണ്ട് ഇങ്ങനെയൊരു ക്രൂരത ചെയ്യിച്ചു? ലാത്തിയടിപേടിച്ച് മുപ്പതുപേരൊഴികെ മറ്റെല്ലാ പ്രകടനക്കാരും ഓടിപ്പോയി. മുന്നൂറോളം പൊലീസുകാരും നിലത്തു കിടന്നിരുന്ന ആ മുപ്പതു ജീവനക്കാരുമല്ലാതെ മറ്റാരും രംഗത്തില്ലാതായി. എന്നിട്ടും എന്തിനു ആ മുപ്പതുപേരുടെ തലയും പുറവും അടിച്ചുപൊട്ടിച്ചു? തല്ലി ചോരതെറിപ്പിക്കാതെതന്നെ അവരെ നിഷ്പ്രയാസം നീക്കം ചെയ്യാൻ പാടില്ലായിരുന്നോ? ഡിസംബർ 30 വരെ തലസ്ഥാനത്ത് അക്രമവും കൊള്ളിവയ്പും കൊള്ളയും നടത്തിയ സാമൂഹ്യവിരുദ്ധന്മാർക്കുനേരെ എൻ. ജി. ഒ.മാരോടു ചെയ്ത ഈ "ബലപ്രയോഗ"ത്തിന്റെ പത്തിലൊരംശമെങ്കിലും നടത്താൻ എന്തുകൊണ്ട് പൊലീസിനെ അനുവദിച്ചില്ല?

## പാളിച്ചകളുടെ പരമ്പര

പൊലീസ്നയം ഇത്തരത്തിൽ തിരിഞ്ഞും മറിഞ്ഞും പ്രയോഗിക്കേണ്ടിവന്നതിന്റെപിന്നിൽ സർക്കാരിനു പറ്റിയ പാളിച്ചകളുടെ ഒരു പരമ്പരതന്നെയുണ്ട്. ഡിസംബർ 30-നു ഹർത്താലിന്റെ പേരിൽ എന്തൊക്കെ നടന്നേക്കുമെന്ന് മുൻകൂട്ടി കാണാൻ ഭരണാധികാരികൾക്ക് കഴിവില്ലാതെപോയി. അന്ന് എന്തു നടക്കുന്നുവെന്ന് അറിഞ്ഞതിനു ശേഷവും അതു തടയുന്നതിനു പൊലീസിനെ രംഗത്തിറക്കാൻ ധൈര്യം വന്നില്ല. എന്തെങ്കിലും ചെയ്യേതീരൂ എന്ന ഘട്ടം വന്നപ്പോൾ പൊലീസിനെ സജീവമായി പ്രവർത്തിപ്പിക്കാനും സാധിച്ചില്ല. ആക്കാര്യത്തിൽ ഉണ്ടായ കാലവിളംബവും നയവൈകല്യവും സർക്കാരിന്റെ സൽപേരിനു കളങ്കമുണ്ടാക്കി. തലസ്ഥാനത്തെ സമാധാന ജീവിതത്തിൽ തീവാരിയിട്ടു.

സർക്കാർ ജീവനക്കാരുടെ സമരം അടിച്ചമർത്തുക എന്ന "പൊലീസ് നയം" ഫെബ്രുവരി ഒന്നാംതീയതി നടപ്പാക്കാൻ നിർബ്ബന്ധിതമായതും ഗവണ്മെന്റിനു പറ്റിയ പാളിച്ചകളുടെ ഫലമാണ്. ജീവനക്കാരുടെ അവധിക്കാലവേതനം മരവിപ്പിക്കാൻ സർക്കാർ കൈക്കൊണ്ട തീരുമാനത്തിൽ വന്നുഭവിച്ചതാണ് ആ പാളിച്ചകൾ. അങ്ങനെയൊരു തീരുമാനത്തിനുള്ള നിർദ്ദേശം ഗവൺമെന്റിന്റെ പരിഗണനയിലുണ്ടെന്ന് ജനുവരി 15-ാം തീയതി കേരളകൗമുദി റിപ്പോർട്ട് ചെയ്തു. ഭരണപക്ഷത്തുള്ള ഒരു സർവീസ് സംഘടനയുടെ ഭാരവാഹികളുടെ നിർബ്ബന്ധത്തിനു വഴങ്ങി സർക്കാർ മൂന്നുദിവസം കഴിഞ്ഞ് ആ വാർത്ത ഒരു ഉളുപ്പുമില്ലാതെ നിഷേധിച്ചു. ഗവൺമെന്റിനു വേണ്ടി പ്രചരണം നടത്തുന്ന ഒരു വിഭാഗമാണ് പബ്ലിക്റിലേഷൻസ് വകുപ്പ്. പ്രചരണങ്ങളുടെ കൂട്ടത്തിൽ സത്യങ്ങൾ ചിലപ്പോൾ മുഴുവനും ആ വകുപ്പ് പുറത്തു പറയാതിരിക്കാം. പക്ഷേ, 1983 ജനുവരി 18-ാം തീയതിവരെ ആ വക



പ്പ് കള്ളം പറഞ്ഞിട്ടില്ല. എന്നാൽ ആ വകുപ്പിനെക്കൊണ്ടും ഗവൺമെന്റ് കള്ളം പറയിപ്പിച്ചു. ഏൺഡ് ലീവ് സറണ്ടർ ചെയ്യൽ മരവിപ്പിക്കുന്നതിനുള്ള നിർദ്ദേശം ഗവണ്മെന്റിന്റെ പരിഗണനയിലുണ്ടെന്നവാർത്ത നിഷേധിക്കാൻ വേണ്ടി. പബ്ലിക് റിലേഷൻസ് വകുപ്പ് നിഷേധക്കുറിപ്പ് ഇറക്കുമ്പോഴും ആ നിർദ്ദേശം അടങ്ങുന്ന ഫയൽ മുഖ്യമന്ത്രിയുടെ മേശപ്പുറത്ത് പരിഗണനാവിധേയമായിത്തന്നെ ഇരിപ്പുണ്ടായിരുന്നു.

എന്തായാലും വാർത്ത സർക്കാർ നിഷേധിച്ചപ്പോൾ സർക്കാർ ജീവനക്കാർ സന്തോഷിച്ചു. ഏൺഡ് ലീവ് സറണ്ടർ ചെയ്യാൻ വേണ്ടി അവർ ഫെബ്രുവരിമാസവും കാത്തിരുന്നു. ഇരുപത്തെട്ടു ദിവസത്തെ ലീവ് സറണ്ടർ ചെയ്താൽ മുപ്പതുദിവസത്തെ ശമ്പളം അവധിദിവസവേതനമായി കിട്ടുമല്ലോ എന്നായിരുന്നു അവരുടെ ആശ. പക്ഷേ, അവർ ചതിക്കപ്പെട്ടു. എന്നാൽ അതിലേറെ ചതി ഉണ്ടാക്കാനിടയാകുമായിരുന്ന മറ്റൊരുനീക്കം അതിനിടയിൽ നടന്നത് അധികമാരും അറിഞ്ഞിട്ടില്ല. 1983-ഏപ്രിൽ ഒന്നുവരെ രണ്ടുമാസത്തേക്ക് ഏൺഡ് ലീവ് സറണ്ടർചെയ്യൽ മരവിപ്പിക്കാനായിരുന്നല്ലോ സർക്കാരിന്റെ പരിഗണനയിലുണ്ടായിരുന്ന നിർദ്ദേശം. അതു സംബന്ധിച്ച 'കേരളകൗമുദി'യിലെ വാർത്ത നിഷേധിച്ച് അധികനാളുകൾ കഴിഞ്ഞില്ല, മറ്റൊരു നിർദ്ദേശം ആസൂത്രണ—സാമ്പത്തിക കാര്യവിഭാഗത്തിന്റേതായി മന്ത്രിസഭയുടെ പരിഗണനയ്ക്കുവന്നു. ഏൺഡ്ലീവ് സറണ്ടർ ചെയ്യൽ 1984-ഏപ്രിൽ ഒന്നുവരെ മരവിപ്പിക്കുന്നതിനുള്ളതായിരുന്നുവത്രേ ആ നിർദ്ദേശം. ധനകാര്യവകുപ്പ പോലും അതറിഞ്ഞില്ല. എന്തായാലും അത്രയും ദീർഘനാൾ അവധിദിവസവേതനം മരവിപ്പിക്കുന്നതിനോട് മന്ത്രിസഭയിൽ എതിർപ്പുണ്ടായി. എന്നാൽ ആ വേതനം പ്രോവിഡന്റ് ഫണ്ടിൽ ചേർക്കാമെന്നായി മറ്റൊരു നിർദ്ദേശം. അത് അപഹാസ്യമായ ഒരു നടപടിയായിപ്പോകുമെന്നായിരുന്നു പല മന്ത്രിമാരും അഭിപ്രായപ്പെട്ടത്. ഒടുവിൽ ആ പ്രശ്നത്തിൽ ഒരു തീരുമാനമെടുക്കുന്നതിനു ജനുവരി 27-ാം തീയതി കൂടിയ മന്ത്രിസഭായോഗം മുഖ്യമന്ത്രിയെ ചുമതലപ്പെടുത്തി. അങ്ങനെ ചുമതലപ്പെടുത്തി മന്ത്രിസഭ പിരിഞ്ഞശേഷവും പല മന്ത്രിമാരുടെയും വിശ്വാസം ഏൺഡ്ലീവ് സറണ്ടർ ചെയ്യൽ മരവിപ്പിക്കാനുള്ള തീരുമാനം ഉണ്ടാവുകയില്ലെന്നായിരുന്നു. പക്ഷേ, മറിച്ചായിരുന്നു സംഭവിച്ചത്. ഒഴിവുദിവസമായിരുന്ന ജനുവരി 30-ാം തീയതി ഞായറാഴ്ച ത്രിസന്ധ്യയ്ക്ക്, സർക്കാർ സറണ്ടർലീവ് മരവിപ്പിക്കാനുള്ള നിർദ്ദേശം പരിഗണനയിലില്ലെന്ന് കള്ളം പറയിപ്പിച്ച അതേ പബ്ലിക് റിലേഷൻസ് വകുപ്പിനെക്കൊണ്ടുതന്നെ സറണ്ടർ ലീവ് ഏപ്രിൽ ഒന്നുവരെ മരവിപ്പിച്ചുകൊണ്ടുള്ള ഉത്തരവ് എല്ലാ പത്രമോഫീസുകളിലും വിളിച്ചു പറയിപ്പിച്ചു. നിഷേധക്കുറിപ്പിന്റെ മഷി അപ്പോഴും ഉണങ്ങിയിരുന്നില്ല.

എന്തിന് ഭരണാധികാരികൾ ഈ കരണംമറിച്ചിലുകൾ നടത്തി? ആരെ തോല്പിക്കാൻ? ആരെ പറ്റിക്കാൻ? സർക്കാരിന്റെ സത്യസന്ധതയിൽ വിശ്വസിച്ച് ആശ്വസിച്ചിരുന്ന ജീവനക്കാർ തളർന്നുപോയി. വീട് ഓലമേയാനുള്ള പണത്തിനുവേണ്ടി, ഉടുതുണി വാങ്ങാനുള്ള പണത്തിനുവേണ്ടി, കടം വീട്ടാനുള്ള പണത്തിനുവേണ്ടി അവധിദിവസ വേതനം വാങ്ങാൻ കാത്തിരുന്ന അവർ അമർഷം പൂണ്ടു. ഭരണപക്ഷജീവനക്കാരും ഈ പ്രശ്നത്തിൽ പള്ളിവേറെ പാതിരി വേറെ എന്ന നിലപാടിലായി. അവരുൾപ്പെടെയുള്ള ജീവനക്കാരുടെ അമർഷം പ്രതിഷേധമായി മാറി. അതു പ്രകടിപ്പിക്കാൻ അവർ ഓഫീസിനു പുറത്തിറങ്ങി മന്ത്രിമാരുടെ ഓഫീസുകളിലേക്ക് നോക്കിനിന്നു വിളിച്ചുചോദിച്ചു:

"ഡെൽഹിയിൽ ആനകളിക്കാൻ പണമുണ്ടോ? മന്ത്രിമാർക്ക് ഊരുചുറ്റാൻ പണമുണ്ടോ? മന്ത്രിമന്ദിരങ്ങളും ഓഫീസുമുറികളും എയർകണ്ടിഷൻ ചെയ്യാൻ പണമുണ്ടോ? ടി. വി. വാങ്ങാൻ പണമുണ്ടോ? മന്ത്രിമാരുടെ ഓഫീസുകളിൽ ആനക്കൊമ്പുകൾ വാങ്ങിവയ്ക്കാൻ പണമുണ്ടോ? ധൂർത്തടിച്ചു മുടിച്ചിട്ട് എന്തിന് ഞങ്ങളുടെ പിച്ചച്ചട്ടിയിൽ കൈയിടുന്നു?" ആ ചോദ്യങ്ങൾക്ക് മന്ത്രിമാരാരും മറുപടി പറഞ്ഞില്ല. മറ്റൊന്നുചെയ്തു. സർക്കാർ ശക്തമാണെന്നും സർക്കാരിന്റെ പൊലീസ് നയത്തിന്റെ കടുപ്പം എത്രമാത്രമാണെന്നും ജീവനക്കാർക്ക് മനസ്സിലാക്കിക്കൊടുത്തു. അതിന്റെ ചൂടാറുന്നതിനു മുമ്പുതന്നെ പണമില്ലെന്നു മനസ്സിലാക്കി സർക്കാരിനോട് സഹകരിക്കാൻ ജീവനക്കാരോട് ഒരഭ്യർത്ഥനയും. എന്തായാലും ഗവണ്മെന്റിനു

(ശേഷം 45-ാം പേജിൽ)

# യുദ്ധഫണ്ടിലേക്ക് ഒരു സംഭാവന

ഇറാൻ, ഇറാക്ക് എന്നീ രാജ്യങ്ങൾ ഇപ്പോഴും യുദ്ധം ചെയ്തുകൊണ്ടിരിക്കുകയാണെന്ന കാര്യം നമ്മൾ മറന്നിട്ടില്ലല്ലോ, പത്രങ്ങൾ മറന്നെങ്കിലും. ഇരു പാർട്ടികൾക്കും കഴിച്ചാൽ എണ്ണകിട്ടും. അതുവിറ്റു കാശുവരും. കാശുവരുമ്പോൾ മുഷ്ക്ക് വരും. ബോധമില്ലാതാകും. യുദ്ധം ചെയ്യും, നശിക്കും. പോട്ടെ. അതവരുടെ കാര്യം.

എന്നാൽ അവരുടെ ഈ കളിയെ ഇന്ത്യയിലെ അർദ്ധപട്ടിണിക്കാരായ നമ്മൾ കാശുകൊടുത്തു സഹായിക്കുന്നത് ശരിയാണോ?

യുദ്ധം എന്ന പരിപാടിയിലെ പ്രധാന ഇനം പട്ടാളക്കാർ പരസ്പരം വെടിവച്ചുകൊല്ലുന്നതാണല്ലോ. ഉണ്ട തടുക്കുന്ന വേലയും അപ്പോൾ അത്യാവശ്യമായി വരുന്നു. ആയതിലേക്ക് ചാക്കിൽ മണൽനിറച്ച് അട്ടിവയ്ക്കുകയാണ് എക്കാലത്തും പതിവ്.

ഇറാനിലും ഇറാക്കിലും മണലിനു ക്ഷാമമില്ല. എന്നാൽ അതു നിറയ്ക്കാനുള്ള ചാക്ക് വിദേശത്തുനിന്ന് ഇറക്കുമതി ചെയ്യണം. ഈ ചാക്കിനു പോളിത്തീൻ പോരാ. ശരിക്കുമുള്ള ചണംതന്നെ വേണം. നമ്മുടെ നാട്ടിൽ പലവ്യഞ്ജനക്കടയിൽ ഉപ്പ് കൊണ്ടുവരുന്ന ചാക്കിന്റെ തുണിയാണ് ഈ ചണം അല്ലെങ്കിൽ ഹെസ്സിയൻ.

ഈ ചാക്ക് മുഖ്യമായും ഉല്പാദിപ്പിക്കുന്നത് രണ്ടു രാജ്യങ്ങളിലാണ്. ഒന്നിവിടെ. മറ്റേത് നമ്മെക്കാളും പട്ടിണിക്കാരായ പ്രജകൾ താമസിക്കുന്ന ബംഗ്ലാദേശം.

ഈ ചണത്തിന്റെ ചാക്ക് വിൽക്കുന്ന കാര്യത്തിൽ ഇന്ത്യയും ബംഗ്ലാദേശും തമ്മിൽ കടുത്ത മത്സരമാണ്. ബംഗ്ലാദേശിന്റെ മുഖ്യവിദേശനാണ്യ വരുമാനം ചണം വിറ്റിട്ടാണ്. രണ്ടുവർഷംമുമ്പ് ചണത്തിന്റെ മാർക്കറ്റിടിഞ്ഞു. വേറെ ഗതിയില്ലാത്തതുകൊണ്ട് ബംഗ്ലാദേശുകാർ വിലകുറച്ചു വിൽക്കാൻ തുടങ്ങി. മത്സരിച്ച് ഇന്ത്യയും വിലകുറച്ചു.

ഒരു സാധനത്തിന്റെ വില കുറഞ്ഞാൽ നഷ്ടം വരുമല്ലോ.

ഇന്ത്യയിലും നഷ്ടത്തിന്റെ പ്രശ്നം വന്നു. വിലകുറച്ച് ചാക്ക് വിൽക്കുമ്പോൾ നഷ്ടം ആരു സഹിക്കണം? നിങ്ങൾ ഒരു ചായക്കട നടത്തിയിട്ട് നഷ്ടം വന്നാൽ അത് ആരു സഹിക്കും? നിങ്ങൾ തന്നെ സഹിക്കും. രക്ഷയില്ലാതെവന്നാൽ തറവാടു വിറ്റ് കടം വീട്ടും.

ചണമില്ലുകളുടെ ഉടമസ്ഥന്മാരായ വലിയ മാർവാറി മുതലാളിമാർ നഷ്ടം സഹിക്കാൻ തയ്യാറല്ല. എന്നാലും ചണച്ചാക്കുണ്ടാക്കുന്നതും വ്യവസായമായിപ്പോയില്ലേ?–വ്യവസായം നടത്തേണ്ട ഉത്തരവാദിത്വം നമ്മുടെ നാട്ടിൽ മുതലാളിയുടെയും തൊഴിലാളിയുടെയും അല്ലല്ലോ. അവർക്ക് ലാഭവും ശമ്പളവും മാത്രം മതി. ഈ അവസരത്തിലാണ് 450 ലക്ഷം ചാക്കിനുള്ള ഇറാക്കിലെ ടെൻഡർ വരുന്നത്. ഈ ടെൻഡറിനു ബംഗ്ലാദേശുമായി മത്സരിച്ചാൽ നമുക്കു സംഭവിക്കുന്ന നഷ്ടം പത്തുകോടി രൂപ.

മത്സരിക്കാതെ ഏതായാലും ബിസിനസ്സുകിട്ടാൻ പോകുന്നില്ല. കഴിഞ്ഞവർഷം ആദ്യം ഇറാക്ക് 1000 ലക്ഷം ചാക്കു വരുത്തി. മുഴുവൻ ബംഗ്ലാദേശിൽ നിന്നായിരുന്നു. ഇത്തവണയെങ്കിലും ഓർഡർ നേടണമെങ്കിൽ ഏറ്റവും ചുരുങ്ങിയത് 10 കോടി രൂപ നഷ്ടപ്പെട്ട് ലേലം പിടിക്കണം.

ആയതിലേക്ക് ഒരു അഡ്ജസ്റ്റ്മെന്റ് നടത്തി. കേന്ദ്രഗവണ്മെന്റിന്റെ വക കമ്പനിയായ സ്റ്റേറ്റ് ട്രേഡിങ്ങ് കോർപ്പറേഷൻ ലേലം പിടിക്കുക. എന്നിട്ട്, അഞ്ചുകോടിരൂപ എസ്. ടി. ഡി. നഷ്ടപ്പെടുക. ബാക്കി അഞ്ചുകോടി മില്ലുടമകൾ സഹിക്കുക.

കഥ അവിടംകൊണ്ടും തീരുന്നില്ല. സ്റ്റേറ്റ് ട്രേഡിങ് കോർപ്പറേഷൻ സഹിക്കുന്ന അഞ്ചുകോടി നഷ്ടം കേന്ദ്രഗവണ്മെന്റിന്റെ നഷ്ടമാണല്ലോ, ടി കമ്പനിയുടെ മുഴുവൻ ഓഹരിയും ഗവണ്മെന്റിന്റേതായിരിക്കെ.

ചണമില്ലുകൾ നടത്തുന്ന മുതലാളിമാർ മിടുക്കന്മാരാണ്. അവർ നഷ്ടം കണക്കിലൊപ്പിക്കും. അതല്ല; ശരിക്കും നഷ്ടം സഹിച്ച എന്ന അവസ്ഥയിൽപോലും ടി നഷ്ടത്തിന്റെ അറുപത്തഞ്ചുശതമാനം നികുതിയായി ഖജനാവിനാണ് നഷ്ടപ്പെടുന്നത്. ആദായനികുതി റിട്ടേണയയ്ക്കുമ്പോൾ ഇന്ന് നഷ്ടംവരുന്ന തുക എട്ടു വർഷത്തിനകമുണ്ടായേക്കാവുന്ന ലാഭത്തിൽ വകവച്ചുകിട്ടുന്നതാണ്. നേരിട്ടുള്ള കമ്പനി ആദായനികുതിയും മറ്റു നികുതികളും കൂട്ടിയാൽ, ഈ പത്തുകോടിയിൽ ഒമ്പതുകോടിയും അവസാനമായി വഹിക്കേണ്ടത് ഗവൺമെന്റായിരിക്കും. അതായത് നമ്മൾ.

ഇറാക്കിലെയും ഇറാനിലെയും യുദ്ധച്ചെലവിൽ നമ്മുടെവക സാമ്പത്തികസഹായമാണീ തുക. എണ്ണപ്പണത്തിന്റെ മുഷ്ക്കുകൊണ്ട് സകലബോധവും നശിച്ച് പരസ്പരം വെടിവയ്ക്കുന്നവനു അർദ്ധപ്പട്ടിണിക്കാരുടെ രാജ്യം സംഭാവന കൊടുക്കുന്നു. പോരെ.

ഈ തുക നിങ്ങളുടെ സ്വന്തമായിരുന്നെങ്കിൽ നിങ്ങൾ ഇത്തരം സംഭാവന നടത്തുമായിരുന്നോ?

നിങ്ങൾ ഭരിക്കുന്നയാളായിപ്പോയെങ്കിൽ നടത്തിയേക്കും. കാരണം, നിങ്ങളപ്പോൾ നഷ്ടപ്പെടുത്തുന്നത് സ്വന്തം പൈസയല്ല—മറ്റുള്ളവരുടെ പൈസയാണ്. ഇഷ്ടംപോലെ ധൂർത്തടിക്കാം.

അതല്ല, ഇങ്ങനെ നഷ്ടം സഹിച്ച് ഓർഡർ പിടിച്ചില്ലെങ്കിൽ ആകാശം ഇടിഞ്ഞുവീഴുമോ? തൽക്കാലം അല്പം ക്ഷീണം വന്നേക്കും. പിന്നെ, ചണവ്യവസായം ഒന്നിടിയും. കുറച്ച് ലേഓഫ് വരും. മുതലാളിമാർക്ക് അല്പം ലാഭം കുറയും. ചണം നടുന്നിടത്ത് കൃഷിക്കാർ വേറെ വല്ലതും നടേണ്ടിവരും. ഇതിനപ്പുറമൊന്നും സംഭവിക്കില്ല. പയ്യെ എല്ലാം ഒരു നിരപ്പിലാകും. നമുക്ക് കാശുപോകില്ല.

അതല്ലല്ലോ ഭരണം എന്നുവച്ചാൽ. പാവപ്പെട്ടവനെ കുപ്പിയിലാക്കി അവന്റെ പൈസ മുതലാളിമാർക്കും സംഘടിത തൊഴിലാളിക്കുമായി വീതിക്കുന്ന രാമരാജ്യത്തിലാണല്ലോ സർക്കാരുതന്നെ കച്ചവടത്തിനിറങ്ങുന്നത്. പാവപ്പെട്ടവൻ ഭാഗ്യവാൻ. അവനൊന്നും അറിയുന്നില്ല. അനുഭവിക്കുന്നേയുള്ളൂ. സ്വന്തം നഷ്ടം മനസ്സിലാക്കാനുള്ള വിവേകം പോലുമില്ലാത്തവനു ഇതു സംഭവിച്ചേ പറ്റൂ. ദൈവത്തിനുപോലും അവനെ രക്ഷപ്പെടുത്താൻ പറ്റില്ല. മുദ്രാവാക്യംകൊണ്ട് അവനു വയറു നിറയും. ജയ്ഹിന്ദ്.

എം. പി. നാരായണപിള്ള

**കവർ സ്റ്റോറി**

# വിഷഭൂമിയിൽനിന്നുള്ള കുറിപ്പുകൾ

**തോമസ് ജോസഫ്**

സന്ധ്യാസമയം. പുകക്കുഴലുകളുടേയും അലറുന്ന യന്ത്രങ്ങളുടേയും ഒരു ഭൂവിഭാഗം. സന്ധ്യകളിലെ ആഘോഷങ്ങളോ, ആർഭാടങ്ങളോ, ഇല്ലാതെ വ്യവസായ ശാലകളേയും വിദ്യാലയങ്ങളേയും ചുററിവളഞ്ഞുപോകുന്ന വഴികൾ ശൂന്യങ്ങളായി കിടന്നു. മനുഷ്യശബ്ദങ്ങൾക്കപരിയായി യന്ത്രമുഴക്കങ്ങളുടെ ഊഞ്ഞാലാട്ടം. കാഫ്കാ കഥകളിലെ ഇരുണ്ട അന്തരീക്ഷം ഈ ചെറുനഗരത്തെ സമീപപ്രദേശങ്ങളിൽനിന്നും ഒററപ്പെടുത്തുന്നു. കവലകളിലും വഴിവക്കുകളിലും സാധാരണ കണ്ടുവന്നിരുന്ന ചുരുക്കം ചിലർമാത്രം കൂട്ടംകൂടിയും ഒററതിരിഞ്ഞും നിന്നിരുന്നു. സ്വപ്നങ്ങൾ കണ്ടും കുശലപ്രശ്നങ്ങളിൽ മുഴുകിയും. പെട്ടെന്നായിരുന്നു ആട്ടിൻകൂട്ടം ചിതറിയതുപോലെ ആൾക്കൂട്ടം ഓടാൻതുടങ്ങിയതു്. ഫാക്ടറികളിൽനിന്നു് യന്ത്രം തിരിച്ചിരുന്ന തൊഴിലാളികളും, മൈതാനങ്ങളിൽ പരിശീലനം നടത്തിയിരുന്ന അത്‌ലറുകളും പരിഭ്രാന്തരായി ആൾക്കൂട്ടത്തോടൊപ്പം ചേർന്നു. നിശാക്ലബ്ബുകളിലും മദ്യശാലകളിലുംനിന്നു് ആളുകൾ ഭീതിനിറയുന്ന മനുഷ്യസഞ്ചയത്തോടൊപ്പം ചേർന്നു. വീടുകളിൽനിന്നു് അമ്മമാരും കുട്ടികളുമടക്കം ആബാലവൃദ്ധം ജനങ്ങൾ ഓടിക്കൊണ്ടേയിരുന്നു. ശ്വാസം കഴിക്കാനോ, ഒരുനിമിഷം നില്ക്കാനോ ആവാതെ. ഇതിനകം റോഡുകളിൽ വീണുകിടന്നവരെ രക്ഷിച്ചുകൊണ്ടു് ആംബുലൻസുകളും കാറുകളും ആശുപത്രികളിലേക്കു ചീറിപ്പാഞ്ഞു. കാൽക്കീഴിൽ വിറകൊള്ളുന്ന ഭൂമി. വൃദ്ധന്മാരുടേയും കുട്ടികളുടേയും ദീനമായ നിലവിളികൾ. ആശുപത്രിവാർഡുകളിൽ, കരയിലെടുത്തിട്ട മീനിനെപ്പോലെ ശ്വാസം കിട്ടാതെ പിടയുന്ന മനുഷ്യർ. തിരക്കിട്ടു നീങ്ങുന്ന ഡോക്ടർമാരും നേഴ്സുകളും. മരണവുമായുള്ള ഈ കടുത്തപോരാട്ടത്തിൽ നിന്നു് നിർഭാഗ്യരായ ഈ മനുഷ്യജീവികൾ അവസാനം രക്ഷപ്പെടുകതന്നെചെയ്തു. മേച്ചിൽപ്പുറങ്ങളിൽ ചില കന്നുകാലികളുടെ വീർത്തുന്തിയ ശവശരീരങ്ങൾ മാത്രം കാണപ്പെട്ടു. വീണ്ടും ഇവിടെ നിന്നു് ഒരു കുഞ്ഞിൻെറ കണ്ണുനീരിൽക്കുതിന്ന നിലവിളിയോ, ഒരമ്മയുടെ വാത്സല്യം നിറഞ്ഞ താരാട്ടുപാട്ടോ കേൾക്കാൻ സമയമേറെയെടുത്തു. ഇതൊരു അതിഭാവുകത്വം കലർന്ന കെട്ടുകഥയല്ല. ഇതിനകം ചരിത്രത്തിൽ മറഞ്ഞു കഴിഞ്ഞ ഒരു ദുഃഖസ്മരണയുടെ പുനരാവിഷ്കാരം മാത്രമാണ്. ഏകദേശം രണ്ടു വർഷങ്ങൾക്കു മുൻപു്, ടി. സി. സി. (Travancore Cochin Chemicals)-യിലെ ക്ലോറിൻ പൈപ്പ് ലൈൻ പൊട്ടിയതിൻെറ ഫലമായി വ്യവസായനഗരമായ കൊച്ചിയിലെ ഏലൂർ നിവാസികൾക്കാണു് ഇത്തരമൊരു ദുരന്തത്തെ നേരിടേണ്ടിവന്നതു്. കുറെയധികം മനുഷ്യജീവിതങ്ങളിലേക്കു് ആഞ്ഞടിച്ച ആ വിഷവാതകത്തിൻെറ ഓർമ്മ ഇന്നും ഇവിടത്തെ ജനങ്ങളെ കിടുകിടുപ്പിക്കുന്നു.

●

ജനരഹിതമാം മേലേക്കരെയില
ങ്ങിങ്ങു കുരു
പനയുംപാറയും പുററും
പാഴ്ച്ചെടികളും
വെളിയിടങ്ങളും വാസ്തും സ്ഥലം
കാണാം ശൂന്യതസ്സു
കളിപ്പാനൊരുക്കിയിട്ട കളം കണക്കെ
നെടിയ ശാഖകൾ വിണ്ണിൽ നിവന്നു
മുട്ടിയിലയും
വിടപങ്ങളും ചുരുങ്ങി വികൃതമായി.

കുമാരനാശാൻെറ ഈ ശ്മശാനവർണ്ണന ഏലൂർ നഗരിയെ വർണ്ണിക്കാനും ഉപയോഗിക്കാവുന്നതാണു്. വെള്ളത്താൽ ചുററപ്പെട്ടു കിടക്കുന്ന ഒരു തുണ്ടു ഭൂമി. ഈ ഭൂമിയെ ചുററി വളഞ്ഞു് ഒരു വെള്ളിനാടപോലെ ഒഴുകിപ്പോകുന്ന പെരിയാർ. കേരളത്തിലെ ഏററവും വലിയ വ്യവസായശാലകൾ ഇവിടെ സ്ഥിതിചെയ്യുന്നു. ഇവിടെ ഇരുണ്ടുതുടുത്ത ആകാശത്തിനുകീഴെ ഒരു പിടി മനുഷ്യരും മൃഗങ്ങളും അലഞ്ഞുതിരിയുന്നു. പ്രകൃതിയാകെ ഉണങ്ങിവരണ്ടുകിടക്കുന്നു. കാലം ചെല്ലുന്തോറും ഭൂമിയുടെ ഹരിതവർണ്ണങ്ങൾ കൊഴിഞ്ഞുതീരുന്നു. ഈ ഇരുപതാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ മനുഷ്യനു് അവൻെറ അമ്മയെ നഷ്ടമാകുന്നതുപോലെ പ്രകൃതിയുടെ പരിലാളനകൾ എന്നേക്കും നഷ്ടപ്പെടുന്നു. വർഷങ്ങൾക്കുമുമ്പു് ഈ മണ്ണിൽ കൂററൻടാങ്കുകളും പുകക്കുഴലുകളും ഉയർന്നു തുടങ്ങിയപ്പോൾ പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ജൈവപരമായ ബന്ധത്തിനു് ഉലച്ചിൽ തട്ടുകയായിരുന്നു. ഇന്നു് കൊച്ചിയിൽ ഏററവും തീക്ഷ്ണമായി മലിനീകരണം അനുഭവപ്പെടുന്നതു് ഏലൂരിലാണു്. രാഷ്ട്രത്തിൻെറ രക്തധമനികൾ എന്നു വിശേഷിപ്പിക്കപ്പെടുന്ന എഫ്. എ. സി. ടി., ടി. സി. സി., ഐ. ആർ. ഇ., എച്ച്. ഐ. എൽ., ഐ. എ. സി. തുടങ്ങിയ കമ്പനികൾ ഇവിടെ തലയുയർത്തിനിൽക്കുന്നു.

●

എഫ്. എ. സി. ടി-യിൽ പലരും പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥയുണ്ടു്. വളരെക്കാലങ്ങൾക്കു മുൻപു് തൊഴിലാളികൾക്കു് പെൻഷൻ കൊടുക്കാനുള്ള ഒരു സ്കീം കമ്പനി ആവിഷ്കരിച്ചിരുന്നു. വിചിത്രമെന്നു തോന്നാം. അന്നത്തെ തൊഴിലാളികൾ എല്ലാവരും ചേർന്നു് പെൻഷൻ സ്കീം വേണ്ടെന്നു പറഞ്ഞു. ഫാക്ടറിയിൽ നിന്നും പുറപ്പെടുന്ന വിഷവായു ശ്വസിച്ച് ഇരുപത്തിനാലു മണിക്കൂറും കഴിച്ചുകൂട്ടിയിരുന്ന അവർക്ക് ഇനി അധികകാലം ജീവിക്കാനാവില്ലെന്നു് അവർ കരുതിയിരുന്നു? ഇത്തരം ആത്മഹത്യാപരമായ ജീവിതത്തെക്കുറിച്ച് അവർ വളരെ ബോധവാന്മാരാണെന്നാണു് ഇതു തെളിയിക്കുന്നതു്.

●

ക്ലോറിൻ, ഹൈഡ്രജൻ ക്ലോറൈഡ് ഗ്യാസ്, സൾഫർ ഡയോക്സൈഡ്, കാർബൺ മോണോക്സൈഡ് തുടങ്ങിയ മാരകമായ വാതകങ്ങൾ മനുഷ്യൻെറ ശ്വാസകോശങ്ങളുമായി സമ്പർക്കത്തിലേർപ്പെടുന്നു. പ്രൈമറി കോംപ്ലക്സ്, ആസ്ത്മ, ക്യാൻസർ, വന്ധ്യത ബ്രോങ്കൈററിസ് തുടങ്ങിയ രോഗങ്ങൾ ഇവിടെ സാധാരണ കണ്ടുവരുന്നു. സൾഫർ ഡയോക്സൈഡ് ശ്വാസകോശങ്ങളിൽ ഭംഗിയുള്ള തുളകൾ വീഴ്ത്തുമ്പോൾ ഹൈഡ്രജൻ ഫ്ളൂറൈഡ് എല്ലിൻേറയും പല്ലിൻേറയും ശക്തിയെ ചോദ്യംചെയ്യുന്നു. ഏലൂരിൽ ജനിച്ചുവീഴുന്ന ഒരു കുഞ്ഞിൻെറ നാനാവശത്തുനിന്നും ഈ വിഷവാതകങ്ങൾ പ്രളയജലംപോലെ ആക്രമിക്കുകയാണു്. വാതകങ്ങൾ മാത്രമോ; ഫാക്ടറിലെ കാനകളിലൂടെ അമോണിയ, കാർബൺ തുടങ്ങിയവ അലിഞ്ഞുചേർന്ന 'ശുദ്ധജല'മാണു് ഒഴുകിക്കൊണ്ടിരിക്കുന്നതു്. നദിയിൽ വന്നുചേരുന്ന ഈ 'ശുദ്ധജലം' ജനങ്ങൾ കുടിക്കാനും കുളിക്കാനും ഉപയോഗിക്കുന്നു എന്നുള്ളതാണു് വേദനനിറഞ്ഞ സത്യം. ആ ജലം കുടിക്കുന്നവർക്കും നദി കനിഞ്ഞരുളുന്ന മീൻകഴിക്കുന്നവർക്കും അമീബിക് ഡിസെൻററി തുടങ്ങിയ തമാശനിറഞ്ഞ രോഗങ്ങൾ ലഭിക്കുന്നു. നിത്യരോഗത്തിൻെറ അഗാധതയിലേക്കാണു് ഈ നദീജലം വഴിതുറക്കുന്നതെന്നു് നിരക്ഷരരായ സാധുക്കൾ അറിയുന്നപോലുമില്ല.

ഫാക്ടറിലെ ഓയിൽ ഗ്യാസിഫിക്കേഷൻ പ്ലാൻറിൽ നിന്നു് ഓരോ മണിക്കൂറിലും 22 ക്യൂബിക് മീററർ കാർബൺ സ്ലറി വെളിയിലേക്കു് ഒഴുകിക്കൊണ്ടിരിക്കുകയാണു്. കാർബൺ സ്ലറി ജലത്തിൻെറ നിറം പോലും മാററുന്നു. അമോണിയം സൾഫേററ് പ്ലാൻറ്, അമോണിയം ഫോസ്ഫേററ് പ്ലാൻറ്, അമോണിയം ക്ലോറൈഡ് പ്ലാൻറ് എന്നീ പ്ലാൻറുകളിൽ നിന്നായി മണിക്കൂറിൽ ഏതാണ്ടു് 350 ക്യൂബിക് മീററർ മലിനജലം പുഴയിലേക്കു് ഒഴുകുന്നുണ്ടു്. ഈ ജലത്തിൽ പ്രധാനമായും ഫോസ്ഫേററ് ഫ്ളൂറൈഡ് അംശങ്ങളാണുള്ളതു്. ഈ മലിനീകരണം തടയാൻ മാർഗ്ഗങ്ങളുണ്ടു്. ഫോസ്ഫേററ് ഫ്ളൂറൈഡ് അംശങ്ങൾ നീററുകക്കയുമായി പ്രവർത്തിപ്പിച്ച് അവയുടെ കാൽസ്യം ലവണങ്ങളാക്കി മാററാം. ഇവ വേർതിരിച്ച് മലിനജലം ശുദ്ധമാക്കാം. അതുപോലെ സൾഫേററ് പ്ലാൻറിൽ നിന്നുള്ള കാൽസ്യം കാർബണേററ് പുഴയിലേക്കൊഴുക്കുന്നതിനു പകരം പ്രത്യേകമായ സ്റ്റോറേജു ഷെഡ്ഡിൽ സൂക്ഷിച്ചിട്ടു് ദൂരസ്ഥലങ്ങളിൽ കൊണ്ടുപോയി നിക്ഷേപിക്കുകയും ചെയ്യാം. ഇതൊക്കെ ഇവിടെ നടക്കുന്നുണ്ടോ എന്ന ചോദ്യം അപ്രസക്തമാണു്. നദിയിൽ ചത്തുപൊങ്ങുന്ന മാലിന്യങ്ങളും നദിയോരത്തു പാർക്കുന്നവരുടെ അനുഭവക്കുറിപ്പുകളും ഈ ചോദ്യത്തിനുള്ള ഉത്തരങ്ങളാണു്.

പഴയ ഹരിതലോകത്തിൻെറ പ്രതിനിധികളിലൊരാളായ കണ്ടൻ പുലയൻ ആ നല്ല കാലത്തെക്കുറിച്ചോർക്കുന്നു. അന്നു് പെരിയാറിൻെറ ചില്ലോളങ്ങളിലൂടെ മത്സ്യങ്ങൾ ഓടിക്കളിച്ചിരുന്നു. ഇന്നു് മണിക്കൂറുകളോളം കാത്തിരുന്നിട്ടും വൃദ്ധൻെറ ചൂണ്ടലിൽ ഒരു മീൻ കൊത്തുന്നില്ല. വൃദ്ധൻെറ തിമിരം ബാധിച്ച കണ്ണുകളിൽ





ഏലൂർ മേഖല—നശിച്ച തെങ്ങിൻതോട്ടങ്ങൾ.

കണ്ണുനീരിൻെറ ചില്ലുതിളക്കം. ഇപ്പോൾ പഴയ ഓർമ്മകൾ മാത്രം അവശേഷിക്കുന്നു. തലമുറകളായി ഇവിടെ ജീവിച്ചിരുന്നവർ കമ്പനിക്കുവേണ്ടി സ്ഥലമെടുത്തപ്പോൾ വീടും കൂടും വെടിഞ്ഞു് നാടുവിട്ടു. ഇന്നു് കണ്ടൻ പുലയൻെറ ചോര



**ഇരുപതിലേറെ ഫാക്ടറികൾക്കു ശുദ്ധജലം നൽകുന്ന പെരിയാറിൽ ഓരുകയറിയതിനെത്തുടർന്നു് അതു് തടയാൻ പെരിയാറിനു കുറുകെ പാതാളത്തു് ബണ്ടു് കെട്ടുന്നു. ബണ്ടുവന്നാൽ ഉപ്പുവെള്ളം ഗതിമാറി വൈപ്പിൻ പ്രദേശത്തെ ചെമ്മീൻ കെട്ടുകളും കൃഷിയും പാടെ തകരുമെന്ന പരാതിയുമായി കൃഷിക്കാർ പ്രക്ഷോഭത്തിലാണു്.**

യും വിയർപ്പും വീണ നനഞ്ഞ വയലേലകളിലൂടെ ട്രാക്ടറർ ഒച്ചവച്ചു നീങ്ങുന്നു. വൃദ്ധൻ തൊഴിലില്ലാത്തവനും രോഗിയുമായിത്തീർന്നിരിക്കുന്നു. പഴയ പുത്തരിയുടേയും മീനിൻേറയും രുചി നഷ്ടമായിരിക്കുന്നതായി വൃദ്ധൻ എന്നോടു പറഞ്ഞു. ഈയിടെയായി കമ്പനിപ്പുക ശ്വാസിച്ചു് കഠിനമായ വലിവും വൃദ്ധനെ പിടികൂടിയിരിക്കുന്നു.

ഒരു സുപ്രഭാതത്തിൽ ഏലൂരിൽ വന്നണയുന്നവർക്കു് ശ്വാസംമുട്ടും വിട്ടുമാറാത്തചുമയും അനുഭവപ്പെടുന്നു. ഏതാനും മാസങ്ങൾക്കുമുമ്പു് എൻെറ സുഹൃത്തിൻെറ വൈദ്യശാലയിൽവച്ചാണ് ഞാൻ അൽഫോൻസയെ പരിചയപ്പെട്ടതു്. പോഞ്ഞിക്കരയിൽ നിന്നും ഫാക്ട്



**പണ്ടു് കൃഷിസ്ഥലമായിരുന്നു. ഫാക്ടറി വന്നതോടെ വന്ധ്യമായി. പഴയൊരു നെൽപ്പാടം. ഏലൂർ ഫാക്ട് കോമ്പൗണ്ടിനു പിൻവശം**

ടൗൺഷിപ്പിൽ താമസിച്ചിരുന്ന മൂത്ത ജ്യേഷ്ഠൻെറ അരികിലേക്കു് ഓടിയെത്തിയ ആ പെൺകുട്ടിക്കു് ശ്വാസം മുട്ടും വലിവും തുടങ്ങിയതു് പെട്ടെന്നായിരുന്നു. അധികം ദിവസം ഇവിടെ തങ്ങാനാവാതെ അവൾ സ്വന്തം വീട്ടിലേക്കുതന്നെ തിരിച്ചുപോയി. പിന്നീടു് അറിയാൻ കഴിഞ്ഞതു് തിരിച്ചു് നാട്ടിലെത്തിയ ഏതാനും ദിവസങ്ങൾക്കകം അവൾ സുഖം പ്രാപിച്ചുവെന്നാണു്. ഈ കഥകളൊന്നും ഒററപ്പെട്ട സംഭവങ്ങളല്ല. പുറത്തുനിന്നു് ആരെങ്കിലും ഇവിടെ വന്നു് താമസിക്കുമ്പോഴറിയാം ഇതിനകം ഒരു വിഷഭൂമിയായി മാറിക്കഴിഞ്ഞ ഏലൂരിൻെറ യഥാർത്ഥ ചിത്രം. ആസ്ത്മയ്ക്കു് സ്പെഷ്യൽ ട്രീററ്മെൻറ് നൽകുന്നതിനു് ഇവിടെ ഈ അടുത്ത കാലത്തു് ഒരു സ്വകാര്യ നഴ്സിങ് ഹോംവരെ തുറന്നിരിക്കുന്നു. ഓവർ ഡോസ് മരുന്നുകൊടുത്തു് തൽക്കാലം രോഗം ശമിക്കുന്നുവെങ്കിലും അനന്തരം ഇതിൻെറ തിക്തഫലങ്ങൾ രോഗികൾ തന്നെ അനുഭവിക്കേണ്ടിവരുന്നു.

മലിനീകരണത്തിനെതിരായി ഇവിടെ പല പരിപാടികളും ആസൂത്രണം ചെയ്തിട്ടുണ്ടെന്നാണ് ഉദ്യോഗസ്ഥന്മാർ ഉദ്ഘോഷിക്കുന്നതു്. ആദ്യകാലഘട്ടങ്ങളിൽ സൾഫർ ഡയോക്സൈഡ് വാതകം വൻതോതിൽ പുറത്തേക്കെത്തുമായിരുന്നു. എന്നാൽ ഡി. സി. ഡി. എ. (ഡബിൾ കൺവർഷൻ ഡബിൾ അബ്സോർബ്ഷൻ) ചെയ്തുതുടങ്ങിയതോടെ സൾഫർ ഡയോക്സൈഡ് കാര്യമായി പുറത്തേക്കെത്തുന്നില്ലെന്നു പറയപ്പെടുന്നു. ഇതിൻെറ സത്യാവസ്ഥ എന്താണെന്നു് ഇനിയും വ്യക്തമല്ല. എന്നിരുന്നാലും ഇനിയും ഡി. സി. ഡി. എ. ചെയ്തിട്ടില്ലാത്ത ഒരു പ്ലാൻറിൽ നിന്നും സൾഫർ ഡയോക്സൈഡ് വാതകം വൻതോതിൽ അന്തരീക്ഷത്തിൽ വ്യാപിക്കുന്നുണ്ടു്. ആസിഡ് പ്ലാൻറിലെ പുകക്കുഴലിനു് ആദ്യം 250 അടിയോളം ഉയരമുണ്ടായിരുന്നു. ഇപ്പോൾ കുറച്ചു പൊളിച്ചുകളഞ്ഞിട്ടുണ്ടു്. കാലാവധി തീർന്നതിനാൽ ഈ പുകക്കുഴലിൽക്കൂടി ഇപ്പോൾ



502 കടത്തിവിടുന്നില്ല. അതിനാൽ പുക (502) വളരെ ഭംഗിയായി താഴെക്കൂടിത്തന്നെ അതിവേഗം ജനങ്ങളിലെത്തിച്ചേർന്നു് താമസിയാതെ ശ്വാസംമുട്ടു്, വലിവു് തുടങ്ങിയ ലക്ഷണങ്ങൾ അധികം വൈകാതെ പ്രകടമാക്കുകയും ചെയ്യുന്നു.

രക്തത്തിൽപ്പോലും മാരകമായ വിഷമായി കടന്നുചെല്ലുന്ന കാർബൺ മോണോക്സൈഡ് വാതകവും ഇവിടെ താമസിക്കുന്നവർ ശ്വാസകോശങ്ങളിൽ അവരറിയാതെ ആവാഹിക്കുന്നു. വിഷമയമായ അമോണിയം വാതകം പഞ്ചേന്ദ്രിയങ്ങളെ ബാധിച്ചുതുടങ്ങുമ്പോൾ മാത്രമേ സാധാരണക്കാരൻ അതിനെക്കുറിച്ചു ചിന്തിക്കുന്നുപോലുമുള്ളു. കുറച്ചധികകാലം 502 പോലുള്ള വാതകം ശ്വസിച്ചിട്ടുള്ള ഒരാൾ പുറത്തെവിടെയെങ്കിലും പോയി ജീവിച്ചുതുടങ്ങി ചുരുങ്ങിയ കാലത്തിനുശേഷം മരണമടയുന്നതായി കാണാൻ കഴിഞ്ഞിട്ടുണ്ടു്.

മലനീകരണത്തിൻെറ കഥ പറയുമ്പോൾ എല്ലാം പറയണമല്ലോ. എഫ്. എ. സി. ടി.യിൽ ഓക്സിജൻ ഉണ്ടാക്കുന്ന ഒരു പ്ലാൻറാണ് ടണ്ണേജ് പ്ലാൻറ്. ഏററം ശൂന്യങ്ങളായി കിടക്കുന്നു. എച്ച്. ഐ. എല്ലിൽ നിന്നു തന്നെയുള്ള ഡി. ഡി. ടി. യുടെ ദോഷങ്ങളും ചില്ലറയല്ല. കീടനാശിനികൾക്കും മററും ഉപയോഗിക്കുന്ന ഈ പൊടി ശ്വസിക്കുമ്പോഴും തൊലിയിൽക്കൂടിയും ശരീരത്തിൽ കയറിപ്പററുന്നു. പിന്നീടു് ശരീരത്തിനുള്ളിൽ നിന്നു് ഇതു പുറത്തേക്കു പോകുന്നില്ല. അതുകൊണ്ടു് കിഡ്നിക്കും ലിവറിനും തകരാറുണ്ടാകുന്നു. ഞരമ്പുകളേയും ഇതു ബാധിക്കുന്നു. ദഹനക്കേടും ഛർദ്ദിയും സ്വാഭാവികമാണ്. ടി. സി.സി. യിൽ നിന്നുള്ള മെർക്കുറി കോമ്പൗണ്ടു കലന്ന പെരിയാറിലെ മീൻ ഭക്ഷിക്കുന്നവർ മാരകമായ രോഗങ്ങൾക്കു് അടിമപ്പെടുകയാണ് ചെയ്യുന്നതു്. മെർക്കുറി നിലത്തു പരന്നൊഴുകി വായുവിൽ അലിയുന്നു. കാസ്ററിക് സോഡയുടെ നിർമ്മാണത്തിനാണ് മെർക്കുറി ഉപയോഗിക്കുന്നതു്. ഇതു് തലച്ചോറിനേയും ഞരമ്പുകളേയും ശക്തിയായി ബാധിക്കുന്നു. കൊമിൻകൊ ബിനാനിയിൽ നിന്നും വരുന്ന ആഴ്സനിക് ട്രൈഓക്സൈഡ് എല്ലുകളെയാണു ബാധിക്കുന്നതു്. തന്നെയുമല്ല കിഡ്നിക്കുകേടും ഇതുമൂലമുണ്ടാകുന്നു.



വും കൂടുതൽ ശബ്ദം പുറപ്പെടുന്നതും ഈ പ്ലാൻറിൽ നിന്നാണ്. 600 ഡിസബൽ ശബ്ദം ഈ പ്ലാൻറിൽനിന്നും റോഡിലെത്തുന്നുണ്ടു്. ഇവിടെ കർണ്ണങ്ങൾക്കു് സഹിക്കാവുന്നതിലധികം താങ്ങേണ്ടിയിരിക്കുന്നു. എഫ്. എ. സി. ടി. യെപ്പോലെ എച്ച്. ഐ. എൽ. കമ്പനിയും നാശം വിതയ്ക്കുന്നതിൽ പ്രധാന പങ്കു വഹിക്കുന്നു. ഇവിടെനിന്നൊഴുകുന്ന വിഷമയമായ ജലത്തിൻെറ പ്രവർത്തനം ഒററനോട്ടത്തിൽ നമുക്കു കാണാം. തലപോയ തെങ്ങുകൾ വിലക്ഷണബിംബങ്ങളായി നിൽക്കുമ്പോൾ ഇവിടത്തെ കൃഷിഭൂമി

ഐ. ആർ. ഇ. യിൽ മോണോസൈററിൽ നിന്നും തോറിയം വേർതിരിച്ചെടുക്കുമ്പോൾ ഉണ്ടാകുന്ന റേഡിയ ആക്ടീവ് വേസ്റ്റിനു് മാരകമായ അണുപ്രസരണശേഷിയുണ്ടു്. ഇതു് ബ്ലഡ്സെല്ലുകളെ ബാധിക്കുന്നു. തന്മൂലം ബ്ലഡ് ക്യാൻസർ ഉണ്ടാകുന്നു. അനേകം തലമുറകളെ പിൻതുടരുന്ന മാരകരോഗങ്ങൾതന്നെ ഇതുമൂലം ബാധിക്കുന്നു. ഇവിടെനിന്നും പ്രധാനമായി ഉണ്ടാകുന്ന വേസ്റ്റ് റേഡിയോ ആക്ടീവ് ലെഡ് ആണ്. റേഡിയോ ആക്ടീവിററിയുള്ള എല്ലാ പദാർത്ഥങ്ങളും ക്യാൻസർ ഉണ്ടാക്കുന്നു. ഈ വേസ്റ്റ് വലിയ കോൺക്രീററ് വീപ്പകളിലാക്കി കമ്പനിവളപ്പിൽത്തന്നെ കുഴിച്ചുമൂടുന്നു. എങ്കിലും ഈ പരിസരങ്ങളിൽ റേഡിയോ പ്രസരം കാര്യമായിട്ടുതന്നെ ഉണ്ടെന്നാണ് വിദഗ്ധാഭിപ്രായം.

●

അനവധി വിഷവാതകങ്ങൾ പ്രസരിച്ചുകൊണ്ടിരിക്കുന്ന ഈ ഭൂവിഭാഗത്തു ജീവിക്കുന്ന മനുഷ്യർ ശുദ്ധവായുവും ശുദ്ധജലവും ലഭിക്കാത്ത പ്രകൃതിയിൽ നിന്നും ഒററപ്പെട്ടിരിക്കുന്നു. കമ്പനിയിൽ നിന്നുയരുന്ന വിഷവാതകങ്ങൾ ശ്വസിച്ചുകൊണ്ടായിരിക്കും ഇവിടെ ജീവിക്കുന്നവരുടെ പ്രഭാതങ്ങൾ ആരംഭിക്കുന്നതു്. വിഷപ്പുകയിൽ മുങ്ങി കമ്പനികളിലേക്കും സ്കൂളുകളിലേക്കും നീങ്ങുന്ന ഒരു ജനസഞ്ചയം. അങ്ങനെ പ്രഭാതങ്ങൾതന്നെ ഇവരെ വഞ്ചിക്കുന്നു. സായാഹ്നങ്ങളിൽ വീടുകളിൽ മടങ്ങിയെത്തിയതിനുശേഷം പുറത്തിറങ്ങിനടക്കാനോ കാററുകൊള്ളാനോ, ഇവർ ഭയപ്പെടുന്നു. എപ്പോഴാണ് അന്തരീക്ഷത്തിലേക്കു് പുകപടലങ്ങൾ പരന്നുതുടങ്ങുക എന്നു് ആർക്കും നിശ്ചയമില്ല. മുൻകൂട്ടി യാതൊരു വിവരവും ഇതിനെക്കുറിച്ചുണ്ടാവില്ല. പ്രഭാതങ്ങളിലും സന്ധ്യകളിലും മാത്രമല്ല, ചിലപ്പോൾ നട്ടുച്ചയുടെ കത്തുന്ന നെഞ്ചിലേക്കായിരിക്കും മാരകങ്ങളായ കൈകളുയർത്തി പുകപടലങ്ങൾ തുഴഞ്ഞെത്തുക. റോഡിൽ മനുഷ്യർക്കും വാഹനങ്ങൾക്കും കണ്ണുകാണാനാവാത്ത ഒരവസ്ഥ സംജാതമാകുന്നു. ഇത്തരത്തിൽ ഭീകരമായ അനിശ്ചിതത്വത്തിലൂടെ തുളകൾവീണ ശ്വാസകോശങ്ങളുമായി ഈ കാലഘട്ടത്തിലെ യന്ത്രമനുഷ്യർ ആത്മഹത്യാപരമായ ഒരു ജീവിതം നയിച്ചുകൊണ്ടുപോകുന്നു. ശാരീരികമായുണ്ടാകുന്ന രോഗങ്ങൾക്കുപിറകെ ഈ കമ്പനിപ്പുകയേററു് ചിലർ മാനസികമായ ആഘാതങ്ങൾക്കു് അടിപ്പെട്ടവരായിത്തീരുന്നു. കള്ളുകുടിച്ചാൽ വിഷപ്പുകയുടെ അനന്തരഫലങ്ങളിൽനിന്നു് രക്ഷപ്പെടാം എന്നു വിശ്വസിക്കുന്ന തൊഴിലാളികളും അപൂർവ്വമല്ല. കറെ കഴിയുമ്പോൾ ഇരുട്ടും വെളിച്ചമായിത്തീരുന്നതുപോലെ ഇവിടെ ഇവർ ജീവിക്കാൻ പഠിച്ചിരിക്കുന്നു. സന്ധ്യയാകുന്നതോടെ ഈ ദേശവാസികളിൽ പലരും അല്പനേരത്തെ വിശ്രമവും ശുദ്ധവായുവും

**ഫാക്ടറികളിൽ നിന്നു വമിക്കുന്ന ദുർഗ്ഗന്ധം നിറഞ്ഞ വിഷവാതകം വഴിയാത്രക്കാർക്കു് ശാപമാണ്. ഏലൂരിൽ ഫാക്ട്, ഇന്ത്യൻ റെയർ എർത്ത്സ്, ഹിന്ദുസ്ഥാൻ ഇൻസെക്ടിസൈഡ്സ്-എന്നീ ഫാക്ടറികൾക്കിടയിലൂടെ കടന്നുപോകുന്ന റോഡിൽ മൂക്കുപൊത്തിപ്പോകുന്ന കുട്ടിയും സൈക്കിൾ യാത്രക്കാരനും**

തേടി സമീപനഗരങ്ങളിലേക്ക് വണ്ടി കയറുന്നു. ഇവിടത്തെ നിരത്തുകൾ ഉത്സാഹം നശിച്ച് ശൂന്യങ്ങളായി കഴിഞ്ഞു.

●

ഏകദേശം രണ്ടുമൂന്നു വർഷങ്ങൾക്കു മുൻപാണ് കൊച്ചിയിലെ വെയിൽ പരന്നിരുന്ന പ്രഭാതങ്ങൾ പുകചൂടാൻ തുടങ്ങിയത്. ഇത് വാഹനങ്ങൾക്കും യാത്രക്കാർക്കും ഒരുപോലെ ദോഷമായിത്തീർന്നു. കായലിലൂടെ പോകുന്ന യാത്രാബോട്ടുകൾ വഴിതെററി അപകടങ്ങളിൽ കുടുങ്ങി. ബസ്സ് യാത്രക്കാരും ഡ്രൈവർമാരും ഇതുപോലെ കണ്ണുകാണാനാവാത്ത പ്രതിസന്ധിയിലാണ് പലപ്പോഴും ചെന്നുപെടുന്നത്. നഗരവത്കരണവും വ്യവസായവത്കരണവും മൂലമാണ് പുകമഞ്ഞ് രൂപപ്പെടുന്നതെന്ന് വിദഗ്ധർ നിരീക്ഷണങ്ങൾക്കു മുൻപുതന്നെ ഒരു നിഗമനത്തിലെത്തിയിട്ടുണ്ട്.

പുകയുടെ ഈ ശല്യത്തിനു പുറമെ ശബ്ദങ്ങളുടെ വൻ മുഴക്കങ്ങളും കേരളത്തിലെ മററു നഗരങ്ങളിൽനിന്ന് കൊച്ചിയെ വ്യത്യസ്തമാക്കുന്നു. എറണാകുളം ജോസ് ജംഗ്ഷൻ, കച്ചേരിപ്പടി, തോപ്പുംപടി തുടങ്ങിയ സ്ഥലങ്ങളിൽനിന്നും പുറപ്പെടുന്ന വാഹനങ്ങളുടെ ശബ്ദം കണ്ണുങ്ങൾക്കു സഹിക്കാവുന്നതിലധികമാണ്.

പുകയുടേയും ശബ്ദങ്ങളുടേയും ആക്രമണങ്ങളിൽ നിന്നും തെന്നിമാറി നോക്കുമ്പോൾ, കേരളത്തിലെ ഏററവും വലിയ ഒരു സാംസ്കാരിക നഗരമായ കൊച്ചിയിലെ റോഡരികുകളിൽ അഴുക്കുകളും മാലിന്യങ്ങളും കെട്ടിക്കിടക്കുന്നതായി കാണാം. എറണാകുളത്തെ ഒരു പ്രധാന നിരത്തായ ഷൺമുഖം റോഡിലൂടെ നടന്നുപോകുന്ന യാത്രക്കാർക്ക് അസഹനീയമായ ദുർഗ്ഗന്ധമാണ് അനുഭവപ്പെടുന്നത്. അഴുക്കുകൾ നിക്ഷേപിക്കുന്നതിനു ഒരു ബാസ്കററുപോലും ഇവിടെയെങ്ങും വച്ചിരിക്കുന്നതായി കാണാൻ കഴിഞ്ഞിട്ടില്ല. ഒരു വൃദ്ധയുടെ അഴുക്കുപുരണ്ട നഖങ്ങൾപോലെ നഗരവീഥികൾ മനുഷ്യരെ പീഡിപ്പിക്കുന്നു. പ്രധാനമന്ത്രിയും മററും കടന്നുപോകുമ്പോൾ മാത്രം വർണ്ണങ്ങളും തോരണങ്ങളും തൂക്കി അധികാരികൾ ഈ അഴുക്കുകൂനകൾ മൂടിവയ്ക്കുന്നു.

കൊച്ചിയിലെ അന്തരീക്ഷ മലിനീകരണത്തെക്കുറിച്ച് ഗവേഷണം നടത്തുന്ന കേന്ദ്രഗവൺമെൻറ് സ്ഥാപനമാണ് എൻ. ഇ. ഇ. ആർ. ഐ. (National Environmental Engineering Research Institute) കൊച്ചിയിൽ മൂന്നുനാലുവർഷങ്ങളായി കാണപ്പെടുന്ന പുകമഞ്ഞിനെക്കുറിച്ച് അവർ പഠിച്ചുകൊണ്ടിരിക്കുകയാണ്. രാവിലെ പത്തുമണിക്കുപോലും കൊച്ചി, എറണാകുളം പരിസരങ്ങളിൽ പുകമഞ്ഞ് കെട്ടിനിൽക്കുന്നതു കാണാം. യൂറോപ്പിൽ ഒരു കാലത്ത് നാശങ്ങൾ വിതറിയ എപ്പിസോഡ് (Episode) എന്നപേരിൽ അറിയപ്പെടുന്ന പ്രതിഭാസമാണോ ഇതെന്ന് ഇനിയും വ്യക്തമായിട്ടില്ല.

# മന്ദാരമരങ്ങൾ

കെ. രാജേന്ദ്രബാബു എം. എസ്‌സി

രണ്ടു കായ്കൾ ഒരേ ഞെട്ടിൽ ഉണ്ടായപോലെ, കാഴ്ചയിലും സ്വഭാവത്തിലും അസാമാന്യ സാദൃശ്യമുള്ള രണ്ടു സഹോദരന്മാർ പണ്ട് ജീവിച്ചിരുന്നു. സദാസമയവും ഇണപിരിയാതെ കഴിഞ്ഞുകൂടിയ അവർ പിൽക്കാലത്ത് പേരുകേട്ട സസ്യശാസ്ത്രജ്ഞരായി അറിയപ്പെട്ടു. ക്രിസ്തുബ്ദം 1541–നും 1624–നുമിടയ്ക്കു് ജീവിച്ചിരുന്ന ജീൻബോഹിനും, കാസ്പർ ബോഹിനുമായിരുന്നു അവർ. ആധുനിക സസ്യശാസ്ത്രത്തിൻെറ പിതാവായ കാൾ ലിന്നയസിനു് തൻെറ മുൻഗാമികളായ ആ പ്രസിദ്ധ 'ഹെർബലിസ്റ്റു'കളെ ശാസ്ത്രലോകത്ത് അനശ്വരരാക്കണമെന്ന് അതിയായ ആഗ്രഹം ജനിച്ചു. അവസരം കാത്തിരുന്ന അദ്ദേഹത്തിനു് മന്ദാരമരത്തെ കണ്ടപ്പോൾ എന്തെന്നില്ലാത്ത സന്തോഷം തോന്നി. ഒരു ഞെട്ടിൽ ഒട്ടിച്ചേർന്ന ഇരട്ട ഇലകളായിരുന്നു ആ മരം നിറയെ. അതിൻെറ ജനുസ്സിൽപെട്ട അഞ്ഞൂറോളം ഇനങ്ങളുടെയും ഇലകൾക്ക് ഒരേ ആകൃതി തന്നെ. ആ അപൂർവ്വ സഹോദരന്മാരെ അനശ്വരരാക്കാൻ ഇതിനോളം അനുയോജ്യമായ വേറെ ഒരു സസ്യവുമില്ല. മന്ദാരത്തിൻെറ ഇനങ്ങൾ എല്ലാമുൾക്കൊള്ളുന്ന ജനുസ്സിനു് അങ്ങനെയാണ് ബോഹീനിയ എന്ന പേർ ലഭിച്ചതു്.

പ്രകൃതിയെ ആരാധിച്ചിരുന്ന പാരമ്പര്യം ഭാരതീയർക്കുള്ളതാണ്. മരവും, മൃഗവും പക്ഷിയും ഒക്കെ അവരുടെ ആരാധനാപാത്രമായിട്ടുണ്ട്. ശ്രീ പരമേശ്വരന് കൂവളവും ശ്രീകൃഷ്ണന് കടമ്പയും അവകാശപ്പെട്ടിരിക്കുന്നു. അക്കൂട്ടത്തിൽ, ശ്രീബുദ്ധനും ശ്രീരാമനുമായി ബന്ധപ്പെടുത്തി പറയപ്പെടുന്ന മരമാണ് ബോഹീനിയ എന്ന മന്ദാരം. മന്ദാരമരത്തിനു സമീപം ചെന്ന് കൈകൂപ്പി ശ്രീരാമ—ശ്രീരാമ എന്നുരുവിട്ടാൽ അതിലെ അകന്നനില്ലുന്ന ഇരട്ട ഇലകൾ അടുത്തുചേർന്ന് കരമുകുളങ്ങളുടെ രൂപം കൈക്കൊള്ളുമെന്ന് പഴമക്കാർ പറയുമായിരുന്നു. ബുദ്ധമതാനുയായികൾ ആദരിക്കുന്നതു മൂലം 'ബുദ്ധിസ്റ്റ് ബോഹീനിയ' എന്ന പേരിൽ ഇവയുടെ ചില ഇനങ്ങൾ അറിയപ്പെടുന്നു. ഇതിൻെറ പൂവിനു് ഓർക്കിഡ് പൂക്കളോട് സാമ്യമുള്ളതിനാൽ 'ഓർക്കിഡ് ട്രീ' എന്ന പേരിലും ഈ മരങ്ങൾ പരാമർശിക്കപ്പെടാറുണ്ട്.

കുററിച്ചെടികളും വള്ളിച്ചെടികളും മരങ്ങളുമായി ഒട്ടുവളരെ ഇനങ്ങൾ ഭാരതത്തിൽ വളരുന്നുണ്ടെന്നു വരികിലും, അലങ്കാര മരങ്ങളെന്നനിലയിൽ രണ്ടിനങ്ങളെയാണ് സാധാരണയായി നാം പരിഗണിക്കാറുള്ളതു്—ബോഹീനിയ വേരിഗേററയും, ബോം പർപ്യൂറിയ (പർപ്പിൾ ബോഹീനിയ)യും. രണ്ടിനങ്ങളും ചുവന്ന മന്ദാരം എന്ന പേരിൽ അറിയപ്പെടുന്നു. ഇടത്തരം മരങ്ങളുടെ കൂട്ടത്തിൽ പെടുത്താവുന്ന ഇവയ്ക്കു് ഏറിയാൽ പത്തുമീററർ ഉയരം കാണും. ഇളം തണ്ടുകൾക്ക് ചാരനിറത്തിലെ രോമങ്ങളുടെ ആവരണമുണ്ടായിരിക്കും. എട്ടു സെൻറിമീററർ മുതൽ പതിനഞ്ചു സെൻറിമീററർവരെ വലിപ്പമുള്ള ഇലകൾ. ഇലയുടെ അഗ്രഭാഗത്തുനിന്നും ഉള്ളിലേക്ക് ഏതാണ്ട് കാൽഭാഗത്തോളം നീണ്ടുചെല്ലുന്ന കീറൽ ഇതിനു് ഇരട്ട ഇലയുടെ സ്വഭാവം പകർന്നിരിക്കുന്നു. പരുപരുത്ത ഇലകൾക്ക് ഹൃദയാകൃതിയാണെന്നു പറയാം. ഒരിലയിൽ പതിനഞ്ചോളം ഞരമ്പുകൾ കാണും. ഇലഞെട്ടിനു് രണ്ടര–മൂന്നു് സെൻറിമീററർ നീളമുണ്ടാവും. വാസനയുള്ള വലിയ പൂക്കൾ. വെള്ള, പർപ്പിൾ എന്നീ നിറങ്ങളിലും, അവയുടെ ചേരുവകളിലും ഉതിർന്നുവരുന്ന മനോഹര പുഷ്പങ്ങൾ. പൂവിൻെറ ഓരോ ഇതളിനും ആറു സെൻറിമീറററോളം വലിപ്പം കാണും. മൃദുരോമങ്ങൾ നിറഞ്ഞ അണ്ഡാശയം. പതിനഞ്ചുമുതൽ മുപ്പതു സെൻറിമീററർവരെ നീളമുള്ള കായ്കൾ. രാജമല്ലിയുടെയും പുളിമരത്തിൻെറയും കുടുംബത്തിലെ അംഗമായ ബോഹീനിയയുടെ കായ്കളും ഇതരകുടുംബാംഗങ്ങളുടെ ഫലങ്ങളോടു സാമ്യമുള്ളതുതന്നെ. ഒരു കായ്ക്കുള്ളിൽ പത്തു—പതിനഞ്ചു വിത്തുകൾ കാണും. ശൈത്യ-വസന്തകാലങ്ങളിൽ പൂക്കളണിയുന്ന ബോഹീനിയ വേരിഗേററയുടെ ഇലകൾ മിക്കവാറും ആ അവസരങ്ങളിൽ കൊഴിഞ്ഞുകഴിഞ്ഞിട്ടുണ്ടാവും. എന്നാൽ പർപ്പിൾ ബോഹീനിയ പൂക്കുമ്പോഴും അതിൽ നിറയെ ഇലകൾ കാണും. ആദ്യത്തേതിനു് അഞ്ചു കേസരങ്ങൾ ഉണ്ടായിരിക്കും. പർപ്പിൾ ബോഹീനിയയ്ക്കാകട്ടെ മൂന്നോ, നാലോ കേസരങ്ങളും.

**അലങ്കാരത്തിനും ഔഷധത്തിനും ഉപയോഗിക്കുന്ന മന്ദാരം നട്ടുവളർത്താൻ എളുപ്പമാണ്.**

ഹിമാലയതാഴ്‌വാരങ്ങളിലും ആസ്സാം, ബർമ്മ, ഛോട്ടാ നാഗ്പൂർ, എന്നിവിടങ്ങളിലെ വനങ്ങളിലും വളർന്നുകാണുന്ന ഈ മരങ്ങൾ ഇന്ത്യയിലെ പല ഉദ്യാനങ്ങളിലും നട്ടുവളർത്താറുണ്ട്. തൈനട്ട് രണ്ടുവർഷത്തിൽതന്നെ പൂവണിയുന്ന ബോഹീനിയാ ചെടികളെ ഉദ്യാനപ്രേമികൾക്കൊക്കെ വളരെ ഇഷ്ടമാണ്. പൊതുവെ എല്ലാ മണ്ണിലും വളരുകയും പൂക്കുകയും ചെയ്യുമെന്നു വരികിലും, നല്ല നീർവാർച്ചയുള്ള ഭൂമിയിൽ ഇവ വളരെ വേഗം വളരുകയും, നിറയെ പൂക്കളുതിർക്കുകയും ചെയ്യും. പ്രത്യേക വളം ചേർക്കലോ, തടം എടുക്കലോ ഒന്നും ഇതിനാവശ്യമില്ല. വിത്ത് പാകിയും അനുകൂലസാഹചര്യങ്ങളിൽ കമ്പ് ഒടിച്ചുനട്ടിയും പുതിയ തൈകൾ ഉണ്ടാക്കാം. ഫെബ്രുവരി, മാർച്ച് മാസങ്ങളിൽ പൂവണിയുന്ന ബോഹീനിയ മരത്തിൽ ഏപ്രിൽ, മേയ്, മാസങ്ങളിൽ കായ്കൾ പാകമായിവരും. മേയ് മാസമാണ് വിത്തുകൾ പാകാൻ ഏററവും പററിയ സമയം. പാകിക്കഴിഞ്ഞ് ഒരാഴ്ചയ്ക്കുള്ളിൽ വിത്തുകൾ മുളച്ചുവരും. അലങ്കാരവൃക്ഷമായും ചോലമരമായും പരിഗണിക്കപ്പെടുന്ന ബോഹീനിയയുടെ ഒട്ടുമിക്ക ഇനങ്ങളുടെയും സ്വദേശം ഭാരതമാണ്.

അലങ്കാര മരമെന്ന നിലയിൽ പരക്കെ ആദരിക്കപ്പെടുന്ന ഇതിൻെറ പട്ട, തുകൽ ഊറയ്ക്കിടാനും, ചായങ്ങൾ ഉണ്ടാക്കാനും ഉപയോഗിക്കുന്നുണ്ട്. ഇലകൾ ബീഡിയുണ്ടാക്കാനെടുക്കുന്നു. വിത്തിൽനിന്നും ഒരിനം എണ്ണ ഉല്പാദിപ്പിക്കപ്പെടുന്നുണ്ട്. തടി നല്ല ബലമുള്ളതാണ്. ക്യൂബിക് അടിക്ക് 33–48 പൗണ്ട് ഭാരംവരുന്ന ഇതിൻെറ തടി കാർഷികോപകരണങ്ങളുണ്ടാക്കാനുപയോഗിക്കുന്നു. ഇലയും പൂവും പൂമൊട്ടും കായും പച്ചക്കറികളായുപയോഗിക്കുന്നുണ്ട്. പൂമൊട്ടുകൾ അച്ചാറിടാറുണ്ട്. മരത്തിൻെറ മിക്കവാറും എല്ലാ ഭാഗങ്ങൾക്കും ഔഷധമൂല്യമുള്ളതായി പറയപ്പെടുന്നു. ഇതിൻെറ പട്ടയിട്ടു തിളപ്പിച്ച വെള്ളം വ്രണം കഴുകാനെടുക്കുന്നു. പട്ടയും, വേരും പൂവും കഞ്ഞിവെള്ളത്തിൽ അരച്ചുചേർത്ത് ഉണങ്ങാത്ത മുറിവുകളുടെ ചികിത്സയ്ക്കുപയോഗിക്കുന്നു. വേരിനു് കടുത്ത വിഷാംശമുള്ളതായി കണ്ടുപിടിച്ചിട്ടുണ്ട്.

മണം ചൊരിയുന്ന മന്ദാരപ്പൂവ്



പൂക്കളൊക്കെ കായ്കളാവുമ്പോൾ



## യാത്രാവിവരണം

**ഒരു സ്വപ്നലോകത്തിലെന്നപോലെ ലേഖകൻ വെനീസിലൂടെ നടന്നുപോകുന്നു. ഇന്നു് വെനീസ് ഒരു വാണിജ്യനഗരമല്ല. ചരിത്രത്തിൻെറ സ്വർഗ്ഗീയമായ ചിത്രപ്പണികളുടെ ഒരു സ്മാരകമാണു്. ഒരു യുവാവായി വെനീസിലൂടെ നടക്കുന്നതു് വിസ്മയാവഹമായ ഒരനുഭവമായിരിക്കും.**

# ഓ...... ഫോളമിയ

**രവീന്ദ്രൻ**

"ഒന്നാം തരം വസതികളുള്ള ലോകത്തിലെ ഏററവും മികച്ചവീഥി" എന്നു് പതിനഞ്ചാം ശതകത്തിലെ ഒരു ഫ്രഞ്ച് എഴുത്തുകാരൻ ഗ്രാൻഡ് കനാലിനെ വിവരിച്ചിട്ടുണ്ടു്. രണ്ടു നാഴികനീളത്തിൽ വെനീസിലെ പ്രധാന ജലമാർഗ്ഗമാണിതു്. മററൊരു കനാലിനും ഇത്ര വീതിയില്ല. ഇരുകരകളിലുമായി ഇരുന്നൂറു മാർബിൾ കൊട്ടാരങ്ങളുണ്ടു്. പന്ത്രണ്ടും പതിനെട്ടും നൂററാണ്ടുകൾക്കിടയിൽ പണിത അവയിൽ ചിലവ ജലോപരിതലത്തിൽ നിൽക്കുന്നവയും കനാൽ ജലത്തിലേക്കു് തുറക്കുന്ന പ്രവേശനദ്വാരങ്ങളോടു കൂടിയവയുമാണു്. വെനീസിൻെറ പ്രസിദ്ധമായ സുവർണ്ണഗ്രന്ഥത്തിൽ പേരുകൾ എഴുതപ്പെട്ടിട്ടുള്ള റിപ്പബ്ലിക്കിൻെറ കാലത്തെ പ്രഭു കുടുംബങ്ങൾ അവയിലാണു് വസിച്ചിരുന്നതു്. ഈ കൊട്ടാരങ്ങളിൽ ചിലതു് ഇപ്പോൾ മികച്ച മാസ്റ്റർപീസുകൾ സൂക്ഷിച്ചിരിക്കുന്ന ആർട്ട് ഗ്യാലറികളാണു്.

പ്യാസാ റോമയിൽ ഒരു തെരുവിൽ ഫ്ളോറൻസിൽ വച്ച് പരിചയപ്പെട്ട കർദിഷ് ചിത്രകാരനെ അവിചാരിതമായി കണ്ടുമുട്ടി. ഒന്നുരണ്ടു ദിവസത്തിനകം വെനീസിൽ നടക്കാനിരിക്കുന്ന 'ബൈയാ നാലേ'ക്കു വന്നതാണയാൾ. ഇററാലിയൻ ഗേൾഫ്രണ്ടുമുണ്ടു് കൂടെ. ധാരാളം ചെറുപ്പക്കാർ ചേർന്നു് ഒച്ചയെടുത്തുകൊണ്ടിരുന്ന ഒരു ബാറിൽ കുർദിഷ് രാഷ്ട്രീയത്തെക്കുറിച്ചും അന്തർദ്ദേശീയ ചിത്രമേളയെക്കുറിച്ചും സംസാരിച്ചുകൊണ്ടു് ഞങ്ങൾ കുറേനേരമിരുന്നു. ഞങ്ങൾക്കു മുന്നിലെ മേശയ്ക്കരികിലിരുന്ന ചെറുപ്പക്കാർ ഇംഗ്ലീഷിലാണു് ബഹളംകൂട്ടിക്കൊണ്ടിരുന്നതു്. അവർ മൂന്നു യുവാക്കളും രണ്ടു യുവതികളുമായിരുന്നു. അവരുടെ അമിതമായ ശബ്ദം ബാറുടമയെ പ്രകോപിപ്പിക്കുന്നുണ്ടു്. ഇടയ്ക്കിടെ അയാൾ പുറത്തിറങ്ങി വന്നു് മുഷിഞ്ഞ മുഖവുമായി അവരുടെ സംസാരങ്ങളിൽ ഇടപെടുന്നു. അയാൾ പോയി തെല്ലു കഴിയുമ്പോൾ ശബ്ദവും പൊട്ടിച്ചിരികളുംവീണ്ടും ഉച്ചത്തിലാവും. വളരെനേരം ഞാൻ നിനച്ചതു് അതൊരു സുഹൃദ്സംഘമാണെന്നാണു്. ഞങ്ങൾ എത്തുന്നതിനും വളരെമുൻപ് അവരവിടെ ഇരിപ്പുണ്ടാവണം.

എന്നാൽ പൊടുന്നനവേ അവരുടെ സംഭാഷണം അന്യോന്യം പരിചയപ്പെടലായി. അററംമുറിച്ച് ചെറുതാക്കിയ ഡെനീം ഷോർട്സും ചുകന്ന ബനിയനുംധരിച്ചുതടിച്ച അമേരിക്കക്കാരിയാണു്. അവൾ നിർത്താതെ മദ്യപിക്കുന്നുണ്ടു്. അടുത്തയുവതി ബൽജിയത്തിൽനിന്നുള്ളവൾ. ചെറുപ്പക്കാരിൽ രണ്ടുപേർ ഇംഗ്ലണ്ടുകാരും ഒരാൾ ഫിൻലൻഡുകാരനുമായിരുന്നു. അവരുടെ ശബ്ദായമാനമായ സൗഹൃദം ഏതാനും മണിക്കൂറുകൾക്കിടെ ആ മേശയ്ക്കു ചുററും തുടങ്ങിയതാണെന്നതു് അവിശ്വസനീയമായി തോന്നി. പരിചയപ്പെട്ടുകഴിഞ്ഞശേഷം വിവിധ വഴിക്കുള്ള അവരുടെ യാത്രകളുടെ കൗതുകകരമായ വിവരണങ്ങളായി. ബൽജിയക്കാരിക്കു് വെനീസിൽനിന്നു് ജലമാർഗ്ഗം നാട്ടിലെത്താനുള്ള വഴികളറിയണം. അങ്ങനെ ഒരു യാത്രയ്ക്കു് ചെലവു വളരെ കൂടുതലാവുമെന്നു് ഫിൻലൻഡുകാരൻ പറഞ്ഞു. അവർ ഒന്നൊന്നായി യാത്രപറഞ്ഞു പിരിഞ്ഞു. അമേരിക്കൻ യുവതിമാത്രം തൻെറ വൈൻ ഗ്ലാസുമായി അവിടെ ശേഷിച്ചു.

രാവിലെ തെരുവിലെ ആദ്യശബ്ദങ്ങൾ കേട്ടുണർന്നപ്പോൾ, പുറത്തു് പകൽ തെളിഞ്ഞുകഴിഞ്ഞിരുന്നു. ഒരു കപ്പ് 'കംപൂച്ചീനോ' കുടിക്കാനും പ്രഭാതത്തിലെ നഗരം കാണാനുമായി ഞാൻ ഹോട്ടലിൽ നിന്നിറങ്ങി. എട്ടുമണിയോടടുത്തിരുന്നുവെങ്കിലും തെരുവുകൾ ഏതാണ്ട് നിശ്ചലമായിരുന്നു. കാപ്പിയും കംപൂച്ചീനോയും കിട്ടുന്ന ബാറുകളൊന്നും തുറന്നിട്ടില്ല. ഉന്മേഷകരമായ പുലർകാല വായു രുചിച്ചുകൊണ്ടു് ഹോട്ടലിനെ കടന്നുപോവുന്ന വീഥിയിലൂടെ കുറേദൂരം നടന്നു. കെട്ടിടങ്ങൾക്കു പിറകിൽ ഗ്രാൻഡ് കനാൽ സാവധാനം സജീവമാവുന്ന ശബ്ദം കേൾക്കാം. തെരുവിൽ അപൂർവ്വമായി കണ്ട സ്ത്രീപുരുഷന്മാർ അന്യോന്യം എന്നപോലെ എന്നേയും അഭിവാദ്യം ചെയ്തുകൊണ്ടിരുന്നു. ഒരുപക്ഷേ ലിഡോയിലേക്കോ വ്യവസായ കേന്ദ്രമായ മാർഗരററയിലേക്കോ പുറപ്പെടുന്ന ആദ്യത്തെ സ്റ്റീമറുകൾ പിടിക്കുവാൻ ബദ്ധപ്പെടുന്നവരാവും അവർ. ഒരു തെരുവുചിത്രകാരൻ തൻെറ പ്രവൃത്തി ഗൗരവമായി തുടങ്ങിക്കഴിഞ്ഞിട്ടുണ്ടു്. വെനീസിലെ നാനാദൃശ്യങ്ങളുടെ പെൻസിൽ സ്കെച്ചുകളും 'വാട്ടർ കളറു'കളും ഒരു സ്റ്റാൻഡിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ഒരു പുതിയ ചിത്രം വരച്ചുതുടങ്ങുകയാണയാൾ. കടലാസിൽ രൂപം കൊണ്ടുവരുന്ന ആകൃതികൾ തെരുവിൻെറ ഏതു ദിക്കിലാണെന്നു് ഞാൻ ചുററും നോക്കി. പക്ഷേ, അയാൾ വരച്ചുകൊണ്ടിരുന്നതു് അവിടെ നിന്നാൽ കാണാൻവയ്യാത്ത റിയാൾത്തോ ബ്രിഡ്ജായിരുന്നു. വെനീസ് അയാൾക്കു് ഹൃദിസ്ഥമായിരിക്കും. ഓരോ തെരുവും കെട്ടിടവും അയാളുടെ ചാക്കോൾ തുമ്പിലുണ്ടു്. ഏതുദൃശ്യം വേണമെങ്കിലും ആവശ്യപ്പെടാം. ഏതാനും മിനിട്ടുകൾ അയാളുടെ കൈകൾ കടലാസിൽ പെരുമാറിക്കഴിയുമ്പോൾ ചിത്രം തയ്യാറാവുന്നു. 'ടച്ചുകൾ' നിഷ്കൃഷ്ടവും കണിശവുമാണു്. പതിനയ്യായിരം ലിറയാണു് അത്തരം ഒരു ചിത്രത്തിനു വില. ചില പതിവുചോദ്യോത്തരങ്ങൾ നടത്തിക്കൊണ്ടു് കുറച്ചിട ഞാൻ അയാളുടെ കൈവഴക്കം കണ്ടുനിന്നു. പിന്നിലെ ഒരു പുരാതനമായ ഉയർന്ന കെട്ടിടം ചൂണ്ടിക്കാട്ടി ഒരു കാരണവുമില്ലാതെ അയാൾ പറഞ്ഞു:

"ദാററ്സ് ദ വേൾഡ്സ് ഫസ്ററ് ഗെട്ടോ...ദ ജൂസ് ലിവ്ഡ് ദേർ."

ഗെട്ടോ എന്ന പദം വെനീസിൽനിന്നു പിറന്നതാണെന്നു കേട്ടിട്ടുണ്ടു്. പതിനാറാം ശതകത്തിൽ നഗരാധികൃതരുടെ അനുവാദത്തോടെ ഒരു പരിമിതമായ പ്രദേശത്തു് വെനീസിലെ ജൂതന്മാർ താമസമുറപ്പിച്ചു. കുടുംബങ്ങൾ പെരുകിയപ്പോൾ കെട്ടിടങ്ങൾ ഉയർത്തിപ്പണിതാണു് അവർ സ്ഥലപരിമിതിയുടെ പ്രശ്നം നേരിട്ടതു്. ഫൗണ്ടറികൾ സ്ഥാപിച്ച് പീരങ്കികൾ വാർക്കുകയായിരുന്നു വെനീസിലെ ജൂതന്മാരുടെ തൊഴിൽ. വാർപ്പു പണിയെ സൂചിപ്പിക്കുന്ന ഇററാലിയൻ പദത്തിൽ നിന്നാണു് 'ഗെട്ടോ' എന്ന വാക്കുണ്ടായതു്. പിന്നീടതു് യൂറോപ്പിലെ ജൂതച്ചേരികളുടെ പൊതുസംജ്ഞയായിത്തീർന്നു. പക്ഷേ, എന്തുകൊണ്ടാണു് ഞാൻ അന്വേഷിക്കാതെ തന്നെ അയാൾ ജൂതച്ചേരിയെക്കുറിച്ചു പറഞ്ഞതെന്നു് എനിക്കു മനസ്സിലായില്ല.

പകൽ, ആദ്യം ശബ്ദഭരിതമാവുന്നതു് ഗ്രാൻഡ് കനാലിലാണു്. ഗാർബേജുകൾ ശേഖരിക്കുന്ന മോട്ടോർ ബോട്ടുകളും പൊലീസ് പെട്രോൾ ബോട്ടുകളും കടകമ്പോളങ്ങളിലേക്കുള്ള സപ്ലൈബോട്ടുകളും വഴിക്കുവഴി കനാലിൽ വന്നു നിറയുന്നു. ഒമ്പതുമണിയോടെ പാസഞ്ചർ ബോട്ടുകളുടെ തിരക്കും വർദ്ധിക്കും. ഒരു സാധാരണ നഗരവീഥിയേക്കാളേറെയൊന്നും വീതിയില്ലാത്ത കനാലിൽ രാവിലെയും വൈകുന്നേരവും ഗതാഗതസ്തംഭനങ്ങളുണ്ടാവുക പതിവാണു്. ആറു മണിക്കൂർ ഇടവിട്ടു് കനാലുകളിൽ വേലിയേററമുണ്ടാകും. വേലിയേററത്തിനും ഇറക്കത്തിനുമിടയ്ക്കു് ചതുപ്പുകളിലെ ജലവിതാനത്തിൽ വളരെ ചെറിയ വ്യത്യാസമേ പതിവുമട്ടിൽ സംഭവിക്കാറുള്ളൂ. ജലനിരപ്പ് അറുപതു സെൻറിമീററർ കവിയുന്ന വേലിയേററം മുൻകാലങ്ങളിൽ തീരെ അപരിചിതമായിരുന്നു. ശൈത്യമാസങ്ങളിലെ ചില ദിവസങ്ങളിൽ വേലിയേററം അസാധാരണമായ രീതിയിൽ നഗരത്തിലെ ജലവിതാനം വർദ്ധിപ്പിച്ച അനുഭവങ്ങളുണ്ടു്. എന്നാൽ അടുത്തകാലത്തു് ഈ അനുഭവങ്ങൾ കൂടുതൽ സാധാരണമായിത്തീർന്നിരിക്കുന്നു. ഇപ്പോൾ വേലിയേററത്തെത്തുടർന്നു് പലപ്പോഴും സെൻറ് മാർക്ക് സ്ക്വയറും ചുററുമുള്ള തെരുവുകളും വെള്ളത്തിനടിയിലാവുന്നു. കടകളിലും വീടുകളിലും കടൽജലം അടിച്ചുകയറി നാശനഷ്ടങ്ങളുണ്ടാകും. വ്യവസായശാലകളുടെ ഉച്ഛിഷ്ടം വന്നു നിറഞ്ഞു് കടൽത്തറയുടെ വിതാനം ഉയർന്നതാണു് ഒരു കാരണമെന്നു് വിശ്വസിക്കപ്പെടുന്നു. വിശദമായ ഗവേഷണപഠനങ്ങൾ നടക്കുന്നതേയുള്ളൂ. നഗരം നിൽക്കുന്ന ചതുപ്പുനിലം സാവധാനം മുങ്ങിത്തുടങ്ങുന്നതിൻെറ സൂചനകളുമുണ്ടായിട്ടുണ്ടു്. അപ്രതീക്ഷിതമായ ഈ വിപത്തിനു് പരിഹാരം കണ്ടെത്തുവാനുള്ള ശ്രമങ്ങൾ നടന്നുവരുന്നു.

പകൽ സെൻറ് മാർക്ക് സ്ക്വയർ വർണ്ണാഭമാണു്. രാത്രിയുടെ വിഷാദാന്തരീക്ഷവുമായി പകലിൻെറ പ്രകടമായ പ്രസാദാത്മകതയ്ക്കു് യാതൊരു ബന്ധവുമില്ല. രണ്ടു ദീർഘചതുരങ്ങളിൽ മാർബിൾ പാകിയ വിശാലമായ ത്രാസ്സിൻെറ ഒരുവശം ആഡ്രിയാട്ടിക്കിലേക്കു തുറന്നു കിടക്കുന്നു. മററു് അതിരുകൾ നിർണ്ണയിക്കുന്നതു് വെനീഷ്യൻ ആർക്കിടെക്ചറിൻെറ മുൻകാലസൗഭാഗ്യങ്ങളായ ഒരുകൂട്ടം ഭീമാകാരങ്ങളായ സൗധങ്ങളാണു്. അവയിൽ സെൻറ് മാർക്ക് ബാസലിക്കയും ഡോഗ് രാജധാനിയും പ്രസിദ്ധമായ മറൈൻ ലൈബ്രറി കെട്ടിടവും ക്ലോക്ക് ടവറും അഭിമുഖമായി നിൽക്കുന്ന പഴയ നീതിന്യായ ദർബാറിൻെറ രണ്ടു കൂററൻ സൗധങ്ങളും ഉൾപ്പെടും. 324 അടി പൊക്കത്തിൽ രാക്ഷസീയമായ ഒരു സൂചികപോലെ ഉയർന്നു കാണുന്ന ഒരു ബെൽ ടവറും സ്ക്വയറിലുണ്ടു. അതിൻെറ ചമയശൂന്യമായ നിർദ്ദാക്ഷിണ്യരൂപം ബാസിലിക്കയുടെ ദൃശ്യലയത്തെപ്പോലും നശിപ്പിക്കുന്നു. ഗ്രാൻഡ് കനാലിൻെറ തീരത്തെ മാർബിൾ കൊട്ടാരങ്ങളുടെ ഫസാഡുകളിലെന്നപോലെ ബാസിലിക്കയും ബൈസാൻെറൻ ശില്പികളുടെ അമിതമായ ചിത്രാഭിനിവേശം പ്രകടിപ്പിക്കുന്നുണ്ടു്. പതിനൊന്നാം ശതകത്തിൽ പണിത ഈ ശില്പം പാശ്ചാത്യ പാരമ്പര്യത്തിൻേറയും ബൈസാൻെറൻ മാതൃകകളുടേയും കൗതുകകരമായ സമ്മിശ്രമാണ്. അതിൻെറ ബുൾബൗസ് താഴികക്കുടങ്ങൾക്കു് റോമൻ കുംഭഗോപുരങ്ങളോടെന്നതിലുമധികം മുസ്ലീം മിനാരങ്ങളോടാണു് ചാർച്ച. നവോത്ഥാനകാലത്തും പിന്നീടു പതിനേഴാം ശതകത്തിലും സെൻറ് മാർക്ക് പരിഷ്കരണങ്ങൾക്കു് വിധേയമായിട്ടുണ്ടു്. വിവിധ നിർമ്മാണശൈലികളുടെ ചേരുവകൾ ഉൾക്കൊള്ളുന്നുവെങ്കിലും ബാസിലിക്ക ശില്പപരമായ തന്മയത്വം സംരക്ഷിച്ചിരിക്കുന്നു.

സെൻറ് മാർക്ക്, വെനീസ് റിപ്പബ്ലിക്കിൻെറ ഔദ്യോഗിക ദേവാലയമായിരുന്നു. ഡോഗ് ഭരണാധികാരികൾ പൊതുജനത്തിനു് ദർശനം നൽകിയിരുന്നതു് പള്ളിച്ചടങ്ങുകളിൽ വച്ചായിരുന്നു. പള്ളിയുടെ മുൻഭാഗം ഒരു അൾത്താരയുടെ രൂപത്തിൽ സംവിധാനം ചെയ്തു് അലങ്കരിച്ചതാണു്. അകത്തു പ്രവേശിക്കാൻ അനുവാദമില്ലാത്ത നഗരത്തിലെ സാധാരണ ജനത പ്രാർത്ഥനാവേളകളിൽ സ്ക്വയറിൽ ഈ ബാഹ്യാഡംബരത്തിനു മുന്നിൽ

നെടുവീർപ്പുകളുടെ പാലം



മുട്ടുകുത്തുകയായിരുന്നു പതിവ്. കോൺസ്റ്റാൻറിനോപ്പിളിൽ നിന്ന് കവർച്ച ചെയ്ത അമൂല്യങ്ങളായ രത്നങ്ങൾകൊണ്ട് അലങ്കരിച്ച അന്തരാളവും അൾത്താരയും കൺപാർക്കുവാൻ പ്രഭുകുടുംബങ്ങളെ മാത്രമേ അനുവദിച്ചിരുന്നുള്ളൂ. പുറത്ത്, പ്രവേശനദ്വാരങ്ങൾക്ക് മുകളിലെ ബാൽക്കണിയിൽ വെനീസിലെ പ്രസിദ്ധമായ കുതിരകൾ കാണാം. ഡോഗ് ദന്തോള, കോൺസ്റ്റാൻറിനോപ്പിളിൽ നിന്ന് മോഷ്ടിച്ചവയാണ് അവയും. പതിനെട്ടാം നൂററാണ്ടിൽ നെപ്പോളിയൻ നാലു കുതിരകളെയും പാരീസിലേക്കു കടത്തി. ഫ്രഞ്ചു സാമ്രാജ്യത്തിൻെറ തകർച്ചയ്ക്കു ശേഷമാണ് വെനീസിന് അവ വീണ്ടു കിട്ടിയത്.

നീതിന്യായ ദർബാറിൻെറ വലിയ കെട്ടിടങ്ങൾക്കൊപ്പം സ്ക്വയറിന് ഗംഭീരമായ പശ്ചാത്തലം സൃഷ്ടിക്കുന്ന ക്ലോക്ക് ടവർ പതിനഞ്ചാം ശതകത്തിൽ പണിതതാണ്. അതിൻെറ ഉച്ചിയിൽ രണ്ടു കൂററൻ 'മൂർ' ലോഹപ്രതിമകൾ, കഴിഞ്ഞ അഞ്ഞൂറു വർഷങ്ങളായി വെനീസിൻെറ മണിക്കൂറുകൾ അടിച്ചറിയിച്ചുകൊണ്ടിരിക്കുന്നു. നഗരത്തിൻെറ പ്രതാപവും ഐശ്വര്യവും പ്രതീകവൽകരിക്കപ്പെടുന്ന ഡോഗ് രാജധാനി ഡോഗ് കുടുംബങ്ങളുടെ വാസഗൃഹവും ഭരണകേന്ദ്രവുമായിരുന്നു. ഇളം ചുവപ്പും വെളുപ്പും കലർന്ന മാർബിളിൽ ഒഴുക്കൻമട്ടിൽ നിരൂപിച്ചിരിക്കുന്ന അതിൻെറ അതിസ്ഥൂലമായ ബാഹ്യരൂപം തെല്ലും ആകർഷകമല്ല. ഒരു താൽക്കാലിക പ്രദർശനശിബിരത്തിൻെറ ഘനരാഹിത്യമുണ്ടതിന്. മുകളിലെ വിശാലമായ ബാൽക്കണികൾ ഒന്ന് സ്ക്വയറിനും മറെറാന്ന് ആഡ്രിയാട്ടിക്കിനും അഭിമുഖമായി നിൽക്കുന്നു. വെനീഷ്യൻ ചിത്രകലയുടെ എല്ലാ മികച്ചരചനകളും സമാഹരിക്കപ്പെട്ടിരിക്കുന്നത് ഈ കൊട്ടാരത്തിനകത്തെ വിശാലമായ ശാലകളിലാണ്.

സാമാന്യമായി വെനീഷ്യൻ ചിത്രകലയെ സ്വഭാവപ്പെടുത്തുന്ന ഘടകങ്ങൾ അവയിലെ നിറച്ചേരുവകളുടെ തെളിച്ചവും പ്രകാശ പരിചരണങ്ങളിൽ കാണുന്ന പ്രത്യേകരുചിയുമാണ്. പ്രകൃതി ചിത്രങ്ങൾ പ്രകാശത്തിൻെറ സാദ്ധ്യതകളെ കാവ്യാത്മകമായി വികസിപ്പിക്കുന്നതു കാണാം. പ്രതിച്ഛായാചിത്രങ്ങളാവട്ടേ, മുഖങ്ങളിൽ പലതരം നാടകീയ മുഹൂർത്തങ്ങൾ എഴുതിച്ചേർത്തപോലിരിക്കും. യഥാർത്ഥ വെനീഷ്യൻ ചിത്രകല പതിനഞ്ചാം ശതകത്തിൽ ബെല്ലിനി കുടുംബത്തോടെയാണ് ആരംഭിച്ചതെന്നു പറയാറുണ്ട്. ജാക്കപ്പോ ബെല്ലിനിയും അദ്ദേഹത്തിൻെറ പുത്രന്മാരായ ജൻറീൽ ബെല്ലിനിയും ജിയോ വാന്നി ബെല്ലിനിയുമാണ് ഈ കുടുംബം. ജാക്കപ്പോ ഒന്നാംതരം പോർട്രെയ്ററ് ചിത്രകാരനായിരുന്നു. കഥാനിഷ്ഠമായ മററു ചില കൃതികളും പ്രസിദ്ധങ്ങളാണ്. ബെല്ലിനി കുടുംബത്തിന് ഏതാണ്ട് സമകാലികനായിരുന്ന ജോർജ്ജിയോൺ വളരെക്കാലത്തോളം തൻെറ പിൻതുടർച്ചക്കാരെ സ്വാധീനിച്ചു. കവിയും സ്വപ്നജീവിയുമായിരുന്ന ഈ ചിത്രകാരൻെറ കൃതികളിലെ ദുരൂഹമായ മിസ്ററിക് സങ്കല്പങ്ങൾ ഇപ്പോഴും വ്യാഖ്യാനിക്കപ്പെട്ടിട്ടില്ല. ജോർജ്ജിയോൺ ആധുനിക ചിത്രകലയുടെ ഒരു തുടക്കക്കാരനായി കരുതപ്പെടുന്നു. നവോത്ഥാനകാല വെനീഷ്യൻ ചിത്രകലയുടെ പെരുമ ടിഷ്യൻ, വെറോണീസ്, ടിൻേറാറോത്തോ എന്നീ മൂന്നു പ്രഗൽഭ രചയിതാക്കളുടെ രചനകളാണ്. വെനീസിലെ പ്രഭു സമൂഹത്തിൻെറ ആഡംബരേച്ഛയും പൊങ്ങച്ചങ്ങളും സൂക്ഷ്മമായി വിശദീകരിക്കുവാൻ ക്രൈസ്റ്റിൻെറ ജീവിതകഥകൾ ഉപയോഗപ്പെടുത്തിയ വെറോണീസ്, പള്ളി അധികാരികളുമായി എന്നും വഴക്കിലായിരുന്നു. തൻെറ രചനകളിലെ ഉപഹാസം തിരുത്തിയെഴുതാൻ അദ്ദേഹം ഒരിക്കലും സന്നദ്ധനായില്ല. സാധാരണക്കാരുടെ ചിത്രകാരനും അസന്തുഷ്ടനുമായിരുന്ന ടിൻേറാറോത്തോ നിറങ്ങളുടെ വിരുദ്ധ ഭാവ

**മററ് യൂറോപ്യൻ നഗരങ്ങളിൽ നിന്ന് വളരെയേറെ വിഭിന്നമാണ് വെനീസ്. നിരത്തോരങ്ങളിലെ വില്ലകളും സസ്യപ്പടർപ്പുകളും വഴിവക്കിലെ തണൽ മരങ്ങളും വെനീസിൻെറ സൗന്ദര്യത്തിന് കുളിർമ്മയുള്ള മറെറാരു മാനം നൽകുന്നു.**

സംശ്ലേഷണങ്ങൾ ഉപയോഗിച്ച് തൻെറ കൃതികളെ നാടകീയമാക്കി. 'പാരഡൈസ്' പോലുള്ള അദ്ദേഹത്തിൻെറ ഭീമമായ രചനകൾ വിസ്മയാവഹമാണ്.

പല നിലകളിൽ, ഡോഗ് കുടുംബത്തിൻെറ ശയ്യാഗൃഹങ്ങളും ഭരണകാര്യങ്ങൾ നിർവ്വഹിച്ചിരുന്ന വലിയ ശാലകളും ആയുധപ്പുരകളും കാരാഗൃഹങ്ങളും ഉൾക്കൊള്ളുന്ന കൊട്ടാരം വളരെ വലുതാണ്. മൊത്തത്തിൽ നടന്നു കാണുവാൻ മണിക്കൂറുകൾവേണം. പല ഇടനാഴികളും ഗോവണികളും നേരിട്ട് കനാലുകളിലേക്ക് നയിക്കുന്നു, ചുററും ഭിത്തികളിൽ അലയടിച്ചുകൊണ്ടിരിക്കുന്ന കടലിൻെറ ആരവം അകത്ത്എല്ലായിടത്തും ചെറിയ മുഴക്കമായുണ്ട്. കൃത്യബാഹുല്യങ്ങൾ നിറഞ്ഞ പഴയ വെനീഷ്യൻ പ്രഭു ജീവിതം ഒരിക്കൽ ഈ അകത്തളങ്ങളിൽ ത്രസിച്ചുനിന്നിരുന്നു എന്ന ഓർമ്മ പാടെ നഷ്ടമാവുന്നു. ഭിത്തികളിലും മച്ചുകളിലും കൂററൻ ചിത്രങ്ങൾ വഹിക്കുന്ന പ്രദർശനശാലകളുടെ ഒരു വൻ സഞ്ചയമായിമാത്രമേ കൊട്ടാരത്തെ സങ്കല്പിക്കാൻ കഴിയൂ. ശില്പസമ്പ്രദായവും ഭിത്തിചിത്രങ്ങളുടെ സന്നിവേശരീതിയും അത്രയേറെ ഇഴുക്കമുള്ള ഒരു തന്മയത്വം നേടിയമട്ടുണ്ട്. ആ ഐക്യത്തിന് ഒരു പശ്ചാത്‌വിതാനംപോലെ അനുഭവപ്പെടുന്ന വിശാലമായ തളങ്ങളിലും ശാലകളിലും ഒരന്യജീവിതത്തിനു യാതൊരു സാംഗത്യവുമില്ല. വെറോണീസിൻെറ 'അപോതിയോസിസ് ഒഫ് വെനീസ്'പോലുള്ള കൂററൻ ചിത്രങ്ങൾ ആർക്കിടെക്ചറൽ മോട്ടിഫുകളെ ചിത്രതലത്തിലുൾക്കൊള്ളുന്ന രീതി ശ്രദ്ധിക്കുമ്പോൾ ഇതു വ്യക്തമാവും. പക്ഷേ, വിശാലമായ ഈ മുറികൾ റിപ്പബ്ളിക്കിൻെറ കാലങ്ങളിൽ ഔദ്യോഗിക നിലയങ്ങളായിരുന്നു. നഗരത്തിൻെറ പ്രതാപം മെഡിററേനിയൻ സമുദ്രാന്തരങ്ങളിലേക്കു് പ്രവഹിച്ചിരുന്നതു് ഈ മുറികളിൽനിന്നാണ്.

"ആൻറി കോളേജിയോ" എന്നറിയപ്പെടുന്ന ഹാൾ കൊട്ടാരത്തിലെ സന്ദർശകർ കാത്തിരുന്ന ശാലയായിരുന്നു. വെറോണീസിൻെറ 'റെയ്പ് ഒഫ് യൂറോപ്പ്'' എന്ന കൃതിയും ടിൻേറാറോത്തോയുടെ ഒരു കൂട്ടം പ്രസിദ്ധമായ മിത്തിക്കൽ ചിത്രങ്ങളും ഈ മുറിയുടെ ഭിത്തികളിലാണ്. വിദേശതന്ത്രപ്രതിനിധികൾ ഡോഗുമായി കൂടിക്കാഴ്ച നടത്താറുണ്ടായിരുന്ന പ്രൗഢമായ കോളേജ് ഹാളിൻെറ മച്ചും ഭിത്തികളും ചിത്രീകരിച്ചതും വെറോണീസാണ്. ചുമരിലൊരിടത്ത് ടിൻേറാറോത്തോ വരച്ച ചില അലിഗറികളും അതിനകത്തുണ്ട്. ഈ ഹാളിനടുത്ത് സെനററ് ചേമ്പറിൽ 'ട്രയംഫ് ഒഫ് റോം', 'ഡിസൻറ് ഫ്രം ക്രോസ്'' എന്ന ടിൻേറാറോത്തോയുടെ രണ്ടു പ്രഖ്യാതരചനകൾ കാണാം. മദ്ധ്യകാലശതകങ്ങളിൽ വെനീസിലെ ആയുധ നിർമ്മാണശാലകൾ നിർമ്മിച്ചിരുന്ന ആയുധങ്ങളുടേയും രക്ഷാകവചങ്ങളുടേയും ഒരു വലിയ ശേഖരമുള്ള ആയുധപ്പുരയും കൊട്ടാരത്തിനകത്തുണ്ട്. ആയുധപ്പുരയ്ക്കടുത്തുതന്നെ കൗൺസിൽ ചേമ്പറെന്ന അതിവിശാലമായ ദർബാർ ഹാൾ. അതിൻെറ ചുമരുകൾ മുൻകാല വെനീഷ്യൻ ചരിത്രം പ്രതിപാദിക്കുന്ന ഒരു പററം ചിത്രങ്ങളിൽ അലങ്കരിച്ചിരിക്കുന്നു. വരയ്ക്കപ്പെട്ട ഭിത്തിചിത്രങ്ങളിൽ ഏററവും വലുതായ ഒന്നും ടിൻേറാറോത്തോയുടെ മാസ്ററർപീസുമായ 'പാരഡൈസ്' എന്ന വിസ്മയാവഹമായ ചിത്രം ഈ ദർബാർ ഹാളിലാണ്. 'അപോതിയോസിസ് ഒഫ് വെനീസ്' എന്ന വെറോണീസിൻെറ മാസ്റ്റർപീസും ഇതിനകത്തുതന്നെ.

കൊട്ടാരത്തിനകത്ത് നിർവ്വിചാരമായി അലയുന്നവരെപ്പോലും തടഞ്ഞുനിറുത്തുന്ന കാഴ്ചയാണ് 'പാരഡൈസ്.' ഈ കൂററൻ ഫ്രെസ്കോ പിന്നീട് വെനീസിലെല്ലായിടത്തും നിങ്ങളെ അനുഗമിക്കുന്നു എന്നു തോന്നും. അതു് ഇരുണ്ടതാണ്. ക്രൈസ്റ്റിൻെറ കേന്ദ്രപ്രകാശത്തെ പ്രാപിക്കാൻ മുതിരുന്ന മനുഷ്യരൂപങ്ങളുടെ മഹാസഞ്ചയം, തിരമാലകളെപ്പോലെയും വാവൽച്ചിറകുകളെപ്പോലെയും എഴുതപ്പെട്ടിരിക്കുന്ന ഛായാതലങ്ങളാൽ ഉൽക്കടമായി കാണപ്പെടുന്നു. നാടകീയമായ അംഗചലനങ്ങളോടെ പ്രകാശത്തിലേക്കു തിരിഞ്ഞ





വെനീസിലെ ഡോഗ്സ് പാലസ്

രൂപങ്ങൾ. ഇടയിൽ സുതാര്യമായ ഒരവ്യക്തതയിൽ വെളിച്ചം നിഷേധിക്കപ്പെട്ട മററ് അസംഖ്യം മനുഷ്യരൂപങ്ങൾ. അവസ്ഥകൾക്കും സ്വപ്നത്തിനുമിടയ്ക്കു് ത്രസിക്കുന്ന മനുഷ്യേച്ഛയുടെ നാടകീയമായ പ്രതിപാദനമാണ് പാരഡൈസ്. നിഗൂഢമായ ഒരുതരം വ്യഥയുണ്ട് ഈ രചനയിൽ.

കൗൺസിൽ ചേമ്പറിൽ നിന്നിറങ്ങി നെടുവീർപ്പുകളുടെ പാലം (Bridge of Sighs)കടന്ന് കൊട്ടാരത്തിൻെറ തന്നെ ഭാഗമായ ജയിലറകൾക്കു മുന്നിലെത്തുമ്പോൾ ടിൻേറാറോത്തോയുടെ ഭിത്തിചിത്രം ഉണ്ടാക്കിയ പ്രതിതിക്ഷോഭം കൂടുതൽ മൂർത്തവും സാർത്ഥകവുമായിത്തീരുന്നുവെന്നു തോന്നും. ഇരുണ്ട ഇടനാഴികൾ. ഒരിക്കലും വെളിച്ചമേൽക്കാത്ത കല്ലറകൾ, അകത്തു കിടന്ന അഭിശപ്തർക്ക് ആകെ സാന്ത്വനമായിരുന്നിട്ടുണ്ടാവുക കൊട്ടാരഭിത്തികളിൽ അവിരാമം തല്ലിച്ചിതറുന്ന തിരകളുടെ ശബ്ദം മാത്രമാവും. ഈ തുറുങ്കുകളിൽ മരണവും കാത്തു കിടന്നവർ ആരായിരിക്കും. കാരാഗൃഹത്തിൽ നിന്നിറക്കി കഴുത്തു വെട്ടാൻ കൊണ്ടുപോവുമ്പോൾ അവർ കടന്നുപോയിരുന്ന പാലത്തിനാണ് നെടുവീർപ്പുകളുടെ പാലം എന്ന പേരു്. കൊട്ടാരമുററത്തേക്കു് നയിക്കുന്ന ഈ പാലത്തിനു മുകളിൽ നിന്ന് ആസന്നമരണരായ അവരുടെ ദീർഘവിലാപങ്ങൾ കേൾക്കുക പതിവായിരുന്നുവത്രേ. അവർ സാധാരണ മനുഷ്യരായിരുന്നിരിക്കും. പാട്രീഷ്യൻ മൂല്യങ്ങളേയും ചൂഷണ സമ്പ്രദായത്തേയും ധിക്കരിക്കാൻ മുതിർന്ന റെബലുകൾ. ചരിത്രത്തിൻെറ നിഷ്ഠുരമായ അവഗണന ഒരിക്കലും സാധാരണ മനുഷ്യനെക്കുറിച്ചു പറയുന്നില്ല. ഒരുപക്ഷേ, ഐതിഹാസിക കഥകളുടേയും വീരചരിതങ്ങളുടേയും ഒരു സമാന്തരചരിത്രം അവർക്കിടയിൽ ഉണ്ടായിരുന്നിരിക്കണം. വെളിച്ചവും വായുസഞ്ചാരവും അനുവദിക്കുന്ന യാതൊരു സുഷിരങ്ങളുമില്ലാത്തവയാണ് ജയിലറകൾ. കാസനോവയെ തടങ്കലിൽ പാർപ്പിച്ചിരുന്നതു് ഇത്തരമൊരു ഇരുണ്ട ഗർത്തത്തിലായിരുന്നു. അയാൾ പക്ഷേ, അതിശയകരമായി ഇതിനകത്തു നിന്നുരക്ഷപ്പെട്ടു.

ഡോഗ് കൊട്ടാരത്തിൽനിന്ന് പുറത്തു വരുമ്പോൾ മദ്ധ്യാഹ്ന വെയിലിൽ സെൻറ് മാർക്ക് സ്ക്വയർ ഒരു വർണ്ണാരവമായിരുന്നു. ചുററും കഫേകളും ബാറുകളും നിറഞ്ഞുനില്ക്കുന്നു. പ്യാസ നിറയെ സന്തുഷ്ടരായ ജനങ്ങൾ. കഫേ ക്വാഡ്രിയുടെ വരാന്തയിൽ മിനറൽ ജലവും കടിച്ചുകൊണ്ട് ഞങ്ങൾ തെല്ലിട വിശ്രമിച്ചു. കൊട്ടാരത്തിലെ ജയിലറകളും കുററവാളികളുടെ കഴുത്തു വെട്ടിയിരുന്ന നടുമുററവും പെട്ടെന്നു മറക്കുവാൻ കഴിയുമായിരുന്നില്ല. നവോത്ഥാനശൈലിയുടെ ഒരു ഉയർന്ന മാതൃകയായ ആ മുററം അനേകം ശില്പങ്ങൾകൊണ്ട് അലങ്കരിച്ചിരുന്നു. പക്ഷേ, ചരിത്രത്തിൻെറ ദുർമ്മുഖങ്ങൾ മറയ്ക്കുവാൻ ആ ചമയങ്ങൾക്കാവില്ല. സെൻറ് മാർക്ക് സ്ക്വയർ ഗ്രാൻഡ് കനാലിലേക്കു തുറക്കുന്ന ഭാഗത്തിന് ഉപജാപങ്ങളുടെ കവല എന്നാണ് പേരു്. പണ്ടുകാലങ്ങളിൽ പ്രഭുക്കൾക്കു മാത്രമേ ഉച്ചവരെ അവിടെ പ്രവേശനമുണ്ടായിരുന്നുള്ളൂ. തങ്ങളുടെ ഗൂഢാലോചനകൾക്ക് അവർ രൂപം കൊടുത്തിരുന്നതു് അവിടെ കൂടി നിന്നാവണം. അക്കാദമി ഗാലറിയിൽ പ്രൊസഷൻ ഇൻ സെൻറ്മാർക്ക് സ്ക്വയർ എന്ന ബെല്ലിനിയുടെ ഒരു വലിയ ചിത്രമുണ്ട്. മദ്ധ്യകാലങ്ങളിലെ വെനീഷ്യൻ അരിസ്റ്റോക്രസിയുടെ ഒരു പകർപ്പാണതു്. സ്ക്വയറിൽ ആർഭാടപൂർവ്വം അണിനിരന്നിരിക്കുന്നവർക്കിടയിൽ കറുത്ത അംഗികൾ ധരിച്ച ഗ്രാൻഡ് കൗൺസിൽ അംഗങ്ങളെ തിരിച്ചറിയും. നഗരഭരണം നിയന്ത്രിച്ചിരുന്ന ഈ കൗൺസിലംഗങ്ങളുടെ വിധിന്യായങ്ങൾ അന്ത്യവും കർക്കശവുമായിരുന്നുവത്രേ. ഡോഗിനെ തിരഞ്ഞെടുത്തിരുന്നതു് ഇരുനൂറോളം വരുന്ന പ്രഭുകുടുംബങ്ങളാണ്. അവരുടെ തന്നെ അധികാരം നാല്പതു കുടുംബങ്ങൾക്കിടയിൽ നിക്ഷിപ്തമായിരുന്നു. അധികാരം കേന്ദ്രീകൃതമാക്കാനും അതിൻെറ സങ്കുചിതവലയം പരിരക്ഷിക്കാനുമുള്ള ശ്രമത്തിൻെറ ഭാഗമായി വിവാഹബന്ധങ്ങൾപോലും അടുത്ത ബന്ധുക്കളുമായി മാത്രമേ പതിവുണ്ടായിരുന്നുള്ളൂ. വെനീഷ്യൻ പ്രഭുകുടുംബങ്ങളുടെ കാലക്രമത്തിലുള്ള ക്ഷയത്തിന് ഒരു കാരണം ഇത്തരം വിവാഹബന്ധങ്ങളായിരുന്നുവത്രേ.

ഉപജാപങ്ങളുടെ കവലയിൽ രണ്ടു കൂററൻ ഏക ശിലാസ്തൂപങ്ങളുണ്ട്. വെനീസിൻെറ മദ്ധ്യകാലപ്രതാപത്തെ സാക്ഷ്യപ്പെടുത്തുന്ന അവയും കോൺസ്റ്റാൻറിനോപ്പിളിൽ നിന്ന് എൻറിക്കോ ദന്തോള കൊണ്ടുവന്നതാണ്. ആഡ്രിയാട്ടിക്കിൽ റിപ്പബ്ളിക്കിനുള്ള പരമാധികാരം ആഘോഷിക്കുന്ന ഒരു അനുഷ്ഠാനത്തിൻെറ പതിവ് പതിനെട്ടാം നൂററാണ്ടുവരെ നിലനിന്നിരുന്നു. വെനീസും സമുദ്രവുമായുള്ള വിവാഹബന്ധമാണ് അനുഷ്ഠാന സങ്കല്പം. വർഷത്തിലൊരിക്കൽ ആഘോഷനാൾ ഡോഗ്ഭരണാധികാരി സ്വർണ്ണഖചിതമായ ഒരു അങ്കി അണിഞ്ഞ് തൻെറ രാജകീയ നൗകയായ ബുക്വൻചാറിൽ കയറി ആഡ്രിയാട്ടിക്കിൽ വളരെ ദൂരെ ചെല്ലും. ഒരു മോതിരം ജലത്തിലെറിഞ്ഞ്, സമുദ്രത്തെ, അഭിസംബോധന ചെയ്തുകൊണ്ട് "ഞാൻ നിന്നെ വിവാഹംചെയ്തിരിക്കുന്നു'' എന്ന് പ്രഖ്യാപിക്കും. പതിനെട്ടാം നൂററാണ്ടിൻെറ അവസാനത്തിൽ വെനീസിലെത്തിയ നെപ്പോളിയൻ ആദ്യം ചെയ്തതു് ബുക്വൻചാർ തീവച്ചു നശിപ്പിക്കാൻ കല്പിക്കുകയാണ്.

(തുടരും)

# പുളിമാന

## എൻ. കൃഷ്ണപിള്ള

കഷ്ടിച്ച് മുപ്പത്തിരണ്ടു വയസ്സു കഴിഞ്ഞ ആ സാഹിത്യകാരന്റെ ചരമം അത്ര വലിയൊരു സംഭവമായി അധികമാരും കരുതിക്കാണുകയില്ല. സാഹിത്യകാരന്മാർ സംഘടിച്ച് സാഹോദര്യം പുലർത്തണമെന്നു പറഞ്ഞ് ഓടിനടക്കുന്നവർപോലും ഈ സഹോദരന്റെ നിര്യാണം വരുത്തിവച്ച നിർഭാഗ്യത്തെപ്പററി അറിയേണ്ടിടത്തോളം അറിഞ്ഞിട്ടുണ്ടാവില്ല. ഇങ്ങനെ ഒരു സാഹിത്യകാരൻ നമ്മുടെ ഇടയിൽ ജീവിച്ചിരുന്നു എന്നുതന്നെ മരണവൃത്താന്തം വായിച്ചപ്പോഴായിരിക്കും പലരും അറിയുക.

തീരെ അദ്ഭുതപ്പെടേണ്ട കാര്യമല്ലിതു്. അതങ്ങനെ വരാനേ നിവൃത്തിയുള്ളൂ. പുളിമാന പരമേശ്വരൻ പിള്ളയുടെ നെഞ്ചിൽ അദ്ദേഹം ഒരു പരസ്യപ്പലക തൂക്കിയിരുന്നില്ല. ഒരുമാസം പട്ടിണികിടന്ന പശുവിനെ കയറൂരി വിട്ടാൽ നാടടക്കം പരക്കംപാഞ്ഞു് മേയാൻ നടക്കുന്നതുപോലെ, കാസർകോടു മുതൽ കന്യാകുമാരിവരെ അടിച്ചുവിടുന്ന മാസികകളിലും പത്രങ്ങളിലും അതുമിതുമെഴുതി പേരുപരത്താൻ അദ്ദേഹം ആഗ്രഹിച്ചിരുന്നേയില്ല. മുഖസ്തുതി നടത്താൻ നല്ല കഴിവുള്ള ഒരാരാധകസംഘത്തെ സൃഷ്ടിച്ച്, അവരുടെ നടുവിൽ സിംഹാസനമുറപ്പിച്ച്, അവരെക്കൊണ്ടു ലേഖനമെഴുതിച്ചും പ്രസംഗം ചെയ്യിച്ചും, സ്വന്തം പ്രശസ്തി നിലനിറുത്തുവാൻ അദ്ദേഹം യത്നിച്ചതുമില്ല. കവിയശസ്സ് ഏതുദിവസമാണു് ഇടിഞ്ഞു നിലത്തുവീഴുന്നതെന്ന ഭയംകൊണ്ടു് ഊണുമുറക്കവും ഉപേക്ഷിച്ച് അസ്വസ്ഥനായിത്തീരുന്ന ഒരു സാഹിത്യകാരനുമായിരുന്നില്ല പുളിമാന. തുമ്പാപിടിക്കുന്നവനും വണ്ടിവലിക്കുന്നവനും വായിച്ചാസ്വദിച്ച് സ്വർഗ്ഗീയ നിർവൃതിയിൽ ആറാടത്തക്ക സാഹിത്യമൊന്നും അദ്ദേഹത്തിൽ നിന്നു ജന്മമെടുത്തിട്ടില്ല. അപ്പോൾപ്പിന്നെ, എന്താണൊരദ്ഭുതം അദ്ദേഹത്തിന്റെ ചരമം അത്രയധികം പേരറിയാതെ പോകുന്നെങ്കിൽ!

പക്ഷേ, അപൂർവ്വം പേരെങ്കിലും ആ മഹാനഷ്ടം മനസ്സിലാക്കിയിട്ടുണ്ട്. അത്ര എളുപ്പം നികത്താൻവയ്യാത്ത ഒരു വിടവ് നമ്മുടെ കലാസർഗ്ഗരംഗത്തിൽ ഇതാ ഉണ്ടായിക്കഴിഞ്ഞു എന്നു് ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നു വിലപിക്കുന്ന ചുരുക്കം ചിലർ നമ്മുടെയിടയിലുണ്ട്. കലാബോധത്തിന്റെ പേരിൽ കള്ളനാണയങ്ങൾ വിററഴിക്കുകയും ജന്മസിദ്ധമായ സർഗ്ഗവാസനയെ വ്യഭിചരിക്കുകയും ചെയ്യുന്നവരുടെ സംഖ്യ വർദ്ധിക്കുന്ന ഇക്കാലത്തു് പുളിമാന അപൂർവ്വം ചില കലോപാസകന്മാർക്കെങ്കിലും ആശാകേന്ദ്രമായിരുന്നു. 'ജന്മസിദ്ധികൊണ്ടും കർമ്മസിദ്ധികൊണ്ടും അനുഗൃഹീതനായ' ആ യുവാവിന്റെ ഭാവനാപതംഗം ഒററച്ചാണല്ല, അനവധി ചാണകളല്ല, അവ്യക്തവിദൂരമായ അന്തരീക്ഷത്തിൽ പററിപ്പറക്കാൻ പോരുന്ന ഒന്നാണെന്നു സാഭിമാനം വിശ്വസിക്കുന്ന ഒരു സഹൃദയലോകമുണ്ട്. അത്തരം ഒരു സഹൃദയലോകത്തിന്റെ അഭിമാനം മാത്രമേ പുളിമാന ആഗ്രഹിച്ചിരുന്നുള്ളൂ. അവർക്കായി മാത്രമേ അദ്ദേഹം കലാസൃഷ്ടി നിർവ്വഹിച്ചിട്ടുള്ളൂ. ഒരു പാർട്ടി സാഹിത്യകാരനായിരുന്നെങ്കിൽ പുളിമാന ഇന്നു കേരളം മുഴുവൻ മാറെറാലിക്കൊള്ളുന്ന ഒരു നാമധേയമായിരുന്നേനേ. പക്ഷേ, അദ്ദേഹത്തിനു് ഒരു പാർട്ടി സാഹിത്യകാരനാകാൻ ഇഷ്ടമില്ലായിരുന്നു. ഇഷ്ടമുണ്ടായാൽത്തന്നെ, അദ്ദേഹത്തിനതു കഴിയുകയില്ലായിരുന്നു. ഒരേ ഒരിടവഴിയിൽക്കൂടി ഒററക്കണ്ണുകൊണ്ടുമാത്രം നോക്കി സഞ്ചരിക്കണമെന്നു് അദ്ദേഹത്തോടു് ആരെങ്കിലും ആവശ്യപ്പെട്ടാൽ കൂർത്തുമൂർത്തുള്ള പരിഹാസവാക്കുകളായിരിക്കും മറുപടിയായി ലഭിക്കുക. ഇരുമ്പുചട്ടങ്ങൾക്കും വരണ്ടചിട്ടകൾക്കും വഴങ്ങി, യന്ത്രത്തെപ്പോലെ ജീവിക്കാൻ, വ്യക്തിപ്രഭാവധനികനായ പുളിമാന ഒരുക്കമല്ലായിരുന്നു. തനിക്കു തോന്നുന്ന കാര്യങ്ങളെപ്പററി, എഴുതാൻ തോന്നുന്ന സമയത്തെഴുതുക, എഴുതിയതുതന്നെ നശിപ്പിക്കാൻ തോന്നിയാൽ നശിപ്പിക്കുക, വീണ്ടും അതേ കാര്യത്തെപ്പററി എഴുതണമെന്നു തോന്നിയാൽ എഴുതുകയോ അല്ലാത്തപക്ഷം ആ വിചാരമേ മനസ്സിൽനിന്നു വിടുകയോ ചെയ്യുക—ഇങ്ങനെയാണു് അദ്ദേഹത്തിന്റെ പോക്കു്. 'ക്രമീകൃതമല്ലാത്ത ജീവിതം', 'ശ്രദ്ധമേ അലസനായ ഒരു മിടുക്കൻ' എന്നിങ്ങനെ സാഹിത്യലോകത്തിലെ സ്ഥിരം ഉത്തേജകന്മാരായ ഒരുകൂട്ടർ അദ്ദേഹത്തെപ്പററി മനസ്താപം പ്രകടിപ്പിക്കാറുണ്ടായിരുന്നു. അക്കൂട്ടർ അർഹിക്കുന്ന പുച്ഛത്തോടെതന്നെ പുളിമാന അവരെ വീക്ഷിക്കുകയും ആക്ഷേപിക്കുകയും ചെയ്തിരുന്നു. പരിമിതികളോ നിയന്ത്രണമോ കൃത്യനിഷ്ഠാദാസ്യമോ ഒന്നുംതന്നെ തന്റെ സൃഷ്ടികർമ്മത്തിൽ കൈകടത്തുന്നതു് അദ്ദേഹം തീരെ സഹിച്ചിരുന്നില്ല. മരിക്കുന്നതിനു മുമ്പ് ഇത്ര ലേഖനങ്ങളും പുസ്തകങ്ങളും എഴുതിക്കൊള്ളാമെന്നു് ഈശ്വരനോടു കരാർ ചെയ്തതിനു ശേഷം ഭൂജാതനായിട്ട്, സംഖ്യ തികയാത്തതുകൊണ്ടു് തലയിൽ പുഴുത്ത പട്ടികളെപ്പോലെ നിസ്സഹായനായി പാഞ്ഞുനടക്കുന്ന ഒരാളല്ല പുളിമാന. അദ്ദേഹം ആകെ മൂന്നു ഗ്രന്ഥങ്ങളേ പ്രസിദ്ധീകരിച്ചിട്ടുള്ളൂ. കൂടിപ്പോയാൽ രണ്ടോ മൂന്നോ ഗ്രന്ഥങ്ങൾ കൂടി പ്രസിദ്ധം ചെയ്യാൻ വേണ്ട കരുക്കൾ ഇനി കാണുകയും ചെയ്തേക്കാം. പക്ഷേ, ഗ്രന്ഥസംഖ്യയല്ല. കലാമൂല്യമാണ് വിജയത്തിന്റെ മാനദണ്ഡമെങ്കിൽ അസുലഭമായ ഭാവനാസമ്പത്തും അഗ്ര്യപൂജയർഹിക്കുന്ന പ്രതിഭാശാലിത്വവും നിരവദ്യമായ രചനാകുശലതയും തികഞ്ഞ പുളിമാന അപൂർവ്വസൗഭാഗ്യം കൈവന്ന ഒരു സാഹിത്യകാരനാണ്. ഈ സിദ്ധികളെപ്പററി ഏററക്കുറെ പുളിമാനതന്നെ മനസ്സിലാക്കിയിരുന്നതാനും. അവ അങ്ങാടിയിൽ നിരത്തിവയ്ക്കാനും കണ്ടവന്റെ ചവിട്ടേൽക്കാൻ വലിച്ചെറിഞ്ഞുകൊടുക്കാനും അദ്ദേഹം പരമാവധി വിസമ്മതം കാണിച്ചു. കൊഞ്ചിക്കുഴഞ്ഞു വശീകരിക്കാനോ, പൊട്ടിച്ചിരിപ്പിച്ച് ആകർഷിക്കാനോ, ഉപദേശിവേഷംകെട്ടി അന്യരുടെ തലയിൽ ചുമടിറക്കാനോ അദ്ദേഹത്തിന്റെ കാവ്യകല കാംക്ഷിച്ചിരുന്നില്ല. അല്ലെങ്കിലെന്തിനു്?—അതിനുള്ള കഴിവേ ഇല്ലായിരുന്നു അദ്ദേഹത്തിനു്.

പിന്നെന്തെല്ലാമായിരുന്നു അദ്ദേഹത്തിന്റെ കഴിവുകൾ? പുളിമാന ഒന്നാന്തരം ഒരു ഗായകനായിരുന്നു. സഹജമായ ശാരീരഭംഗിയോടുകൂടി സ്നേഹിതസംഘത്തിന്റെ ആനന്ദനിർവൃതിക്കായി— അല്ല, സ്വയം മനസ്സുഖത്തിനുവേണ്ടി— അദ്ദേഹം പാടുമ്പോൾ ആ സംഗീതനിർഝരിയിൽ മുഴുകി എത്രയെത്ര സ്നേഹിതന്മാർ ആത്മവിസ്മൃതിയിലമർന്നു് പുളകമണിഞ്ഞിട്ടില്ല? അനുഗൃഹീതനായ ഒരു നടനെന്ന നിലയിൽ ദുർഗ്രഹമായ മനസികവ്യാപാരങ്ങളെപ്പോലും പ്രേക്ഷകരുടെ കൺമുമ്പിൽ അദ്ദേഹം ആവിഷ്കരിക്കുമ്പോൾ ആ അസാമാന്യ കലാകാരന്റെ മുമ്പിൽ അഭിനന്ദനപരവശരായി മാത്രമേ ഹൃദയമുള്ളവർക്കു വർത്തിക്കാൻ കഴിഞ്ഞിട്ടുള്ളൂ. പക്ഷേ, അവയെല്ലാം താരതമ്യേന അദ്ദേഹത്തിന്റെ നിസ്സാരമായ സിദ്ധികളാണ്.

സാഹിത്യകലയായിരുന്നു ആ സർഗ്ഗമർമ്മജ്ഞന്റെ സമുന്നതമായ കർമ്മരംഗം. മായാനരുതാത്തതും മറക്കാൻ കഴിയാത്തതുമായ സംഭാവനകൾ അദ്ദേഹത്തിൽനിന്നും ലഭിച്ചതു് ആ കലാസരണിക്കാണ്. തനിക്കു താൻ പോരുന്ന മഹത്വവും പ്രകാശവും അവയുടെ സുവ്യക്തമുദ്രകളാണ്. 'സമത്വവാദി' എന്ന നാടകവും ശോകമധുരമായ ചില ഖണ്ഡകവനങ്ങളുമൊഴിച്ചാൽ ഏതാണ്ട് നാല്പതോളം വരുന്ന ചെറുകഥകളാണ് അദ്ദേഹം രചിച്ചിട്ടുള്ളതു്. അവയിൽത്തന്നെ പതിന്നാലെണ്ണം മാത്രമേ 'മഴവില്ല്', 'കാമുകി' എന്നീ സമാഹാരഗ്രന്ഥങ്ങളിൽക്കൂടി പുറത്തുവന്നിട്ടുള്ളൂ. രൂപത്തിലും അന്തശ്ചൈതന്യത്തിലും വൈവിധ്യമുള്ള ആ കഥകൾ ഇനംതിരിച്ചു പട്ടികയെഴുതി വിധികല്പിക്കാൻ പുറപ്പെടുന്ന നിരൂപകനെ അവ തികച്ചും അന്ധാളിപ്പിക്കുകതന്നെ ചെയ്യും. വസ്തുനിഷ്ഠങ്ങളും ആത്മനിഷ്ഠങ്ങളുമായ ആ കഥാശില്പങ്ങളുടെ രചനയിൽ പുളിമാന മലയാളത്തിലെ ഒരൊററ കഥാകൃത്തിന്റെയും കാല്പാടുകൾ പിന്തുടരുന്നില്ല. ഏകാന്തദീപ്തമായ ഒരു ചെറുകഥാ പദ്ധതിയുടെ വിധാതാവാണ് പുളിമാന. ആ പദ്ധതിയിൽ അദ്ദേഹത്തെ അനുഗമിക്കാൻതന്നെ ആരും ധൈര്യപ്പെട്ടിട്ടുമില്ല. ആത്മവത്തയുടെ വൈജയന്തികളായ ആ കഥകളിലോരോന്നിലും അനുകരിക്കാൻ കഴിയാത്ത ചില പ്രത്യേകതകൾ, അലിഞ്ഞുചേർന്നു കിടപ്പുണ്ട്. വികാരനിർഭരമായ ജീവിതം പേറുന്ന കഥാപാത്രങ്ങളെ മാത്രമേ അദ്ദേഹം സൃഷ്ടിച്ചിട്ടുള്ളൂ. അവയിലോരോന്നും ഉടലെടുത്തിട്ടുള്ളതു് ഭാവതരംഗിതവും സൗന്ദര്യസമ്പൂർണ്ണവും ആയ ഒരു ഹൃദയത്തിൽനിന്നാണെന്നു് അനുപദം നമ്മെ മനസ്സിലാക്കിത്തരുന്നുമുണ്ട്. * "അപ്രഗത്ഭനായ ഒരു കലാകാരന്റെ കൈയിൽ ഈ കഥകളിൽ പലതും അതിവൈകാരികത്വം എന്ന ദുർഗ്ഗുണത്തിനു നിദർശനങ്ങളാകുമെന്നിരിക്കേ, പുളിമാന ആ പടുകുഴിയുടെ വക്കിൽ ചെന്നുനിന്നു് പല അഭ്യാസങ്ങളും കാണിച്ച് നമ്മെ അമ്പരപ്പിക്കുന്നതല്ലാതെ അതിലേക്കു് ഒരിക്കലും വഴുതിപ്പോകുന്നില്ല." അതുപോലെതന്നെ ശ്രദ്ധേയമായ മറെറാരു വസ്തുത, വികാരതീവ്രതയുടെ വേലിക്കുള്ളിൽ വിചാരകന്ദങ്ങൾ പാകിവളർത്തുന്ന മഹാദ്ഭുതമാണ്. പ്രാമാണികങ്ങളെന്നു പല നാളായി കരുതിപ്പോരുന്ന വിശ്വാസങ്ങളെയും ആദർശങ്ങളെയും പിടിച്ചുലയ്ക്കാൻ, ചിലപ്പോൾ അവയുടെ ജീർണ്ണിച്ച വേരുകളെപ്പോലും പറിച്ചെടുത്തു കാണിക്കാൻ, ധൈര്യമുള്ള ഒരു കൈയും അത്യന്തം മൃദുലങ്ങളായ ഭാവങ്ങളെപ്പോലും മായാത്ത മനോഹാരിതയിൽ പൊതിഞ്ഞ് അസൂയാർഹമായ ലാഘവവും സൂക്ഷ്മതയും ദീക്ഷിച്ച് അവതരിപ്പിക്കുന്ന ഒരു തൂലികയും ഈ കഥകൾക്കിടയിലുള്ള ഉജ്ജ്വല സത്യങ്ങളാണ്. മധുരമായ വേദനകൾക്കും വേദനിപ്പിക്കുന്ന മാധുര്യത്തിനും, പ്രസാദത്തിന്റെ അടിത്തട്ടിൽ ഓളംവെട്ടുന്ന വിഷാദത്തിനും വിഷാദത്തിന്റെ പെരുമ്പരപ്പിൽ രജതരേഖ തുന്നിപ്പിടിപ്പിക്കുന്ന പ്രസാദത്തിനുമായി വിഭജിക്കപ്പെട്ടിരിക്കുന്ന ജീവിതത്തിന്റെ അന്തസ്സാരം കണ്ടെത്താൻ ഏകാഗ്രതയോടെ ഉഴലുന്ന ദൃഷ്ടികളാണ് ഈ കഥകളിൽ നമ്മെ പിടിച്ചുനിറുത്തുന്നതു്. സർവ്വോപരി, അതിലോലങ്ങളായ ഭാവരേഖകളെയും അതിസൂക്ഷ്മങ്ങളായ ചിന്താതന്തുക്കളെയും അയത്നലളിതമായി അവതരിപ്പിക്കാൻ പര്യാപ്തമായ മിതവും സുശക്തവും ലക്ഷ്യഗ്രാഹിയുമായ, ഒരു ഭാഷാശൈലിയും. കവിയും കാഥികനും കൈകോർത്തുനിന്നു കളിയാടുന്ന ആ ഓരോ കഥയും ഓരോ കരുതീർന്ന കലാശില്പമാണ്. ആ ശില്പമാതൃകകളിലെ ഘടകങ്ങൾ ഓരോന്നായി പെറുക്കിയെടുത്തു നോക്കാൻ പുളിമാന നമ്മെ അനുവദിക്കുകയില്ല. അത്രകണ്ടു സർവാംഗീണമായ ഒരു ലയവിശേഷമുണ്ട് ആ സുന്ദരസൃഷ്ടികൾക്ക്. ഉടനീളം കുടികൊള്ളുന്ന വികാരസാന്ദ്രതയാണോ, അതല്ല, ഭാവഗാംഭീര്യത്തിന്റെ അടിത്തറയായി കെട്ടിപ്പടുത്തിട്ടുള്ള ചിന്താബന്ധമാണോ, അതുമല്ല, അവ രണ്ടിന്റെയും പ്രകാശികയായ ആഖ്യാനരീതിയാണോ, കൂടുതൽ നമ്മെ ആകർഷിക്കുന്നതെന്നു തീർത്തുപറയാൻ നിവൃത്തിയില്ല. ഒരു ഘടകം എവിടെ തുടങ്ങുന്നു, വേറൊന്ന് എവിടെ ആരംഭിക്കുന്നു എന്നു നമുക്കു് പിടികിട്ടുന്നില്ല. ഈ കലാമയത്വമാണ് പുളിമാനയെ മററു പല പേരെടുത്ത കഥാകൃത്തുക്കൾക്കും മുകളിലായി ചിലപ്പോൾ പ്രതിഷ്ഠിക്കുന്നതെന്നു തോന്നുന്നു.

പുളിമാന ഒരു നാടകവും നിർമ്മിച്ചിട്ടുണ്ട്—ഒരേ ഒരു നാടകം. അധികംപേർ അതിന്റെ പേർതന്നെ കേട്ടുകാണുകയില്ല. നാലഞ്ചുവർഷമായി 'സമത്വവാദി' എന്ന ആ കൃതി പ്രസിദ്ധീകരിച്ചിട്ട്. സാംസ്കാരിക പ്രവർത്തനങ്ങളുടെ നിലയനമെന്നും നടനകലാവിദഗ്ദ്ധരുടെ സങ്കേതമെന്നും അഭിമാനിക്കുന്ന തിരുവനന്തപുരം പട്ടണത്തിൽപ്പോലും നിസ്തുലമായ ആ നാടകം ഇതുവരെ അഭിനയിക്കപ്പെട്ടിട്ടില്ല. ഇക്കഴിഞ്ഞ അഞ്ചുവർഷം എത്രയെത്ര നാടകങ്ങളും നാടകാഭാസങ്ങളും കൊണ്ടു് വിദ്യാസമ്പന്നരായ അഭിനയകലാപ്രവീണർ അരങ്ങേറി ഈ തിരുവനന്തപുരത്തു്. പക്ഷേ, മലയാള നാടകസാഹിത്യത്തിലെ ഒരു മഹാസംഭവമായ 'സമത്വവാദി' അഭിനയിക്കാൻ ഇന്നുവരെ നടന്മാരും നടനസമിതികളും ഉണ്ടായില്ല. കാഴ്ചയിൽ തീരെ ചെറിയ ആ കൃതി പുളിമാനയുടെ സാഹിത്യ ജീവിതത്തിലെ ജയസ്തംഭം എന്നപോലെതന്നെ മലയാള നാടകലോകത്തിലെ ഒരു മാർഗ്ഗദീപവുമാണ്. ഭാവാത്മകപ്രസ്ഥാനം എന്ന കലാസങ്കേതത്തെ മലയാളത്തിൽ ആദ്യമായി പ്രയോഗിച്ചതും, അതിവിദഗ്ദ്ധമായി പ്രയോഗിച്ചതും, 'സമത്വവാദി'യുടെ കർത്താവാണ്. വേറൊരു ഭാവാത്മക നാടകവും ഇന്നുവരെ സാഹിത്യത്തിലുണ്ടായിട്ടുമില്ല. ദുഷിച്ചുനാറിയ ഫലിതച്ചളിക്കുണ്ടിൽ നിന്നും തൊട്ടാവാടിപ്രേമത്തിന്റെ പേക്കൂത്തിൽ നിന്നും മലയാള നാടകം രക്ഷപ്പെട്ട്, മാനനീയമായ ഒരു ഭാവിയിലേക്കു കണ്ണുകളുയർത്തി നോക്കി നിൽക്കുന്ന ഒരു ചിത്രമാണ് 'സമത്വവാദി' വായിച്ചുകഴിയുമ്പോൾ നമ്മുടെ മുന്നിൽ പ്രത്യക്ഷപ്പെടുക; ആ കൃതിയിലെ പ്രമേയത്തെപ്പററി പുളിമാന എന്നോടൊരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: "ഇതാണ് ഞാൻ ചെയ്തതു്—ഈ അരിസ്റ്റോക്രസി(പ്രഭുത്വം) ഉണ്ടല്ലോ, അതിനെ ഒരുപിടി മണ്ണുവാരി തറയിലിട്ട് ചികഞ്ഞുനോക്കുന്നതുപോലെ ഉദാസീനമായി, പക്ഷേ, ഒരു ദാക്ഷിണ്യവുമില്ലാതെ, ഞാനൊന്നു പരിശോധിച്ചു; അത്രേയുള്ളൂ." പുളിമാനയുടെ തൂലിക 'സമത്വവാദി'

(ശേഷം 45-ാം പേജിൽ)



മുപ്പത്തിരണ്ടാംവയസ്സിൽ പൊലിഞ്ഞുപോയ പ്രതിഭ

**നാല്പതോളം ചെറുകഥകളും സമത്വവാദി എന്ന നാടകവും ഏതാനും കവിതകളുമാണ് പുളിമാന പരമേശ്വരൻ പിള്ളയുടെ സാഹിത്യസംഭാവന. ഉജ്ജ്വലമായ സർഗ്ഗശേഷിയുടെ ഉടമയായ ആ എഴുത്തുകാരനു മുപ്പത്തിരണ്ടുവയസ്സുവരെ ജീവിക്കാനേ ഭാഗ്യമുണ്ടായുള്ളൂ. എന്നാലും മലയാള സാഹിത്യത്തിൽനിന്നു പുളിമാനയുടെ പേരു് ഒരിക്കലും മാഞ്ഞുപോവുകയില്ല.**

**മലയാള ചെറുകഥയിലെ മൗലിക രചനകളെക്കുറിച്ചന്വേഷിക്കുന്ന നിരൂപകനും വായനക്കാരനും പുളിമാന പരമേശ്വരൻ പിള്ളയുടെ കഥകൾക്കു മുമ്പിൽ വന്ദനം പറഞ്ഞു നിൽക്കേണ്ടിവരുന്നു. അദ്ദേഹത്തിൻെറ സർഗ്ഗവൈഭവത്തിൻെറ മോഹനമായ ഫലങ്ങളിലൊന്നാണ് എഞ്ചിൻ ഡിസ്സാട്ടർ.**

# എഞ്ചിൻ ഡിസ്പാട്ടർ

ഉറക്കത്തിൽ ഞാൻ ഞെട്ടിയുണർന്നു. നല്ല കൂറാൻ ഇരുട്ട്. ഒന്നും കാണാൻവയ്യ. ഞാൻ എണീററ് കിടക്കമേൽ ഇരുന്നു വാല്യക്കാരനെ വിളിച്ചു. ഉമ്മറത്തുകിടന്ന രണ്ടുപേർകൂടി ഉണർന്നുവന്നു. ഞാൻ പറഞ്ഞു: ' നേരം വെളുക്കാറായിപ്പോയി; എനിക്കു പോകണം, വേഗമാകട്ടെ.''

വയ്പുകാരൻ വെള്ളമിടാൻ പോയി. മറെറാരാൾ പശുവിനെ കറക്കാനും പോയി. ഞാൻ എണീററു മുഖം കഴുകി, ഉടുമാറി, തലചീകി, തയ്യാറായിരുന്നു. കാപ്പിവന്നു; ഞങ്ങൾ പുറപ്പെടുകയും ചെയ്തു.

തണുത്ത കാററ് വീശുന്നുണ്ടായിരുന്നു. രാത്രി മുഴവൻ മഴപെയ്തു് അങ്ങിങ്ങ് വെള്ളം കെട്ടിനില്പുണ്ട്. ലോകം മുഴവൻ മൂർച്ഛിച്ചു കിടക്കയാണ്. എങ്ങും ആരും ഉണന്നിട്ടില്ല. വയലുകളിൽനിന്ന് തവളകളും, കൈതക്കാടുകളിൽനിന്നു് ഒച്ചുകളും, ശബ്ദിച്ചുകൊണ്ടിരുന്നു. എൻെറ കുഗ്രാമത്തിൽനിന്ന് വെളുപ്പിന് പുറപ്പെടുന്ന ഒരു ബോട്ടു മാത്രമേ ഉണ്ടായിരുന്നുള്ളു വാഹന സൗകര്യമെന്നു പറയാൻ. എൻെറ തുകൽ സഞ്ചിയുംകൊണ്ട് പിറകേവന്ന ആളോട് ഞാൻ പറഞ്ഞു: "വെളുക്കാറായില്ലേ?"

"ഇല്ലെന്നാ തോന്നുന്നേ."

"വെളുക്കാനിനി അധികം കാണുമോ?"

''ഇല്ലായിരിക്കുമേ, മഴക്കാറുകൊണ്ട് അറിയാൻ പാടില്ല.''

''മഴ പെയ്യാലോ?''

''ഇല്ലേ'' അയാൾ എന്നെ ആശ്വസിപ്പിച്ചു. ഞങ്ങൾ കടവിൽ എത്തി. ഇരുവശവും ഇടതൂർന്നു നില്ക്കുന്ന പരുത്തിച്ചെടികൾക്കു നടുവിൽക്കൂടി നദിയൊഴുകി. ഉയർന്ന വരമ്പിൽക്കയറിനിന്ന് ഞാൻ പടിഞ്ഞാറോട്ടു നോക്കി. അക്കരെയാണ് ജെട്ടി. അവിടെ മൂടിപ്പുതച്ചുകിടക്കുന്ന ഒരു ജലജന്തുവിനെപ്പോലെ ആ ബോട്ടു കിടപ്പുണ്ട്. ഒന്നും വ്യക്തമായിരുന്നില്ല. എങ്കിലും യാതൊരു ചലനവും കാണപ്പെട്ടില്ല. ഒരു മഹാ മാന്ത്രികൻെറ ശാപത്താൽപെട്ടെന്നപോലെ, പരുത്തിച്ചെടികളും നദിയും കടവും എല്ലാം തളന്ന്, ചൈതന്യരഹിതമായി കിടക്കയാണെന്നുതോന്നി. അസുഖകരമായ ആ തണുത്ത കാററുമാത്രം വീശിക്കൊണ്ടിരുന്നു. അതിനൊരു മുളലുണ്ടായിരുന്നു. ഒരു മഹാരോഗിയുടെ ഞരങ്ങൽമാതിരി. ആ ശാപത്തിൽ പെട്ടുപോയതുപോലെ ഞാനും നിശ്ചലനായി അവിടെ നിന്നുപോയി. വെളുക്കാൻ ഇനിയും അധികസമയമുണ്ടെന്ന് എനിക്കു ബോദ്ധ്യമായി. ആ തണുത്ത കാററിനെപ്പോലെ എങ്ങോ നിന്നണഞ്ഞ ഒരു വിഷാദം എന്നിൽ കടന്നുകൂടി. കൂടെ വന്നയാൾ പറഞ്ഞു: ''ഇവിടൊരു പീടികയുണ്ട്. അവിടെക്കയറിയിരിക്കാം.'' ഞാൻ ഒന്നും മിണ്ടിയില്ല. അവിടെത്തന്നെ നിന്നതേയുള്ളു. മറേറയാളും മിണ്ടിയില്ല.

പെട്ടെന്ന് നദിയുടെ ഹൃദയത്തിൽനിന്ന് ഒരു ശബ്ദം. ആരോ സംസാരിക്കുന്നു. ഒരു വഞ്ചി കരയിലോട്ട് വരികയാണ്. അടുത്തുകഴിഞ്ഞു. അഞ്ചാറുപേർ ഇറങ്ങി. "യ്യോ ചെളി, ചെളിയാണ് സൂക്ഷിക്കണേ." അതൊരു സ്ത്രീയുടെ ശബ്ദമായിരുന്നു.

"ഇത്തിരി വെളിച്ചം കിട്ടിയെങ്കിൽ," ഒരു വൃദ്ധ ആരോടെന്നില്ലാതെ പറഞ്ഞു. ''എൻെറ തീപ്പെട്ടീക്കോലില്ല,'' അനുകമ്പയോടെ വള്ളക്കാരൻ മറുപടിപറഞ്ഞു. എൻെറ കൈയിൽ ഒരു വെളിച്ചംമങ്ങിയ വൈദ്യുതദീപമുണ്ടായിരുന്നു. ഞാൻ അതു ഞെക്കി. ആ സ്ത്രീകൾ മറെറാരുവളെ താങ്ങി, ആയാസപ്പെട്ടുകൊണ്ട് കയറി വരമ്പിൽവന്നു. ഞാൻ ചോദിച്ചു: ''നിങ്ങൾ എവിടെനിന്നു വരുന്നു?''

''ആശുപത്രീന്ന്.''

"എന്താ ഇത്ര താമസിച്ചതു്?"

''കാററും മഴയുമുണ്ടായിരുന്നു. വള്ളം അഷ്ടമുടി കെട്ടീട്ടിരുന്നു.'' അവർ എന്നെ അനുഗ്രഹിച്ചിട്ട് തപ്പിത്തടഞ്ഞുനടന്നു മറഞ്ഞു. വള്ളക്കാരൻ ചോദിച്ചു: "വരുന്നോ? അക്കരെവിട്ടേക്കാം.'' ഞങ്ങൾ അക്കരെ ഇറങ്ങി.

''വെളുക്കാനിനി എന്തുകാണും?" അക്ഷമയോടെ ഞാൻ ചോദിച്ചു.

''കോഴി കൂവീല്ല,'' മറെറയാൾ ഉത്തരം പറഞ്ഞു. കോഴി കൂവീല്ല. എനിക്കല്പം ഈർഷ്യ തോന്നി. ഇയാൾക്ക് നേരത്തേ അക്കാര്യം പറഞ്ഞുകൂടായിരുന്നോ? എൻെറ ചിന്താഗതി അയാൾക്കു മനസ്സിലായിക്കാണും. അയാൾ പറഞ്ഞു: ''ഇവിടെ എവിടെങ്കിലും ഇരിക്കാമേ.'' അവിടെ ഇരുവശവുമായി കുനിഞ്ഞു് കുമ്പിട്ടുനിൽക്കുന്ന അഞ്ചാറ് ഏറുമാടക്കടകൾ ഉണ്ടായിരുന്നു. എൻെറ വെളിച്ചം കുറഞ്ഞ ഞെക്കുവിളക്കുമായി ഞങ്ങൾ ഒരു സ്ഥലപരിശോധന നടത്തി. ഒന്നിൻെറ മുന്നിലുള്ള പലകയിൽ, ഉടുതുണി അഴിച്ച് ശരീരം മൂടി, ആലിംഗനബദ്ധരായി പത്തുപന്ത്രണ്ടു വരുന്ന രണ്ട് ബാലന്മാർ നിദ്രകൊള്ളുന്നു. നമ്മുടെ സമുദായസ്ഥിതി, തെരുവുകൾക്കും ചന്തപ്രാന്തങ്ങൾക്കും നിരന്തരം കാഴ്ച വയ്ക്കാറുള്ള, കേറിക്കിടക്കാനിടമില്ലാത്ത ബാലന്മാരാണ് അവരെന്നു ഞാൻ ഊഹിച്ചു. പകലെല്ലാം ഉന്മേഷവാന്മാരായി, ഉച്ഛിഷ്ടം ഭുജിച്ചും വാശിപറഞ്ഞും തമ്മിൽത്തല്ലിയും ചുമടു ചുമന്നും യാചിച്ചും മിടുമിടുക്കന്മാരായിക്കഴിയുന്ന എത്ര ബാലന്മാരെയാണ് നമ്മുടെ പട്ടണങ്ങൾ പ്രസവിക്കുന്നതു്. എൻെറ കുഗ്രാമവും എൻെറ പൊതുസംഭാവനയിൽ അതിൻെറ എളിയ പങ്കു നിർവ്വഹിച്ചിരിക്കുന്നു. അവരുടെ നാറത്തുണികൾ ശരീരാർദ്ധത്തെ മാത്രമേ മറച്ചിരുന്നുള്ളു. അവർ ഒട്ടിച്ചേർന്നുകിടന്ന് അന്യോന്യം ചൂട് പകരുകയാണ്. സഹോദരന്മാരാണോ? ആയിരിക്കയില്ല. ഒഴുക്കിൽ ഭിന്നസ്ഥാനങ്ങളിൽ നിന്ന് ഒരുമിച്ചടുത്തുകൂട്ടപെട്ടവർ. നദി എങ്ങുനിന്നെല്ലാം എക്കലും വണ്ടലും കൊണ്ടുവന്ന് ആ മണൽത്തിട്ടയിൽ സ്ഥാപിക്കുന്നു? അതുപോലെ ഇവരും നീതിനിറഞ്ഞ ലോകത്തിൻെറ പരിഷ്കാരപ്രവാഹത്തിൽ വന്നടുക്കുന്ന എക്കലും വണ്ടലും!

ഇവരെന്തു് ഉത്തരവാദിത്വമില്ലാത്ത പിള്ളാരാണ്? ഇവരുടെ അമ്മയ്ക്കു് ഇന്നെങ്ങനെ ഉറക്കം വന്നുകാണും? ഇവർ എന്തുകൊണ്ട് അവരുടെ അടുക്കൽ പോയില്ല?...അമ്മ! അങ്ങനെ ഒന്നിനെ ആരറിഞ്ഞു. ഇവർ അങ്ങനെ ഒന്നിനെ അവകാശപ്പെട്ടു കാണുകയില്ല. ആർക്കറിയാം? പെട്ടെന്ന് ഞാൻ എൻെറ അമ്മയുടെ കാര്യം ഓർത്തുപോയി. മെത്ത വിരിച്ച കിടക്കയിൽ, ദൃഢബദ്ധങ്ങളായ വാതിലുകൾക്കുള്ളിൽ, ഭദ്രമായി കിടന്നുറങ്ങുന്ന ഞാൻ ഉറക്കത്തിൽ ഒന്നു ഞരങ്ങിപ്പോയാൽ, കൈയിൽ വിളക്കും മുഖത്തു പരിഭ്രമവുമായി പിടഞ്ഞെണീററു വന്ന്, എൻെറ മേൽ കുനിഞ്ഞുനിന്ന്, ഞാൻ സുഖമായുറങ്ങുന്നെന്നു കാണുമ്പോൾ, ദൈവ കാരുണ്യത്തോടുള്ള കൃതജ്ഞതയിൽ ആനന്ദവികസിതമായ മുഖത്തോടെ, എന്നെ ഉണർത്താതെ, നിശബ്ദം മന്ദം മന്ദം നടന്നു തിരികെപ്പോകാറുള്ള എൻെറ വയസ്സുചെന്ന അമ്മയെപ്പററി ഞാനോർത്തുപോയി. അമ്മ! അതിൻെറ ദിവ്യത്വത്തിൻെറ മുമ്പിൽ ഞാൻ നഷ്ടശക്തനായി തലകുനിച്ചുപോവുകയാണ്. അതിൻെറ മഹത്വം അവധാരണം ചെയ്‌വാൻ എനിക്ക് ഇന്നും കഴിഞ്ഞിട്ടില്ല. അമ്മിഞ്ഞ കുടിക്കുന്ന പൈതലിന് അതിനെപ്പററി അറിയാമായിരിക്കണം. അവരുടേതു് ഒരു പ്രത്യേക ലോകമാണ്—ആ മാറിൽക്കിടന്ന് പുഞ്ചിരിക്കുന്ന ശിശുവിൻേറതും ആ പുഞ്ചിരിക്കുവേണ്ടി മഹായാതന അനുഭവിക്കുന്ന മാതാവിൻേറതും. രക്തസാക്ഷികളുടെ ഉദ്ഭവം എവിടെയാണ്? നൊന്തുപെററതള്ള! ഓസ്കാർ വൈൽഡാ'ണെന്നു തോന്നുന്നു, ഒരിക്കൽ പറഞ്ഞു, ലോകത്തിലെ ഇത്രയധികം വേദനയ്ക്ക് ഒരൊററ വ്യാഖ്യാനമേയുള്ളവെന്ന്—സ്നേഹം. വേദനയില്ലാത്ത ഒരു ലോകമുണ്ടാകുമെങ്കിൽ, സ്നേഹരഹിതമായിരിക്കും ആ ലോകം. എൻെറ അമ്മ പറയാറുണ്ട്, "നിന്നെപ്പററിയാണ് എൻെറ വിഷമംമുഴവനു''മെന്ന്. ഞാനെന്തു ചെയ്യും?...മൂന്നുനാൾ അങ്ങോട്ടുപോയാൽ മതി; പിന്നെ ഓണമാണ്. ഞാൻ എൻെറ അമ്മയുടെ അടുത്തേക്കു പോകയാണ്. ഒരു പീടികപ്പലകയിൽ അല്പം വൃത്തികെട്ട സ്ഥലം കിട്ടി. ബീഡിച്ചാരം, ബീഡിയിലയുടെ കഷണങ്ങൾ, ഉണങ്ങിയ ചുണ്ണാമ്പുപൊടി, ഇവയാൽ സമലംകൃതമായ ഒരു രണ്ടടി ചതുരം. ആശ്വാസം! അല്ലെങ്കിൽ എത്രനേരം നിൽക്കണം. എൻെറ തൊട്ടപ്പുറത്തു് ഒരു തടിച്ചയാൾ ജമുക്കാളവും പുതച്ചു ചുരുണ്ടുകൂടി കിടന്നുറങ്ങുന്നുണ്ടായിരുന്നു. അയാളുടെ കൂർക്കംവലിയുടെ ശബ്ദം, ചില നാസ്കുരം ശങ്കുടുന്നതിന് പ്രാരംഭമായി പ്രയോഗിക്കുന്ന ആ താഴ്ന്നശ്രുതിയിലുള്ള നീണ്ട മൊരടനക്കമാതിരിയായിരുന്നു, അയാളുടെ അടുത്തു് രണ്ട് പട്ടാളബൂട്സുണ്ടായിരുന്നു. അപ്പോൾ യുദ്ധസേവനം കഴിഞ്ഞു മടങ്ങുന്ന നാട്ടുവീരൻമാരിൽ ഒരാളാണ്, അല്ലേ? പാവപ്പെട്ട ഈ പീടികയിൽ കിടന്നുറങ്ങുന്ന ഇവന് രാവിലെ മട്ടുമാറും. വെളുക്കുന്നതു് ചന്ത ദിവസമാണ്. വാഴക്കുല, ചേന, മത്തൻകായ് എന്നിങ്ങനെ നിരവധി നാടൻചരക്കുകളെപ്പോലെ ഞങ്ങളുടെ ചന്തയിൽ സമൃദ്ധമായി കാണാവുന്നതു് നാടൻ ശൃംഗാരമാണ്. നാളെ ഇവനെക്കാണണം. തേച്ചുമടക്കി ഭാണ്ഡത്തിൽ തയ്യാർ ചെയ്തിട്ടുള്ള യൂണിഫാറം അണിഞ്ഞ്, വെളുക്കെ മുഖക്ഷൗരം ചെയ്തു മീശയ്ക്കു മേനിവരുത്തി തൊപ്പിയുംവച്ച് ഒരു വാടക സൈക്കിളിൻമേൽ, ചുണ്ടിൽത്തന്നെ ജനിച്ചതോ എന്നു തോന്നിക്കുന്ന ഒരു സിഗററിൻെറ പുകയെ അന്തരീക്ഷത്തിനു നൽകി മേയർ സർദാറായി ഇവൻ നാളെ ആ ചന്തപ്രദേശത്തിൽ ഒരു കൂട്ടം ആരാധകബാലൻമാരുടെ നടുവിൽ നിന്നു് ചെയ്യാത്ത പരാക്രമങ്ങളേയും കാണാത്ത സ്ഥലങ്ങളേയുംപററി വലിയ വാചകങ്ങൾ തട്ടിവിട്ട്, ശുദ്ധഹൃദയകളായ ഗ്രാമീണ വനിതകളുടെ കണ്ണും കരളും കുളർപ്പിച്ചു സംതൃപ്തനാകുന്ന കാഴ്ച ഞാൻ അല്പനേരം ഓർത്തിരുന്നുപോയി.

പൊടുന്നനവേ യാതൊരു മുന്നറിയിപ്പുമില്ലാതെ അങ്ങെങ്ങോ ഒരു കോഴി ഒന്നു കൂവി. ''കോഴികൂവി''—ഉത്സാഹത്തോടെ എൻെറ കൂടെയുള്ള ആൾ വിളിച്ചുപറഞ്ഞു. രാത്രിയെ പൊരുതടക്കുവാൻ വിദൂരതയിൽനിന്നണയുന്ന പകലിൻെറ കാഹളധ്വാനം! തെക്കേതു്, കടത്തുകാരൻ മത്തായിയുടെ വീടാണ്. അവിടെ ഒരു കുഞ്ഞുണർന്നുകരഞ്ഞു. ഉറക്കത്തളർച്ച പുരണ്ട സ്വരത്തിൽ അതിൻെറ മാതാവ് ഒരു താരാട്ടും തുടങ്ങി—''വാ വാ വാ വാ വോ''... ഒരു ജീർണ്ണിച്ച കടയ്ക്കുള്ളിൽ ഒരു വൃദ്ധ മൂളുകയും ഞരങ്ങുകയും ചെയ്യുന്നുണ്ടായിരുന്നു. ആരോ ഒന്നു രണ്ടു ചുമച്ചു. ലോകം ഉണരുകയാണ്. വേദനയിലേക്കും വ്യഗ്രതയിലേക്കും ജീവിതപ്പോരിൻെറ പരസഹസ്രം ആയാസങ്ങളിലേക്കും ലോകം ഉണരുകയാണ്.

പിന്നെയും കോഴി കൂവി. ആ ആററിറമ്പിലെല്ലാം നിന്ന്, പോരിനു സന്നദ്ധമായ പടകുടീരത്തിൽ നിന്നെന്നപോലെ, കാഹളശബ്ദങ്ങൾ മുഴങ്ങിത്തുടങ്ങി. ആററിലേക്കു ചാഞ്ഞുനിന്ന പരുത്തിമരക്കൊമ്പിൽ രണ്ട് വണ്ണാത്തിക്കിളികൾ ഉണർന്നു ചിറകടിച്ചു കരഞ്ഞു. പെട്ടെന്ന് ഏറുമാടക്കടയിൽനിന്നൊരു ശബ്ദം: "യ്യോ! അടിക്കാതെ നാണുച്ചേട്ടാ." ആ ബാലന്മാരിൽ ഒരുവൻ സ്വപ്നത്തിൽ പറയുകയായിരുന്നു.

ആരാണ് ഈ നാണുച്ചേട്ടൻ? എൻെറ ചിന്ത ആവഴിക്കു തിരിഞ്ഞു. എങ്ങനെയോ എൻെറ ഭാവന ആ നാണുച്ചേട്ടനെ സൃഷ്ടിച്ചു. അയാൾ ഒരു ചായപ്പീടികയിൽ ചായ ഒഴിക്കുന്ന ഇരുനിറമുള്ള ഒരു യുവാവായിരിക്കും. നല്ല ചുരുളൻ മുടിയും വിരിമാറും മാംസക്കൊഴുപ്പുമുള്ള ശരീരവും കാണും. ചിലപ്പോഴൊക്കെ അയാൾ ഇവന് ഒരു ചക്രം കൊടുക്കും. മാനേജർ എന്നു പറഞ്ഞു് ഒരു നാല്ക്കാലിപ്പെട്ടിയുടെ അപ്പുറത്തു് മുടിയാനിരിക്കുന്ന ആ പച്ചപ്പരിഷ്ക്കാരി നായർ യുവാവ് കാണാതെ അരച്ചായ ചിലപ്പോൾ ആ ശമ്പളക്കാരൻ ഈ ബാലനു നൽകുമായിരിക്കും. എന്തിനെന്നല്ലേ? ഏതു കഴുതയ്ക്കും തന്നിൽ എളിയ ഒരു കഴുതയെ വേണം കുതിരകയറുവാൻ. അവൻെറ പുറത്തു് സ്വന്തം ശക്തിയും കഴിവും പ്രാധാന്യവും അടിച്ചേല്പിച്ച് മേന്മ ഞെളിയുവാൻ. നാണുച്ചേട്ടൻ ചായ നീട്ടിയൊഴിക്കുന്നതു കണ്ട് ഈ ബാലൻ പരസ്യമായി അഭിനന്ദിക്കണം. നാണുച്ചേട്ടൻെറ കാരണം കൂടാതെയുള്ള തല്ലേററ് ചിലപ്പോഴൊക്കെ ഇവൻ വേദനകൊണ്ടു പുളയണം. ഇവൻ കടയുടെ അടുത്തു് റോഡിൽ നിൽക്കുമ്പോൾ ചിലപ്പോൾ നാണുച്ചേട്ടന് അകത്തുനിന്ന് ചൂടുവെള്ളം കോരി ഇവനെ നീട്ടിയെറിഞ്ഞു് പൊള്ളിക്കണം. ചിലപ്പോൾ വാത്സല്യ വായ്പോടെ നാണുച്ചേട്ടൻ ഇവൻെറ മുതുകിൽ തലോടുകയും ചെയ്യും. നാണുച്ചേട്ടൻെറ ആരാധകൻ; എന്തെല്ലാം വൈചിത്ര്യങ്ങളാണ് മനുഷ്യനും മനുഷ്യനുമായുമുള്ള ബന്ധങ്ങളിൽ!!

പൂർവ്വദിക്കിൽ ഒരു നവദ്യുതി തെളിഞ്ഞുതുടങ്ങി. മുളങ്കാടും പരുത്തിക്കാടും ചലിച്ചുതുടങ്ങി. അടുത്തുള്ള ചെറുവീടു



കളിൽനിന്നു തളർന്ന ശബ്ദങ്ങൾ ഉയർന്നു. തണുത്ത കാററ് ഇടയ്ക്കിടയ്ക്ക് ശക്തിയായി വീശി. ആകാശത്തിന്റെ ഒരു കോണിൽ ഒന്നുരണ്ടു മിന്നൽപ്പിണരുകൾ കാർമേഘത്തിന്റെ ഇടയ്ക്കുനിന്നു പല്ലിളിച്ചു കാട്ടി. പ്രകൃതി അതിന്റെ നിദ്രയിൽ അസ്വസ്ഥമായി തിരിയുകയും പിരിയുകയും ചെയ്യുകയാണെന്നു തോന്നി. കിഴക്കേദിക്കിന് ഒരു വിളർച്ച. പ്രേമനൈരാശ്യംവന്ന ഒരു യുവതിയുടെ മുഖംപോലെ അതു വിളറിവന്നു. അകലെയുള്ള വയലുകളിലേക്കു് കാളയും കലപ്പയുമായി രണ്ടുമൂന്നു് കൃഷീവലന്മാർ വരമ്പിൽക്കൂടെ പോയി. വറുതിമൂലം പട്ടിണികിടന്ന കാളയും കൃഷിക്കാരനും പോകയാണ്. കനിവില്ലാത്ത ആ ഭൂമിയോട് അവരുടെ പട്ടിണിയുടെ ആവലാതി പറയാൻ. കേരളത്തിലെ കൃഷീവലൻ! നാട്ടിന്റെ നട്ടെല്ലുപോലും. ഇത്ര ദുർബ്ബലമായ നട്ടെല്ലുള്ള രാജ്യം എങ്ങനെ ഉയർന്നു നിൽക്കും? ആ കാളയുടെ കഴുത്തിൽനിന്നും അടച്ച ഒരു മണിനാദം വിഷാദത്തിന്റെ നാദം എന്നതുപോലെ ഇടയ്ക്കിടയ്ക്ക് കേൾക്കാമായിരുന്നു.

മൂന്നു നാൾ കഴിഞ്ഞാൽ ഓണമായി. ആഹ്ളാദത്തിന്റെയും ആനന്ദത്തിന്റെയും പര്യായമായ തിരുവോണം. ആ ആഹ്ളാദത്തിലും ആനന്ദത്തിലും പങ്കെടുക്കാൻ എന്റെ ഉള്ളം വെമ്പുകയാണ്. ഇന്നത്തെ ബോട്ടിൽ ഞാൻ വീട്ടിലെത്തും. കൂടുവിട്ടകന്ന ഞങ്ങൾ പലരും ഒത്തൊരുമിക്കും. അഞ്ചാറു ദിവസം! വേദനയും വ്യഗ്രതയും നിറഞ്ഞ ലോകത്തിന്റെ കൈകളിൽ നിന്ന് തട്ടിപ്പറിച്ച ഉല്ലാസമായ അഞ്ചാറുദിവസം. ഓണം! ആ ബോട്ടു മരിച്ചതുപോലെ കിടക്കയാണ്. ജോലിക്കാർ അകത്തുകിടന്നുറക്കമാണ്. അവരൊന്നുണർന്നെങ്കിൽ! ബോട്ട് ഒന്നു ചലിച്ചെങ്കിൽ! നേരെ എന്റെ വീട്ടിലേക്ക്!

കിഴക്കെല്ലാം കടുംചുവപ്പായി. കാറിന്റെ മറമാറി. നദിയും പരത്തിക്കാവും എല്ലാം ഉണർന്നുകഴിഞ്ഞു. പ്രകൃതി ഉണർന്ന് നവോന്മേഷയായി പുഞ്ചിരിക്കുന്നു. കിഴക്കത്തെ കടുംചുവപ്പ് ഉരുകിപ്പരന്നു. പച്ചിലക്കാവിലെല്ലാം കിളികൾ ഉണർന്നു പാടിത്തുടങ്ങി. സൂര്യബിംബം കണ്ടുതുടങ്ങി. ഹായ്! എന്തൊരു രംഗമാണത്? വിശ്വത്തിനു പ്രദർശിപ്പിക്കുവാനുള്ളതിൽ ഏററവും മനോജ്ഞമായത് ആ കാഴ്ചയാണെന്ന് ഞാൻ മന്ത്രിച്ചു. അദ്ഭുതസ്തബ്ധനായി ഞാൻ നോക്കിനിന്നു. ഗഗനമണ്ഡലത്തിന്റെ ആ വർണ്ണസങ്കരം. ഭാനുബിംബത്തിന്റെ ആ സൗമ്യജ്യോതിസ്സ്! പൈങ്കിളിക്കുലങ്ങളുടെ ആ ഗാനവർഷം! വിശ്വംതന്നെ ഗാനസമ്പൂർണ്ണമായ ഒരു പൈങ്കിളിക്കൂടായി മാറുകയാണോ എന്നു തോന്നി. കുളിരണിഞ്ഞ ആ കിഴക്കൻ കാററ്! ഒരു കൂട്ടം കിളികൾ ചിലച്ച് എന്റെ തലയ്ക്കുമീതേകൂടി പറന്നുപോയി. ഈ വിശ്വം— സൗന്ദര്യസമ്പൂർണ്ണമായ ഈ വിശ്വം— ഗാനാത്മകമായ ഈ വിശ്വം—ഞാനെല്ലാം മറന്നുകഴിഞ്ഞു. എല്ലാം എല്ലാം അങ്ങനെ എന്നെന്നേക്കുമായി മറക്കാൻ കഴിഞ്ഞെങ്കിൽ! വേദനയില്ലാത്ത ആ നിമിഷത്തിന്റെ സൗന്ദര്യസമ്പൂർണ്ണമായ ചൈതന്യത്തിൽ ഞാനും എന്റെ പരാതികളും വിലയിച്ചുവെങ്കിൽ! അഥവാ ആ മംഗലവേള അനന്തതയിലേക്കു് ഏതെങ്കിലും അഭൗമമായ കരമൊന്നു വലിച്ചുനീട്ടിയെങ്കിൽ!!

രണ്ടുനാലു പുലയൻമാർ കാസ്സുറിച്ചുമട്ടായി അവിടെ എത്തി. അയൽക്കാരുടെ വസ്തുക്കളുടെ സർവ്വേ നമ്പരുകളും, മൊഴിപ്പകർപ്പുകളും, വിധിപ്പകർപ്പുകളുമായുള്ള കടലാസ്സുകെട്ടോടെ ഒരു ജന്മിക്കാര്യസ്ഥനും ഒന്നുരണ്ടു കച്ചേരി ജീവികളും



എത്തി. അവർ ഒരു നിമിഷം നിന്നില്ല, അതിനുമുൻപേ ഉച്ചത്തിൽ ശബ്ദമുണ്ടാക്കാൻ തുടങ്ങി: "അപ്പോൾ—ആ സർവ്വേ 736–ന്റെ എലുകയിൽ തോട്ടിനും വടക്ക് കോന്രുത്തുവക പുരയിടത്തിനും സർക്കാർ മൈൽക്കുററിക്കും മേക്കു് എന്നു ചേർത്തിരിക്കുന്നതിനെപ്പററി"— ഇങ്ങനെ അവരുടെ ശബ്ദം ഉയർന്നു. അടുത്തുള്ള ഒന്നുരണ്ടുപേർ പുതച്ചുമൂടി, ഭൂതങ്ങളെപ്പോലെ കടവിലേക്ക് ഇറങ്ങിവന്ന് ബീഡി കൊളുത്തി വലിച്ചുകൊണ്ട് ധ്യാനനിമഗ്നരെന്നോണം നിലകൊണ്ടു. പട്ടാളക്കാരൻ ഉണ്ണൻ കടയുടെ മുമ്പിൽ ചായ്ച്ചുകെട്ടിയിരിക്കുന്നതിന്റെ മറവിൽ ഇരുന്നു കഥകളിക്കാരനെപ്പോലെ വേഷമിടുകയാണ്. കടവിലേക്ക് ആളുകൾ തെരുതെരെ വന്നുതുടങ്ങി. നേരം വെളുത്തുകഴിഞ്ഞു. കടവിൽ സംസാരവും പൊട്ടിച്ചിരിയും, വാശിപറച്ചിലും തകൃതിയായി. ബോട്ടിലെ ജോലിക്കാർ മാത്രം ഉണരുന്ന മട്ടില്ല. "ബോട്ട് ഇന്നലെ താമസിച്ചാവന്നേ"

ആരോ പറഞ്ഞു: "ആ: കാററും മഴയുമായിരുന്നല്ലോ" മററാരോ സമാധാനം നൽകി. "അതുകൊണ്ട് ഇന്നു പോകുന്നതും താമസിച്ചുവേണോ? ന്യായമുണ്ടോ?" ഒരു അടുത്തൂൺകാരൻ വാദ്ധ്യാർ കോപിച്ചു. അങ്ങനെയും ഒരു ന്യായമെടുക്കാമല്ലോ. ആ ജന്മിക്കാര്യസ്ഥൻ എതിർകക്ഷിക്കുവേണ്ടി വക്കാലത്തു പിടിച്ചു. "അതു ന്യായമായിരിക്കാം, പക്ഷേ നീതിയല്ല." വാദ്ധ്യാർ വേദാന്തത്തിലേക്ക് കടന്നുകഴിഞ്ഞു.

"ഹേ സ്രാങ്കേ, സ്രാങ്കേ!" ഈ വാദകോലാഹലങ്ങൾക്കിടയിൽ ഒരു യുവപൗരൻ വിളിച്ചുതുടങ്ങി. എണ്ണമയമില്ലാത്ത ചുരുളൻ മുടി പറത്തി, ഒരു ബീഡിയും കടിച്ചുപിടിച്ച്, കണ്ണുരണ്ടും തിരുമ്മിപ്പൊടിച്ചുകൊണ്ട്, ക്യാബിനിൽ വാടനിറഞ്ഞ ഒരു കൈലിയും മുറിക്കൈയൻ ഉടുപ്പും ധരിച്ച ഒരു ബോട്ടുജോലിക്കാരൻ വെളിക്കോട്ടിറങ്ങി. യാത്രക്കാരുടെ കോപം അയാളുടെ നേർക്ക് തിരിഞ്ഞു: "എന്തോന്നു ഹേ! സ്രാങ്കെവിടെ?" എന്നൊരാൾ. "ഓരോ ദിവസം ഓരോ ടൈം ആണോ?" എന്ന് ഇനിയൊരാൾ. "ഇന്നിതു പോകുന്നില്ലിയോ?" എന്ന് ഇനിയൊരാൾ. ഇതുകൊണ്ടൊന്നും ആ പാറിപ്പറക്കുന്ന എണ്ണമയമില്ലാത്ത ചുരുളൻമുടിയ്ക്കുമില്ലാതെ മററു ശരീരഭാഗങ്ങൾക്കു യാതൊരു ഇളക്കവുമില്ലാതെ, ആ നാവികൻ, അല്പം നേരംകൂടി കണ്ണൊന്ന് തിരുമ്മിപ്പൊടിച്ചുകൊണ്ട്, പിന്നെ അലസമായി ഒരു 'കോട്ടുവാ'യുമിട്ട് പിന്നെ കൈയൊന്നു കുടഞ്ഞു്, പിന്നെ ഒന്നു മൂരിനിവർന്ന്, ഒടുവിൽ എല്ലാ ജോലിയും കഴിഞ്ഞെന്നായപ്പോൾ, അവിടെനിന്ന് മൂകഭാഷയിലേതോ ചോദിച്ചു. പരത്തിമരങ്ങളുടെ അറിവിനായിട്ടെന്നപോലെ, അലസമായി, അലക്ഷ്യമായി, ഒരു ഉത്തരം നല്കി–"ഇന്ന് ബോട്ടു പോകുന്നില്ല. എഞ്ചിൻ ഡിസാട്ടറാ." (disorder–തകരാറ്.)

ഒരു നിമിഷനേരത്തേക്ക് നദി ഒഴുകിക്കാണുകയില്ല. പ്രപഞ്ചത്തിന്റെ ചലനം നിന്നുപോയി.

പീടികയിൽക്കിടന്ന പിള്ളേർ അടുത്തുവന്നു ചോദിച്ചു: "വല്ലോം എടുത്തോണ്ടു പാനൊണ്ടോ?"

എന്തോന്ന് എടുത്തുകൊണ്ട് പോകാനാണ്, ഞങ്ങളുടെ നിരാശയുടെ ചുമടല്ലാതെ? പെട്ടെന്ന് ശബ്ദം നശിച്ചുപോയവരെപ്പോലെ അവിടെനിന്നവർ അങ്ങനെ നിൽക്കയാണ്. 'ഹായ്'—നീണ്ട ഒരു കോട്ടുവായുമിട്ട്, ബോട്ടിന്റെ പുകക്കുഴലിൽ നിന്നെന്നപോലെ ആ പിളർന്ന വായിൽനിന്നു കുറേ ബീഡിപ്പുക ഞങ്ങളുടെ നാസാരന്ധ്രങ്ങൾക്കും ഗഗനമണ്ഡലത്തിനും നൽകിക്കൊണ്ട്, ഭാരംകൂടിയ ഒരു സാധനത്തെപ്പോലെ, സാവധാനം നീങ്ങി ആ നാവികവീരൻ അടുത്ത ചായപ്പീടികയിൽ തിരോധാനം ചെയ്തുകഴിഞ്ഞു. ആ പിള്ളേർ പിന്നെയും ചോദിച്ചു: "വല്ലോം എടുത്തോണ്ടു പാനുണ്ടോ?"

അങ്ങനെ ഒരു ചോദ്യചിഹ്നംമാത്രം ആ കടത്തുകടവിൽ ശേഷിച്ചു.






ഞാനെന്തുപേരിടും?
കാട്ടിലെക്കാരണോന്മാർക്കെന്തു പേരിടും?
'അ–ആ' എന്നൊന്നു തുടങ്ങിയാൽപ്പിന്നെയു–
മാദ്യം തുടങ്ങും മരങ്ങൾ പടർപ്പുകൾ
കോടാനുകോടിയാവർത്തിച്ചു പോകിലും
കോടിക്കവസാനമില്ലാത്ത കല്ലുകൾ
കേറിവരുന്തോറുമൂററം പ്രണയത്തി–
നേറിവരുന്നോരു കുന്നും മുടികളും
ചുററിയിറങ്ങിക്കറങ്ങിത്തളരിലും
തെററിനില്ക്കുന്ന താഴ്‌വാരങ്ങൾ മേടുകൾ.

ഞാനെന്തു പേരിടും?
കാട്ടിലെ കൂട്ടുകാർക്കെന്തു ഞാൻ പേരിടും?
കാണുന്ന കാണുന്ന കാണാത്തവർണ്ണങ്ങൾ
കേൾക്കുന്ന കേൾക്കുന്ന കേൾക്കാത്ത ശബ്ദങ്ങൾ
രാ പകലെണ്ണിയടങ്ങാത്ത ഗന്ധങ്ങൾ
മാരിവെയിലെണ്ണി മാറാത്ത കാററുകൾ
പൂർണ്ണവിരക്തമാം ധ്യാനഖണ്ഡങ്ങൾ, സ–
മ്പൂർണ്ണമാകാത്ത രതിപ്രകാണ്ഡങ്ങളും
ഞാനെന്തു പേരിടും?
കാട്ടിലെ കുട്ടികൾക്കെന്തു ഞാൻ പേരിടും?
ഓരോ നിഴലും വെയിലിന്റെ പൂക്കളും
ഓരോ വളവിലും പൂക്കുന്ന പൂതങ്ങൾ
കാട്ടുദൈവങ്ങൾ, പരേതർ, ജനിക്കാത്ത
കൂട്ടുകുടുംബങ്ങൾ, ചാററുകൾ തോററങ്ങൾ
കാട്ടുതീ കണ്ണെഴുതീടുന്ന സന്ധ്യകൾ
കാട്ടാളവേഷം പകരുന്ന രാത്രികൾ
അമ്മയാരച്ഛനാരച്ഛന്റെ പെങ്ങളാ–
രണ്ണന്റെ തമ്പിയോ പെണ്ണിൻ ചെറുക്കനോ?
കാടുകൊഴിയുമ്പോൾ കാടുവിരിയുന്ന
കാടിന്റെ കാലം വരുന്നതോ പോന്നതോ.

കാട്ടിൽ നിലാവുണ്ടു നട്ടുച്ചനേരവും
രാത്രിയിൽ സൂര്യന്റെ തേരും തെളിച്ചവും.
കന്യാകുളത്തിൽ ഞാൻ മുങ്ങിനിവരുമ്പോൾ
ജന്മങ്ങളെത്ര മരണങ്ങളെത്രയായ്.
പേടിക്കു തീയിട്ടു തീക്കണ്ഠമായ് ശിവ
ഭേരിയുൾക്കണ്ണിൻ പ്രളയസമുദ്രമായ്
കാടുംകടൽ: ആദികൂർമ്മങ്ങൾ മത്സ്യങ്ങൾ
കാളും ബഡവകൾ മൈനാകമൂർത്തികൾ
നോഹ, മനു, പ്രളയം കൃഷ്ണലീലകൾ
നാവികർ നമ്മൾ, നക്ഷത്രങ്ങൾ, തോണികൾ
കാടുംകടൽ: കാട്ടിൽ മുങ്ങുന്ന പൊങ്ങുന്ന
വേദങ്ങൾ നമ്മൾ, യുഗങ്ങൾ, മൺപുററുകൾ

കാടിനു ഞാനെന്തു പേരിടും, കാട്ടിലെ
കൂട്ടിനും കൂട്ടിന്റെകൂട്ടിനും ബന്ധുക്കൾ
നാട്ടുകാർ മക്കൾ പിതൃക്കൾ ഋത്വിക്കളും
ലക്ഷ്മണനല്ലിവർ ദ്രൗപദിയല്ലിവർ
പർജ്ജന്യനല്ല ഭാഗീരഥിയല്ലിവർ
ഋക്കുകളല്ലെജ്ജുർ സാമങ്ങളല്ലിവർ
വസ്തുവിവേക വിശ്വാസങ്ങളല്ലിവർ.
ഘോര ഗജ സിംഹ വ്യാള ഭല്ലുകങ്ങൾ
ദേവതാരുക്കളശ്വത്ഥങ്ങൾ തേക്കുകൾ
പൂവുകൾ ചോലകൾ പക്ഷികൾ യാമങ്ങൾ
പൂർവ്വജന്മങ്ങളെപ്പുൽകി നിൽക്കുന്നവർ
നാമരൂപങ്ങളാൽ നാമറിയാത്തവർ
നാമെന്തറിയുന്നു നമ്മളെക്കൂടിയും?
ഞാനെന്തു പേരിടുമാകാശ നക്ഷത്ര
പീഠത്തിൽ ലീലാരസ ധ്യാന ലോലയായ്
വീണവായിക്കും പ്രപഞ്ചമാതാവിന്റെ
പാദസരങ്ങളിലൊന്നിന്റെ ചിഞ്ചിലം
കാടവൾ കാലൊന്നിളക്കിയിളകൊൾകെ
കാലമുന്മേഷ നിമേഷണംകൊള്ളുന്നു.
കാടിനു ഞാനെന്തു പേരിടും, കാടിനു
ഞാനെന്റെ പേരിടും.
പേരുകൾ സൂര്യന്റെകൂടെ നടക്കുന്നു.
പന്ത്രണ്ടുരാശിയിൽ
ഉത്തരദക്ഷിണ സ്വർഗ്ഗവാരാശിയിൽ
തെല്ലിടരാഹുഗളസ്ഥമായ് പിന്നെയും
ഫുല്ലപ്രഭാവമായ് പച്ചക്കുതിരകൾ—
ളേഴു വലിക്കുന്ന തേരിലായ് നേരിലായ്
മുമ്പേ നടക്കുമുഷസ്സിന്റെ പിമ്പിലായ്
വമ്പൻ ഗരുഡസഹോദരൻ സൂതനായ്
നാനാമുനിഗണ സ്തോത്രവിനയമായ്
പ്രഹ്ളാദമായുള്ള ഗന്ധർവ്വഗാനമായ്
അപ്സരോനൃത്തവിലാസ സമൃദ്ധിയായ്
യക്ഷരക്ഷോ നാഗരക്ഷകന്മാരുമായ്
സംജ്ഞയും ഛായയും ഭർത്തൃപ്രിയകളായ്
ബാലഖില്യന്മാരനുഗത സേവ്യരായ്
പൂർവ്വാഹ്ന മദ്ധ്യാഹ്ന സായാഹ്ന ഗീരുവായ്
മാനസ–ധ്രുവസീമാന്ത വിശാലമായ്
പേരുകൾ സൂര്യന്റെകൂടെ നടക്കുന്നു.

## ഡി. വിനയചന്ദ്രൻ

കാടിനു ഞാനെന്തുപേരിടും, കാടിനു
ഞാനെന്റെ പേരിടും
പേരുകൾ ചന്ദ്രന്റെ കൂടെ നടക്കുന്നു.
വൃദ്ധിക്ഷയ ശുക്ലകൃഷ്ണപക്ഷങ്ങളായ്
ഏഴമിരുപത്തും മണ്ഡലദീപ്തമായ്
രോഹിണീശുക്ര ബുധ ബന്ധശക്തമായ്
ഓഷധീപോഷക കാരുണ്യഘോഷമായ്
സൃഷ്ടികൾക്കൊക്കെ പ്രചോദന ഗാത്രമായ്
രാത്രിയായപ്പിതൃക്കൾക്കൊരു സത്രമായ്
ധാത്രിയായ് സ്വപ്നമായ് കാവ്യധനസ്ഥമായ്
കാവ്യഹംസങ്ങൾക്കു ശ്രീരാജഹംസമായ്
പേരുകൾ ചന്ദ്രന്റെകൂടെ നടക്കുന്നു.
കാട്ടിനു ഞാനെന്തു പേരിടും കാടിനു
ഞാനെന്റെ പേരിടും.
പേരുകൾ സൂര്യനും ചന്ദ്രനും ഭൂമിയും
പേരുകളല്ലയോ സർവ്വചരാചരം.
പേരുകൾക്കുള്ളിൽ പെരുമാളിരിക്കുന്നു.
പേരും പെരുമാളുമൊന്നുതന്നല്ലയോ.
ഒന്നുതന്നല്ലയോ നിങ്ങളും ഞാനു–
മിക്കാടും കിനാക്കളുമണ്ഡകടാഹവും:
പൂർണ്ണമതേ, യിതു പൂർണ്ണം, മനോവസ്തു
പൂർണ്ണത്തിൽ നിന്നൊരു പൂർണ്ണമുണ്ടാകുന്നു,
പൂർണ്ണത്തിൽനിന്നൊരു പൂർണ്ണമെടുക്കിലും
പൂർണ്ണമേ ശേഷിപ്പൂ, ശാന്തി ഓം. ശാന്തി ഓം.



# ചേറപ്പായി കഥകൾ

## IV

### അയ്പ് പാറമേൽ

## വെങ്കിടിസ്വാമി

പ്രതീക്ഷിച്ചതിലും നേരത്തേ അന്ന കോടതിയിലെ ജോലി കഴിഞ്ഞു.

ബഹുസന്തോഷത്തോടെ, ഒരു മൂളിപ്പാട്ടുംപാടി, വക്കീൽ ചേറപ്പായി വീട്ടിലേക്ക് നടന്നു. വലിയ ശബ്ദത്തിൽ, ഡയറി മേശപ്പുറത്ത് എറിഞ്ഞു.

പിന്നെ മാതാവിനെ ഒന്നു നോക്കി.

എന്തോ, തന്നെ ഉപദേശിക്കാനാവാം.

എനിക്കിപ്പോൾ കിന്നാരം പറയാനുള്ള നേരല്ല. വെശക്കണ്ണ്ണ്ട്. പിന്നെ വരാം.

ഊണമുറിയിൽ ചെന്ന് കല്പിച്ചു:

ചോറ്.

അടുക്കളയിൽനിന്നും കൊച്ചുറോത:

ഇപ്പൊത്തരാം. ഈ പോക്കിറച്ചി ഒന്നു കടുകു പൊട്ടിക്കണം.

ഇതുതന്നെ തരം. ചേറപ്പായി ശബ്ദമുണ്ടാക്കാതെ അലമാരതുറന്ന്, വിസ്കിക്കുപ്പി എടുത്തു. കൊച്ചുറോത വരുന്നുണ്ടോ എന്ന് ഇടങ്കണ്ണിട്ടു നോക്കി, വേഗം ഗ്ലാസ്സിൽ ഒഴിച്ചു. മുക്കാൽ ഗ്ലാസ്. വേഗം വെള്ളം ചേർത്തു, ഗ്ളും, ഗ്ളും, ഗ്ളും. ഗ്ലാസ് കാലി.

ബെഡ്റൂമിൽച്ചെന്നു വേഷം മാറി.

തീ കുറേശ്ശ നീറിപ്പിടിക്കുന്നു.

ആനന്ദത്തോടെ ചേറപ്പായി പറഞ്ഞു.

ആ, അങ്ങനെ, അങ്ങനെ നീറിപ്പിടിക്കട്ടേ. എന്നാലേ പോർക്കിന്റെ നെയ്യ്, വയററിക്കിടന്ന് അലിയുള്ളു.

അടുക്കളയിൽ നിന്ന്, ശ്ശ്, ശ്ശ്, ക്ടട്, ക്ടട് എന്ന ശബ്ദം. അതിനൊപ്പം ഓടിയെത്തി, വായിൽ വെള്ളം ഊറുന്നമണം.

മേശപ്പുറത്ത്, ഒരു പാത്രം നിറയെ മസാലയിട്ട് കറപ്പിച്ച്, ആവിപൊന്തുന്ന പോർക്കിറച്ചി. ചോറ്.

സമൃദ്ധിയായി കഴിച്ചു.

ഒരു തെറുപ്പുബീഡികത്തിച്ച് ആഞ്ഞുവലിച്ചു.

മാതാവിനെ ഈ നിലയിൽ കണ്ടു സംസാരിക്കേണ്ട. നെററിയിലും, കഷണ്ടിയിലും നിറയെ വിയർപ്പുതുള്ളികൾ. തോർത്തുമുണ്ടുകൊണ്ട് തുടച്ചു. ഇനി, ഈ നല്ല നേരത്ത് കക്ഷികൾ ആരും വരല്ലേ എന്നു പ്രാർത്ഥിച്ചു കിടന്നു.

സുഖമായ ഉറക്കം.

കോടതിയിലെ ബെഞ്ച് ക്ലാർക്ക് സൗദാമിനിയുടെ വിരൽത്തുമ്പിൽ ഒന്നു തൊട്ടു. അദ്ഭുതം! സൗദാമിനി, കൈ പുറകോട്ടു വലിക്കുന്നില്ല! ഒട്ടിപ്പിടിച്ചപോലെ. ധൈര്യം തോന്നി.



കൈത്തണ്ടയിൽ ഒന്ന് അമർത്തിത്തഴുകി. 'ഹൊ' എന്ന് ചെറിയ ഒരു ശബ്ദമുണ്ടാക്കി സൗദാമിനി ചേറപ്പായിയുടെ മാറിൽ. ചേറപ്പായിയുടെ കൈകൾ താഴോട്ട് ഇറങ്ങുകയായിരുന്നു...

അതിക്രൂരമായി കാളിങ്ബെൽ ശബ്ദിച്ചു.

സർവ്വ ചരാചരങ്ങളേയും ശപിച്ച് എഴുന്നേററ് വാതിൽ തുറന്നു.

വെങ്കിടിസ്വാമി വക്കീലിന്റെ ഗുമസ്ഥൻ.

ഒരു കുറിപ്പു നീട്ടി.

"വൈകുന്നേരം ഞാൻ അവിടെ വരും. എവിടേയും പോകരുത്."

ചേറപ്പായിക്ക് അത് ഒരു ആജ്ഞയായിരുന്നു.

ഞാൻ ഇവിടെ ഉണ്ടാവുംന്ന് പറഞ്ഞോ.

വീണ്ടും പോയി കിടന്ന് കണ്ണുകൾ ഇറുക്കിയടച്ചു. സ്വപ്നത്തിന്റെ സുപ്രധാനമായ ബാക്കി രംഗങ്ങൾക്കായി.

പക്ഷേ ഓർമ്മയിൽ വരുന്നത് വേറെ കാര്യങ്ങൾ ആയിരുന്നു.

* * *

വെങ്കിടിസ്വാമി-അദ്ദേഹമാണ് തന്നെ ഈ നിലയിലേക്കാക്കിയത്. ഒരു കേസ്കെട്ടുപോലും തൊടാൻ അനുവദിക്കാത്ത രാമയ്യൻ വക്കീലിന്റെ ജൂനിയർ ആയിരുന്ന കാലം. അന്ന് ഒരുദിവസം സ്വാമി പറഞ്ഞു:

ഡാ ചേറപ്പാ, വൺസ് എ ജൂനിയർ, ആൾവെയ്സ് എ ജൂനിയർ. നീ സ്വന്തമായി ഒരു ഓഫീസ് എടുത്ത് ഇൻഡിപ്പെൻഡെൻറ് പ്രാക്ടീസ് തുടങ്ങ്.

സ്വന്തമായി ഓഫീസിനുള്ള സ്ഥലം ശരിപ്പെടുത്തിത്തന്നതും വെങ്കിടി സ്വാമി ആയിരുന്നു. ബുദ്ധിമുട്ടുള്ള കേസ്സുകൾ കിട്ടിയപ്പോഴൊക്കെ, സ്വാമി സഹായിച്ചു. കൂട്ടുവക്കാലത്തു വേണമെന്ന് സ്വാമി ഒരിക്കലും ആവശ്യപ്പെട്ടില്ല.

എപ്പോഴും ഉപദേശിക്കും,

നീ പഠിച്ച് തനിയെ നടത്ത്. കാണട്ടെ. ഞാൻ അടുത്തില്ലേ?

എത്രയോ കാലം കഴിഞ്ഞു.

ഇന്നു താമസിക്കുന്ന പുരയിടം വാങ്ങണമെന്ന് സ്വാമിയുടെ നിർബ്ബന്ധമായിരുന്നു. അതു വാങ്ങി. വീടും, ഓഫീസും പണിതു. ഇന്ന് അതിന്റെ വിലയോ?

ഇടയ്ക്ക്, സ്വാമിയുമായി അടുത്ത പട്ടണത്തിൽ പോകും. അവിടെ പഴയ ഒരു ഹോട്ടൽ. പുകപിടിച്ച് ഇരുണ്ട ചുവരുകൾ. കോഴി. വിസ്കി. അച്ചാർ. സ്വാമി തികച്ചും സസ്യഭുക്കാണ്. ആ ഹോട്ടലിൽനിന്നും, വിസ്കി ഒഴികെ മറെറാന്നും കഴിക്കില്ല. അച്ചാറ്പോലും. ഗ്ലാസ്, സ്വാമിതന്നെ ഒന്നു വിശദമായി കഴുകും. ആ ഹോട്ടലിൽ എത്തുന്നതിന് മുമ്പ്, ഉഡുപ്പി ബ്രാഹ്മണാൾ ഹോട്ടലിൽ നിന്നും, ആറു മസാൽദോശ പാഴ്സൽ ആയി വാങ്ങിയതു മുഴുവനും ഭക്ഷിക്കും. വിസ്കിക്കുപ്പി കൊണ്ടുവന്നു വയ്ക്കുമ്പോൾ ചേറപ്പായി, സ്വാമിയോടു ചോദിക്കും.

ഗ്ലാസ് കഴുകിയില്ലേ? ഇനി ഈ വിസ്കിയുംകൂടി ഒന്നു കഴുകണ്ടേ?

ബില്ല് വന്നാൽ, ഹാഫ്, ഹാഫ്. പകുതി കാശ്ശ് കണക്കുപറഞ്ഞ് ചേറപ്പായിയുടെ കൈയിൽനിന്നും വാങ്ങിക്കും...



ഇന്ന് കോടതിയിൽ സ്വാമി നല്ല മൂഡിലായിരുന്നു. ധാരാളം ഫീസ് കിട്ടിക്കാണും.

ബെഞ്ചു ക്ലാർക്കു് സൗദാമിനിയെ, സ്വാമി നോക്കിയിരുന്നു. ചെറിയ വട്ടക്കണ്ണുകളിൽ നിറയെ കുസൃതിയുമായി.

മുപ്പത്തി എട്ടു വയസ്സിലും, സൗദാമിനി അണകെട്ടി തടഞ്ഞുനിറുത്തിയിട്ടുള്ളത്, യൗവ്വനമല്ല; യൗവ്വനാരംഭമായിരുന്നു.

സൗദാമിനിയുടെ, മഞ്ഞസാരിയും, മഞ്ഞബ്ലൗസും നോക്കി സ്വാമി ചേറപ്പായിയോടു പറഞ്ഞു. സൗദാമിനി കേൾക്കുന്ന തരത്തിൽ.

മഞ്ഞപ്പൊട്ടുംകൂടി ആകാമായിരുന്നു.

സൗദാമിനി ഇടങ്കണ്ണിട്ട് ഒന്നു നോക്കി.

എഡാ ചേറപ്പാ, മഞ്ഞക്കിളിയെ കണ്ടാൽ മധുരം തിന്നാം. അങ്ങനെ ഏതാണ്ട് ഒരു വാക്യമില്ലേ?

ചേറപ്പായിക്ക് ഒന്നും മനസ്സിലായില്ല. എങ്കിലും പറഞ്ഞു:

വേദപുസ്തകത്തിൽ അങ്ങനെ പറഞ്ഞിട്ടില്ല.

എന്നാൽ മഞ്ഞക്കിളിയെ കണ്ടു. ഇനി മധുരം....?

സൗദാമിനി വശ്യതയോടെ ചിരിച്ച് സ്വാമിയോടു ചോദിച്ചു:

സ്വാമിയുടെ മകൾക്ക് എത്ര കുട്ടികളാ? സ്വാമിയുടെ പ്രായത്തെ ഓർമ്മിപ്പിക്കാൻ ആയിരുന്നു ആ ചോദ്യം. ഒരു ഭാവഭേദവുമില്ലാതെ സ്വാമി പറഞ്ഞു:

ദ ക്വസ്റ്റ്യൻ ഈസ് ഇർറിലവൻറ്.

എന്നിട്ട് ചേറപ്പായിയോട് ചോദിച്ചു:

എഡാ ചേറപ്പാ, സ്ത്രീ എന്നാൽ എന്താണെന്നു നിനക്കറിയുമോ?

ഇന്റെ ഓർമ്മേല് ആദ്യം വരണതു കല്യാണ്യാ. ആ വിവരമില്ലാത്ത പെണ്ണ്. അന്ന് കോടതീല് എന്തൊക്ക്യാ പറഞ്ഞേ. പിന്നെ പാറുകുട്ടി. പിന്നെ നമ്മുടെ കാത്തു. എന്തു വെളുപ്പാ? ഇരുട്ടുള്ള മുറീല് എന്തിനാ വെളക്ക്? ശരീരം ഇങ്ങനെ ശോഭിക്കും. അരേല് പൊന്നരഞ്ഞാണം കെട്ടിക്കൊടുക്കാൻ തോന്നും. പിന്നേംണ്ട് കൊറെ. ഇപ്പോ ഓർമ്മേല്ല.

ഡാ ചേറപ്പാ, നിനക്ക് ഒരു ചുക്കും അറിയില്ല.

അപ്പോഴേക്കും മജിസ്ട്രേട്ട് ബെഞ്ചിൽക്കയറി.

സ്വാമിയുടെ കേസ്. സ്വാമിയുടെ കക്ഷി, ഓവർസ്പീഡിൽ ലോറി ഓടിച്ച്, ഒരു മനുഷ്യന്റെ ദേഹത്ത് ഇടിച്ചു, ആൾ ഉടനെ മരിച്ചു.

ദൃക്സാക്ഷി കേശവനെ കൂട്ടിൽ കയററി. പ്രോസിക്യൂട്ടർ പ്രഥമവിസ്താരം നടത്തി. കേശവൻ മണിമണിപോലെ ഉത്തരം കൊടുത്തു.

ഒരുനുള്ള് പൊടി വലിച്ച് സ്വാമി എതിർവിസ്താരത്തിന് എഴുന്നേററു. കുറിയ വട്ടക്കണ്ണുകൾകൊണ്ട് സാക്ഷിയെ തറച്ചുനോക്കി.

കേശവന് ചായപ്പീടികയാണ് അല്ലേ?

അതെ.

എതിർവശത്ത് ഒരു നായരുടെ ചായപ്പീടിക ഇല്ലേ? ശങ്കരൻനായരുടെ?

ഉണ്ട്.

ചോദിക്കുന്നതിൽ വിഷമം വിചാരിക്കരുത്. ശങ്കരൻനായർ, കേശവനെക്കാൾ ഉയർന്ന ജാതിയിൽപ്പെട്ട ആളാണ്. അതുകൊണ്ട് അധികമാളുകളും, ശങ്കരൻനായരുടെ ചായപ്പീടികയിൽ ആണ് പോകാറ് എന്നു പറഞ്ഞാൽ ശരിയാണോ?

ഹേയ്, ഒരിക്കലും അല്ല. എന്റെ ചായപ്പീടികേലാ ആളു കൂടുതൽ.

അങ്ങനെയാണെങ്കിൽ, ഈ സംഭവം നടക്കുമ്പോൾ കേശവന്റെ കടയില് നല്ല തിരക്കായിരിക്കും അല്ലേ?

എന്താ സംശയം?

അപ്പോൾ, കേശവൻ ഓടിനടന്ന്, ചായേം, പലഹാരോം ഒക്കെ കൊടുക്കുകയായിരുന്നു. തെരക്കല്ലേ?

അതെ.

ആ സമയത്ത്, പുറത്ത് റോട്ടിൽ നിന്ന് ഒരു വലിയ ശബ്ദം കേട്ടു

ഉവ്വ്.

ഉടനെ കേശവൻ പുറത്തേക്കോടിച്ചെന്നു നോക്കി. ഇല്ലേ?

അവിടെ റോട്ടിൽ ഒരു ആൾ ലോറിയുടെ അടുത്ത് മരിച്ചുകിടക്കുന്നു. അതല്ലേ കണ്ടത്?

അതന്ന്യാ കണ്ടത്. കണ്ടാൽ തല ചുററും.

അപ്പോൾ കേശവൻ ആദ്യം കാണുന്നത്, ഒരാൾ മരിച്ചുകിടക്കുന്നതാണ്. ലോറി മുട്ടുന്നത് കണ്ടില്ല അല്ലേ?

മുട്ടണതുകാണെ്വാന്നുംവേണ്ട. കണ്ടാൽ അറിയാലോ? ലോറിമുട്ടാണ്ട അയാള് മരിക്ക്യോ?

ഇല്ല. കേശവൻ പറഞ്ഞതു ശരിയാണ്. ലോറിമുട്ടുന്നതു കണ്ടില്ല. ലോറിയുടെ ഏതു ഭാഗമാണ് മുട്ടിയതെന്നും കണ്ടില്ല?

ഏതു ഭാഗാമുട്ട്യേന്നൊന്നും പറയാൻ പററില്ല. ലോറി മുട്ടീട്ടന്ന്യാ ആള് മരിച്ചേ. അത് ഒറപ്പാ.

അവിടെച്ചെന്ന്, എന്താണ് ഉണ്ടായതെന്ന് ചോദിച്ചില്ലേ?

ഉവ്വ്. അവിടെ കൂട്ടംകൂടി നിക്കണോരു പറഞ്ഞു ലോറിമുട്ടീന്ന്.

അപ്പോൾ, ചുരുക്കിപ്പറഞ്ഞാൽ, ലോ

റിമുട്ടുന്നതു് കേശവൻ കണ്ടില്ല. അവിടെ ക്കൂടിയവർ പറഞ്ഞുകേട്ട അറിവുമാത്രം. അങ്ങനെയല്ലേ?

അവരെന്തിനാ നൊണ പറയണേ? അവരതു് ശരിക്കു് കണ്ടതാ. ഇനിക്കും ബോദ്ധ്യായി.

എതിർവിസ്താരം സ്വാമി അവിടെ നിറുത്തി.

* * *

വൈകുന്നേരം സ്വാമിവന്നു.

ചേറപ്പാ, കൊച്ചുവർക്കിയെ വിളിപ്പിക്കു്. കാറു് കൊണ്ടുവരാൻ പറയൂ. പട്ടണം കാണാൻ പോകാം.

അറുപിശുക്കനായ ചേറപ്പായി ചോദിച്ചു:

സ്വാമി നമ്മളു് കഴിഞ്ഞാഴ്ച പോയതല്ലേ? ഇനിക്കു് ഇന്നു ഫീസൊന്നും അത്ര കിട്ടീട്ടില്ല.

എഡാ ചേറപ്പാ, ജന്മംകൊണ്ടു് നീ ഒരു നസ്രാണി. എന്നാൽ കാശിന്റെ കാര്യത്തിൽ നീ ശരിക്കും ഒരു ജൂതൻ തന്നെ. കൊച്ചുവക്കീടെ കാറു് വിളിപ്പിക്കു്. കാശു് ഞാൻ കൊടുക്കുമെടാ.

വലിയ ജലദോഷവും, മൂക്കടപ്പും ഒക്കെ ആയി, കൊച്ചുവക്കിയുടെ ശകടം, കരച്ചും, ചീററിയും പടിക്കൽ വന്നു് ഊദ്ധൻ വലിച്ചുനിന്നു.

പട്ടണത്തിൽ എത്തുന്നതുവരെ സ്വാമി ഒരക്ഷരം സംസാരിച്ചില്ല. കാറിൽക്കയറുമ്പോൾ എടുത്തതായിരുന്ന ഒരു നല്ല


"അമ്മേ, എന്റെ ചൊറിച്ചിലും പുകച്ചിലും ഒന്നു മാറ്റാമോ"

നൈസിൽ ഉപയോഗിക്കു. ഉടനടി ആശ്വാസം നൽകുന്ന വിയർപ്പുകുരു നാശിനി പൗഡർ.

2 തരം ഡപ്പികളിൽ ലഭിക്കുന്നു. ''നീല'' ''ചന്ദനം''

Glaxo nycil PRICKLY HEAT POWDER

നൈസിൽ കൊണ്ടുവരുക. വിയർപ്പുകുരുക്കളെ മറക്കുക.

പ്രത്യേകവിധം ഔഷധീകരിച്ച നൈസിൽ, വിയർപ്പുകരുവിനെ ഓരോ ഘട്ടത്തിലും ചെറുക്കുന്നു:

1. അധികവിയർപ്പു തടയുന്നു.
2. വിയർപ്പു വലിച്ചെടുക്കുന്നു.
3. വിയർപ്പുഗന്ധം ഉണ്ടാക്കുന്ന അണുക്കളെ നശിപ്പിക്കുന്നു.
4. ത്വക്കിനു് ആശ്വാസം നൽകുന്നു.

CASGLN-4-203 MAL


പൊടി, അതും പിടിച്ചു് സ്വാമി വലിയ ആലോചനയിൽ ആണു്.

ക്ഷേത്രമൈതാനം ചുററി, വൃത്താകൃതിയിൽകിടക്കുന്ന വിശാലമായ കോൺക്രീററു് റോഡിലേക്കു കയറിയപ്പോൾ, സാധാരണപതിവുള്ളപോലെ, മൈതാനമദ്ധ്യത്തിലെ ക്ഷേത്രനടയ്ക്കലേക്കു് നോക്കി തൊഴുതില്ല.

കൊച്ചിതമ്പുരാന്റെ പ്രതിമയും, മുനിസിപ്പാലിററിയുടെ നാഴികമണിയും കടന്നു്, വലത്തോട്ടു തിരിഞ്ഞു് കാർനിറുത്തി. കൊച്ചുവക്കി മസാല ദോശ മേടിക്കാൻ ഓടി.

പഴയ ഹോട്ടലിന്റെ രണ്ടാംനിലയിൽ ക്കയറി ഇരുന്നു.

മേശപ്പുറത്തു് ആദ്യം അച്ചാറും, ഗ്ലാസ്സും വിസ്കിക്കുപ്പിയും എത്തി. സ്വാമി ഗ്ലാസ്സു് എടുത്തു വാഷ്ബേസിനിൽ കൊണ്ടുപോയി കഴുകി.

വിസ്കി എടുത്തു് അരഗ്ലാസ്സു് ഒഴിച്ചു് അസംസ്കൃതമായി കുടിച്ചു. ചേറപ്പായി സോഡ ചേർത്തു് ഒരു വലി വലിച്ചു. അപ്പോഴേക്കും കോഴിയും, പാഴ്സൽ മസാലദോശയും എത്തി.

തീവ്രമായ ഒരു മൗനയുദ്ധം ആ മേശപ്പുറത്തു് നടന്നുകൊണ്ടിരിക്കേ, ചേറപ്പായി ഒരു തെറുപ്പുബീഡികത്തിച്ചു് ചുററും നോക്കി.

അപ്പുറത്തു് ഒരു മേശയ്ക്കു ചുററും ഇരിക്കുന്നവരുടെ സംഭാഷണം ശ്രദ്ധിച്ചു.

അവരിൽ ഒരാൾ വിസ്മയത്തോടെ പറഞ്ഞു:

ഈശോ, ഇവൻ ഗ്ലാസ്സില് എന്തോരാ ഒഴിക്കണേ?

മറെറാരുത്തൻ ഉടനേ ചോദിച്ചു:

എന്തുട്ടു് പൊട്ട സ്വബാവാണ്ടാതു്?

ചേറപ്പായി സൂക്ഷിച്ചുനോക്കി. വെപ്രാളത്തോടെ സ്വാമിയോടു പറഞ്ഞു:

സ്വാമീ, നമ്മുടെ കോടതീല് വരണ ഒരു കക്ഷ്യാ അതു്.

സ്വാമി മസാലദോശയിൽ ശ്രദ്ധിച്ചു് പറഞ്ഞു:

കക്ഷി. അതും മനുഷ്യനല്ലേ? നീയും ഞാനും ഒക്കെ മനുഷ്യർ. എന്താണു് മനുഷ്യൻ? ദ അഗ്ളിയസ്ററ് വെർമിൻ, ദാററ് ദ എർത്ത്ഹാസ് എവർ സഫേഡ് ടു ക്രാൾ അപ്പോൺ ഹേർ സർഫേസ്.

ചേറപ്പായിക്കു് ഒരൊററ അക്ഷരം മനസ്സിലായില്ല. കുറച്ചു വിസ്കി കുടിച്ചു് ആലോചിച്ചു പറഞ്ഞു.



ഞങ്ങടെ വേദപുസ്തകത്തില് അങ്ങനെയൊന്നും പറഞ്ഞിട്ടില്ല.

ചേറപ്പാ, വിശ്വസാഹിത്യത്തിൽ, ഹിപ്പോക്രസിയില്ലാത്ത ഒരേ ഒരു ക്യാരക്റററേ ഉള്ളൂ. ആരാ?

നമ്മുടെ കൊച്ചുവർക്കി. ശരിക്കു് കണക്കു പറഞ്ഞു് കാശുമേടിക്കും.

അല്ലഡാ. ആ ജൂതൻ. ഷൈലോക്ക്, ഹു ക്ലെയിംഡ് ഫോർ ദ പൗണ്ട് ഓഫ് ഫ്ളെഷ്. നമ്മളും അങ്ങനെതന്നെ സമ്പാദിച്ചു. എന്നിട്ട്?

സ്വാമി എന്തോ ഫിലോസഫി ആണു് പറയുന്നതു്.

ഫിലോസഫി ഈസ് ദ ലാസ്ററ് അസൈലം ഓഫ് എ കവേർഡ്. ബട്ട്, ദെയർ ഈസ് നോ എസ്കേപ് ഫ്രം ദ ബിററർ ഫാക്ട്സ് ഓഫ് ലൈഫ്.

സ്വാമി വിസ്കിക്കുപ്പി തല കീഴ്ക്കാംതൂക്കായി പിടിച്ചു. ഒന്നു രണ്ടു തുള്ളി ഇററു വീണു.

കുപ്പി പിഴിയണോ? ഒരു ഹാഫ്കൂടി വരട്ടേ.

ചേറപ്പായിലെ ജൂതൻ ഉണർന്നു. അതും കൂടി കഴിച്ചാൽ, കാർ വാടകയും ബില്ലിലെ പകുതി കാശും കൊടുക്കേണ്ട കാര്യം സ്വാമി മറന്നാലോ?

മതി സ്വാമി.

നോ. ഒരു ഹാഫ് വേഗം.

വന്ന വേഗത്തിൽത്തന്നെ അതു തീർന്നു.

ശരി പോകാം.

സ്വാമി നടന്നു കൗണ്ടറിന്നടുത്തു് എത്തി. കൊച്ചുവർക്കിയെ വിളിച്ചു.

നിഴലുകൾക്കിടയിൽ നിന്നും കൊച്ചുവർക്കി ഉടനേ പ്രത്യക്ഷപ്പെട്ടു. കൊച്ചുവർക്കിയുടെ ബില്ലു വാങ്ങി.

എല്ലാം സ്വാമിതന്നെ കൊടുത്തു.

ആ ക്രൂരകൃത്യം കാണാൻ വയ്യല്ലോ എന്ന നിലയിൽ ചേറപ്പായി വേഗം റോഡിലിറങ്ങി.

ബാക്കി കിട്ടിയ കാശു് കണിശമായി എണ്ണിനോക്കി സ്വാമി പിറകെ വന്നു.

തിരിച്ചുപോകുമ്പോൾ സ്വാമി നിശ്ശബ്ദനായിരുന്നു.

മഠത്തിന്റെമുന്നിൽഇറങ്ങിയപ്പോൾകൊച്ചുവർക്കിയുടെ കാശു മുഴുവനും കൊടുത്തു.

പിറേറദിവസം സ്വാമിയെ കോടതിയിൽ കണ്ടില്ല.

ഹാങ് ഓവർ ആയിരിക്കും. പക്ഷേ, അങ്ങനെ പതിവില്ലല്ലോ.

സ്വാമിയുടെ ഗുമസ്ഥൻ പുറകിൽ വന്നു് കേസുകെട്ടുകൾ ചേറപ്പായിയുടെ മുന്നിൽ വച്ചു.

ഇതൊക്കെ നോക്കണം. സ്വാമി കുറച്ചു ദിവസം വരില്ല.

എന്താ, സ്വാമിക്കു് സുഖല്ലേ?

സ്വാമിക്കല്ല. അമ്മ്യാർക്കാ. രണ്ടു മൂന്നു ദിവസായി. ഇന്നു കുറച്ചു കൂടുതലാ.

എന്താ അസുഖം?

ഉത്തരം കിട്ടുന്നതിനു മുമ്പു് മജിസ്ട്രേട്ടു് ബെഞ്ചിൽക്കയറി.

ഇന്നലെ രാത്രി സ്വാമി എന്നോടൊന്നും പറഞ്ഞില്ലല്ലോ?

അയാൾ തിടുക്കത്തിൽ പറഞ്ഞു:

ഇതാ, സ്വാമീടെ കേസ് വിളിച്ചു. ഈ ഹർജികൊടുത്തു് കേസ് നീട്ടിക്കണം. സ്വാമി ഭാര്യയുമായി ഇന്നു വൈകിട്ടു് വെല്ലൂർക്കു് പുവ്വാണു്.

ഒന്നും മനസ്സിലാകാതെ, ചേറപ്പായി സ്വാമിയുടെ കേസുകെട്ടും എടുത്തു് എഴുന്നേററു നിന്നു.

## നന്ദമൂരിയുടെ കൃഷ്ണവേഷം

(11-ാം പേജിൽ നിന്നു തുടർച്ച)

യിലും ചിന്തിക്കുന്നതു് ആന്ധ്രയെക്കുറിച്ചു മാത്രമാണു്. അയാൾക്കു് ആന്ധ്ര ഭരിക്കണം. പട്ടിണിയില്ലാത്ത ഒരു നാടാക്കി ആന്ധ്രയെ മാററണം. അതിനു് കേന്ദ്രത്തിൽ നിന്നു് കിട്ടേണ്ടതെല്ലാം കിട്ടണം. കോൺഗ്രസ്സിന്റെ ഇരുപതു മുനപ്പരിപാടി നടപ്പാക്കാനുള്ള അപ്പക്കഷണത്തിനുവേണ്ടിയല്ല രാമറാവു ഒരു വിശാലമായ ചിരിയുമായി ഇന്ദിരാഗാന്ധിയുടെ മുമ്പിലെത്തിയിട്ടുള്ളതു്. ആന്ധ്രയുടെ ഭാവിതീരുമാനിക്കേണ്ടതു് ''ഞാനുംഎന്നെ തിരഞ്ഞെടുത്ത ജനങ്ങളും കൂടി''യാണെന്നു് അറിയിക്കാൻ കൂടിയായിരിക്കില്ലേ?

ഇന്ദിരയുടെയും രാജീവിന്റെയും ഐ-കോൺഗ്രസ്സിലെ കുന്തപ്പയററുകാരുടെയും മെതിയടികൾ തലയിൽവച്ചു നടക്കാൻ തയ്യാറില്ലാത്ത ഒരു മുഖ്യമന്ത്രിയാണു് താനെന്നു് രാമറാവു തെളിയിക്കുമോ? അതു തെളിയിക്കാൻ ആന്ധ്രയിലെ ജനങ്ങൾ അദ്ദേഹത്തോടു് ആവശ്യപ്പെട്ടിരിക്കുകയാണു്. ഇന്ത്യയുടെ ഫെഡറലിസത്തെ അതിന്റെ സത്തയിലേക്കു് തിരിച്ചുകൊണ്ടുവരാൻ രാമറാവുമാർക്കേ സാധിക്കുകയുള്ളൂ. ഈ നന്ദമൂരിറാവുവിനു അതു് സാധിക്കുമോ? രാമറാവുമാരിലൂടെ മാത്രമേ ഇന്ത്യയിൽ ഇന്നു് നിലനിന്നുപോരുന്ന കേന്ദ്രീകൃതവായാടി ജനാധിപത്യം തകരുകയുള്ളൂ. രാജറാവുവിനെപ്പോലുള്ള ഖാദിത്തൊപ്പിയില്ലാത്ത നേതാക്കന്മാർ ഈ വഴിക്കു നീങ്ങുമെങ്കിൽ...

കേന്ദ്രത്തോടു് രാമറാവു ആവശ്യപ്പെട്ടതെല്ലാം നൽകാൻ ഇന്നു് ഇന്ദിര തയ്യാറായിരിക്കുന്നു. സിനിമയിലെ ഈ ശ്രീകൃഷ്ണൻ ഇന്ദിരയുടെ മായാജാലത്തിൽ ഭ്രമിച്ചുപോകുമോ? ഒന്നും പറഞ്ഞുകൂടാ. രാമറാവു ശ്രീ കൃ ഷ്ണ നാ യി രു ന്നു, ശ്രീരാമനായിരുന്നു. നൂറുകണക്കിനു് കഥാപാത്രങ്ങളെ അവതരിപ്പിച്ച നടനാണു്. ഏതായാലും ആന്ധ്രയിലെ പാവങ്ങൾ രാമറാവുവിൽനിന്നു് പ്രതീക്ഷിക്കുന്നതു് പെൻഷൻ പററിയ നടന്റെ രാഷ്ട്രീയക്കളിയല്ല. ഒമ്പതുമാസം മുമ്പു വരെ നന്ദമൂരി താരകറാവു ഒരു വെറും നടനായിരുന്നുവെന്ന സത്യം ഇന്ദിരയ്ക്കറിഞ്ഞുകൂടാത്തതുമല്ല.

# പ്രതികാരം

## നാല്

ധർമ്മപാലൻ ആത്മഹത്യ ചെയ്തു. പ്രസിദ്ധ ചിത്രകാരനായ ധർമ്മപാലൻ തന്റെ പർണ്ണശാലയിലെ ഉത്തരത്തിൽ ഇന്നലെ രാത്രി കെട്ടിത്തൂങ്ങി മരിച്ചു.

വീടിന്റെ വാതിൽ മലർക്കെ തുറന്നു വച്ചുകൊണ്ടാണ് ധീരതയോടെ അദ്ദേഹം ഈ കൃത്യം ചെയ്തത്. വീട്ടിനകത്തു കയറിയ പാൽക്കാരനാണ് സംഭവം ആദ്യമായി അറിയുന്നത്. കഴിഞ്ഞ മൂന്നു നാലു ദിവസമായി പുറത്തേക്കിറങ്ങാതെ അദ്ദേഹം വീട്ടിൽത്തന്നെ കഴിയുകയായിരുന്നുവെന്ന് അയൽക്കാർ പറയുന്നു. കഠിനമായ മാനസികപീഡനമാണ് ആത്മഹത്യക്കു കാരണമെന്ന് സംശയിക്കുന്നു.

മദ്രാസിലെ സ്കൂൾ ഓഫ് ആർട്ട്സിലും ശാന്തിനികേതനത്തിലും ചിത്രകല അഭ്യസിച്ച ധർമ്മപാലൻ കഴിഞ്ഞ ആറു വർഷത്തോളമായി ഇവിടെ താമസമാക്കിയിട്ട്. നഗരത്തിൽ അദ്ദേഹത്തിന് ഒട്ടേറെ ശിഷ്യരുണ്ട്. മദ്രാസിലും ബോംബെയിലും ഡെൽഹിയിലും അദ്ദേഹത്തിന്റെ ചിത്രങ്ങൾ പ്രദർശിപ്പിച്ചിട്ടുണ്ട്.

ധർമ്മപാലന് വലിയ ഒരു ആരാധനാവൃന്ദവും ധാരാളം അനുകർത്താക്കളുമുണ്ട്. അദ്ദേഹം അവിവാഹിതനാണ്. അമ്മ ജീവിച്ചിരിപ്പുണ്ട്.

പൊലീസ് ഇൻക്വസ്റ്റ് നടത്തി ശവം പോസ്റ്റ്മോർട്ടത്തിനായി മെഡിക്കൽ കോളേജിലേക്കയച്ചു.

ശാന്തിയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. കണ്ണുനീർ പത്രത്തിൽ വീണ് മഞ്ഞനിറത്തിലുള്ള അമൂർത്തരൂപങ്ങൾ ഉടലെടുത്തു.

ആയ ശാന്തിയെ ആശ്വസിപ്പിച്ചു:

"അല്ലെങ്കിലും നീ അയാളെ മറക്കേണ്ട സമയമായില്ലേ മോളേ, എല്ലാക്കാലവും ചിരിച്ചു കളിക്കുവാൻ പററുമോ?"

അന്നു പകൽ മുഴുവനും ശാന്തി മുറിയിൽ കഴിച്ചുകൂട്ടി. ഒരു ഗ്ലാസ് വെള്ളംപോലും അവൾക്ക് കഴിക്കുവാൻ മനസ്സുവന്നില്ല.

ആയ പലതവണ അവളെ താഴേക്കു വിളിച്ചു.

അച്ഛൻ പറഞ്ഞു: "നിർബ്ബന്ധിക്കണ്ട. അവൾ കരയട്ടേ. കുറേ കരയുമ്പോൾ ഏതു ദുഃഖവും തീരും. ഏറെക്കാലം അവർ ഒരുമിച്ചു നടന്നതല്ലേ. ദരിദ്രനായിരുന്നെങ്കിലും ധർമ്മൻ അവളെ സ്നേഹിച്ചിരുന്നല്ലോ. എനി ഹൗ ഹീ ഈസ് എ ഗുഡ് ആർട്ടിസ്റ്റ്."

തന്റെ വെളുത്ത സാരിയിൽ ഒരു കറുത്ത ബാഡ്ജ് കുത്തിയാണ് ആയ തന്റെ ദുഃഖം പ്രകടിപ്പിച്ചത്.

ആയ പറഞ്ഞു: "അതേമോളേ. മനസ്സുകൊണ്ട് എനിക്ക് ദുഃഖിക്കുവാനാവില്ല. സങ്കടവും ദുഃഖവും സഹിച്ചു സഹിച്ച് എന്റെ മനസ്സ് മരവിച്ചുപോയി. ലോകത്തിലെ ഏററവും വലിയ കൊടുംക്രൂരത കണ്ടാൽപ്പോലും എന്റെ മനസ്സിളകില്ല. ഇനി ബാക്കിയുള്ളത് ബാഹ്യമായ പ്രകടനം മാത്രമാണ്."

മൃഗങ്ങൾക്ക് വിശേഷബുദ്ധിയില്ലാ എന്നു പറയുന്നത് അബദ്ധമാണ്. ബംഗ്ലാവിലെ പശു അന്ന് ആപ്പിൾ തിന്നില്ല. ആയ പലതവണ നിർബ്ബന്ധിച്ചിട്ടും പശു തലതാഴ്ത്തി കണ്ണിൽ വെള്ളം നിറച്ചു നിന്നതേയുള്ളൂ.

ബംഗ്ലാവിലെ അടുക്കളത്തോട്ടത്തിലെ പപ്പായമരവും വാഴയും തണുത്തു വിറച്ചപോലെ മരവിച്ചുനിന്നു.

അച്ഛൻ അന്ന് ബംഗ്ലാവിൽനിന്ന് പുറത്തു പോയില്ല. ഒരിക്കലും മുടങ്ങാത്ത വൈകിട്ടുള്ള നടത്തംപോലും അന്നു നടന്നില്ല. അയാൾ പതിവിലേറെ പുകവലിച്ചു. രണ്ടുതവണ പൈപ്പുമാററി. ഇരുന്നും നടന്നും ഈസിചെയറിൽ കിടന്നും അന്നു ധാരാളം വായിക്കുകയും ചെയ്തു.

വൈകുന്നേരം ടൗൺഹാളിൽ അനുശോചന സമ്മേളനം നടന്നു. ഒരു കലാകാരൻ നഷ്ടപ്പെട്ട തീരാദുഃഖത്തിൽ നവീനും പങ്കുകൊണ്ടു. ധർമ്മപാലനെക്കുറിച്ച് നാലഞ്ചു നല്ല വാക്കുകൾ അദ്ദേഹം പറയുകയും ചെയ്തു.

രണ്ടുമൂന്നു ദിവസം വലിയ കുഴപ്പമില്ലാതെ കടന്നുപോയി. പിന്നീടാണ് പ്രശ്നങ്ങൾ തലയുയർത്തിവരാൻ തുടങ്ങിയത്.

പ്രതിഷേധിക്കുന്ന ചെറുപ്പക്കാരുടേയും കലാകാരന്മാരുടേയും ഒരു ജാഥ പട്ടണത്തിലൂടെ അന്നു കടന്നുപോയി. ധർമ്മപാലന്റെ മരണം ആത്മഹത്യയല്ലെന്നും അതൊരു കൊലപാതകമാണെന്നു സംശയിക്കണമെന്നുമാണ് അവർ വിളിച്ചു പറഞ്ഞത്.

അപ്പോഴേക്കും രാഷ്ട്രീയകക്ഷികൾ മുതലെടുപ്പിനായി രംഗത്തിറങ്ങി. അവർ ഒററയായും കൂട്ടുചേർന്നും ജാഥകളും യോഗങ്ങളും ചേർന്നു. ധർമ്മപാലൻ അന്വേഷണക്കമ്മിററി ചേർന്ന് ഫണ്ട് പിരിവും തുടങ്ങി.

റോഡിലൂടെ കടന്നുപോകുന്ന ജാഥകൾ ബംഗ്ലാവിന്റെ മുന്നിലെത്തുമ്പോൾ ഒന്നു ജോറാകുന്നുണ്ടെന്ന് ഗൂർക്ക പറഞ്ഞു.

ഒരു ദിവസം ബംഗ്ലാവിന്റെ മുന്നിൽ ഒരു ചെറിയ ആൾക്കൂട്ടം കണ്ടപ്പോൾ അച്ഛൻ അങ്ങോട്ടു ചെന്നു.

മൈക്ക് കെട്ടിയ ഒരു ചെറിയ പ്രചരണജാഥയായിരുന്നു അത്. ധർമ്മപാലന്റെ മരണകാരണം പൊലീസ് കഴിയും വേഗം കണ്ടുപിടിക്കണമെന്നാണ് പ്രസംഗിക്കുന്ന ആൾ ആവശ്യപ്പെടുന്നത്. അയാൾ അവസാനം ഇങ്ങനെയും പറഞ്ഞു:

"യഥാർത്ഥ കുററവാളി ഒന്നുമറിയാത്തവനെപ്പോലെ എയർകണ്ടീഷൻ മുറിയിൽ സസുഖം വാഴുകയാണ്. ഗവണ്മെന്റും പൊലീസും ഈ കുററവാളിയുടെ നീരാളിപ്പിടിത്തത്തിലുമാണ്. കുററവാളി എത്ര വലിയവനായാലും അയാളെ ഉടനേ പുറത്ത് കൊണ്ടുവരണം. പൊലീസ് അതിനു മുൻകൈ എടുക്കണം...."

നൈററ് ഗൗണുമിട്ട് ശാന്തി നടുത്തളത്തിലൂടെ എന്തൊക്കെയോ ആലോചിച്ച് നടക്കുകയായിരുന്നു. അപ്പോഴാണ് അച്ഛൻ കടന്നു വന്നത്.

"നീ കേട്ടോ മോളേ അവർ പറയുന്നത്. ധർമ്മപാലനെ കൊന്നത് നമ്മളാണത്രേ. ശരിയാണോ മോളേ?"

കുഷനിട്ട ഒരു സ്ററൂളിലിരുന്ന് തന്റെ കാൽമുട്ടു തടവിക്കൊണ്ട് ശാന്തി പറഞ്ഞു:

"ശരിയാണ്."

അച്ഛൻ കണ്ണുമിഴിച്ചു നിന്നുപോയി. പൈപ്പ് നിശ്ചലമായി അയാളുടെ കൈയിൽ നിലകൊണ്ടു.

"ഇതെന്തൊരു ശരിയാണ് മോളേ?"

"പ്രത്യക്ഷമായില്ലെങ്കിൽ പരോക്ഷമായിട്ട്," ശാന്തി ന്യായീകരിക്കുകയായിരുന്നു.

നടുത്തളത്തിലൂടെ അച്ഛൻ ഉലാത്തുവാൻ തുടങ്ങി. അദ്ദേഹം തെരുതെരെ പൈപ്പ് വലിച്ചുകൊണ്ടിരുന്നു. അച്ഛൻ വായിച്ചുവച്ച പുസ്തകമെടുത്ത് ശാന്തി മടക്കിവച്ച പേജിലൂടെ കണ്ണോടിച്ചു.

"...അർദ്ധരാത്രിയിൽ ജഡ്ജിയുടെ വീട്ടിൽ നിന്ന് നാഴികമണിയുടെ ശബ്ദം കേട്ട് ബെൻ പർച്ചുകാർ വീട്ടിനുചുററും തടിച്ചുകൂടുവാൻ തുടങ്ങി. പലതരത്തിലുള്ള പന്തങ്ങളും ചൂട്ടുകളും പ്രത്യക്ഷമായി. അവർ ഉറക്കെ വാതിലിൽ മുട്ടിവിളിച്ചു. പക്ഷേ, അകത്തുനിന്നു മറുപടി ഒന്നും കിട്ടിയില്ല. അവസാനം ഡോക്ടറുടെ നേതൃത്വത്തിൽ ചിലർ മുൻവാതിൽ തല്ലിത്തകർത്ത് അകത്തു കടന്നു. അവിടെ വലിയ നാഴികമണിയുടെ വടത്തിൽ ആ വിദ്യാർത്ഥിയുടെ ശരീരം തൂങ്ങിക്കിടന്നിരുന്നു..."

പുനത്തിൽ കുഞ്ഞബ്ദുള്ള





"എന്താണു നീ വായിക്കുന്നത്?"

അച്ഛൻ പെട്ടെന്നു ചോദിച്ചു.

"ഒരു കൊലപാതകം," ശാന്തി പറഞ്ഞു.

"അതേ. എവിടെയും അതുതന്നെ," അച്ഛൻ ആരോടെന്നില്ലാതെ പറഞ്ഞു: "പുസ്തകത്തിലും രാജ്യത്തും."

പുസ്തകം താഴെവച്ച് ശാന്തി കോണിപ്പടികൾ കയറുവാൻതുടങ്ങി.

ശാന്തി മുറിയിൽക്കയറി വാതിലടച്ചു. മനസ്സ് ഒരു കാർമേഘംപോലെ വിങ്ങിക്കിടക്കുകയാണ്. അവൾ റെക്കോർഡ് പ്ലെയർ ഓൺ ചെയ്തു.

അവൾ എല്ലാം മറക്കാൻ തുടങ്ങി.

ബ്രൂസ് സ്പ്രിങ് സ്റ്റീനിന്റെ നെബ്രാസ്കയാണ്.

ഏർളി നോർത്ത് ജെറി ഇൻഡസ്ട്രിയൽ സ്റ്റൈലെൻ അയാം എ ആൾ സെററ് കോബ്ര ജെററ് ക്രീപിൻ' ത്രൂ ദ നൈററ് ടൈം...

ബംഗ്ലാവിൽ പോസ്റ്റ്മാൻ വന്നു. അമ്മയുടെ കത്തുതന്നെ.

"മോളേ,

കഷ്ടമായിപ്പോയി സംഗതികൾ. എത്ര നല്ല ചെറുപ്പക്കാരനായിരുന്നു ധർമ്മൻ. ആത്മഹത്യ ചെയ്യുന്നതിന്റെ ഒരാഴ്ച മുമ്പ് ഇവിടെ വന്നിരുന്നു. വരുമ്പോൾ എനിക്ക് ഒരു പെയിന്റിങ്ങും കൊണ്ടുവന്നു. ഇക്കാലമിത്രയായിട്ടും അവന്റെ ഒരു പെയിന്റിങ് എന്റെ വീട്ടിൽ തൂക്കിയിട്ടില്ല. അവൻ ആത്മഹത്യ ചെയ്തതിന്റെ പിറേറദിവസമാണ് ഞാനതു മതിലിൽ തറച്ചത്. ഇപ്പോൾ എന്നും ഉറങ്ങാൻ പോകുന്നതും ഉണരുന്നതും ആ ചിത്രം നോക്കിക്കൊണ്ടാണ്.

എനിക്കു വലിയ ഒരു സ്വപ്നമുണ്ടായിരുന്നു. അതു പൊലിഞ്ഞുപോയി. നിങ്ങൾ രണ്ടുപേരും ഒന്നിക്കുന്നത് ഞാൻ എത്രയോ തവണ മനസ്സിൽ കണ്ടതാണ്. ആത്മാവിനു കളങ്കമേശാത്ത ഒരുത്തനെയായിരുന്നു നിനക്കു വേണ്ടത്.

പക്ഷേ, അതെല്ലാം പുസ്തകത്തിലല്ലേയുള്ളൂ. നിങ്ങൾ രണ്ടുപേരും പർണ്ണശാലയിൽ താമസിക്കുമ്പോൾ ഒരു ദിവസം അവിടെ വന്നുകയറി നിങ്ങളുടെ അതിഥിയാകുവാൻ ഞാൻ കൊതിച്ചിരുന്നു.

സംഗതികൾ അവിടെക്കൊണ്ടും അവസാനിച്ചില്ല. ഇപ്പോൾ കേസും കൂട്ടവുമായിരിക്കുകയാണല്ലോ. നിന്റെ അച്ഛനേയും നവീനേയും നിന്നെത്തന്നെയും വച്ചുകെട്ടി കല്ലുവച്ച കഥകൾ ആളുകൾ പറഞ്ഞു പരത്തുകയാണ്. നാളെത്തുടങ്ങി പൊലീസ് സ്റ്റേഷന്റെ മുന്നിൽ ധർണ നടക്കുവാൻ പോവുകയാണത്രേ. നിങ്ങൾ അറിഞ്ഞുകാണുമായിരിക്കും.

മോളേ ധൈര്യമായിരിക്കൂ. അവിടെ വന്ന് നിന്നെ ആശ്വസിപ്പിക്കുവാൻ എനിക്കാവില്ലല്ലോ.

ആയയോട് എന്റെ ആദരവ് പറയുക.

പശുവിനു സുഖമല്ലേ.

പപ്പായയും വാഴയും കാററും വെളിച്ചവുമേററു നിൽക്കുകയാണെന്ന് കരുതുന്നു.

നിറുത്തട്ടെ,

തൽക്കാലം ഇത്രമാത്രം,

സ്വന്തം അമ്മ.

കഠിനമായി എന്തെങ്കിലും ചെയ്യണമെന്നു തോന്നി ശാന്തിക്ക്. വളരെ വിലപിടിച്ച ഒരു വസ്തു ചവിട്ടിപ്പൊട്ടിക്കാൻ അവൾ ആശിച്ചു. മനസ്സിന്റെ പിരിമുറുകുകയാണ്.

ഡിസ്കുകൾ വച്ച അലമാര തുറന്ന് അവൾ പഴയ ഒരെണ്ണം പുറത്തെടുത്തു. മഹാലിയ ജാക്സന്റേതാണ്. പൊടിതുടച്ചു ഡിസ്ക് കുററിയിൽ വച്ച് അവൾ റെക്കോർഡ്പ്ലെയർ ഓൺചെയ്തു. വോളിയം മാക്സിമത്തിലാക്കി. പൊട്ടിത്തെറിക്കുന്നപോലെ പാട്ടുമുഴങ്ങി. അല്ലെങ്കിൽത്തന്നെ മഹാലിയജാക്സൺ വലിയ ഒച്ചപ്പാടുകാരിയാണ്.

പതിവിലേറെ ശബ്ദം കേട്ടപ്പോൾ അച്ഛൻ മുകളിലേക്കു കയറിവന്നു. അയാൾ ശാന്തിയുടെ വാതിലിൽ മുട്ടി.

"എന്തു പററിമോളേ?"

അവൾ വോളിയം കുറച്ചു.

"എന്തേ ഇത്ര ശബ്ദം?"

"ഓ, വെറുതേ ഒരു രസം."

അച്ഛൻ ഇറങ്ങിപ്പോയി.

പാട്ടും നിന്നു.

എങ്ങോട്ടെങ്കിലും ഓടിപ്പോകണം. വളരെ അകലേക്കു പോകുന്ന തീവണ്ടിയിൽ ഉറക്കഗുളികകൾ അമിതമായി




സിൽവർ പ്രിൻസ്.
രാജകീയമായ ഷേവിംഗിന്
രാജകീയമായ ബ്ലേഡ്:
ചിലരങ്ങിനെയാണ്;
ഏററവും മികച്ചതേ അവർക്ക്
വേണ്ടൂ. അങ്ങിനെയുള്ളവർക്ക്
സിൽവർ പ്രിൻസ് തന്നെ
വേണം. മൽഹോത്രാ
സ്ഥാപനങ്ങളിൽ രൂപം
കൊണ്ട ബ്ലേഡ്. ഗുണ
മേന്മയുള്ള ബ്ലേഡുകളുടെ
നിർമ്മാണരംഗത്ത് ഭാരത
ത്തിലെ മുന്നോടികൾ;
ഇന്നും, അവർ മുൻനിരയിൽ
തന്നെ. ലോകമാകമാനം
പേരെടുത്ത സ്ഥാപനം.






മൽഹോത്രയുടെ ഒരു
ഉൽകൃഷ്ട ഉല്പന്നം

സിൽവർ
പ്രിൻസ്
മികച്ച ഷേവിംഗിന്
വെട്ടിത്തിളങ്ങുന്ന കീർത്തി
നേടിയെടുത്ത ബ്ലേഡ്.

impressions 2100


കഴിച്ചു കിടന്ന് ആത്മഹത്യ ചെയ്ത പെൺകുട്ടിയെ ശാന്തി ഓർത്തു.

ഇടനാഴി കടന്ന് ശാന്തി താഴെയിറങ്ങി. അച്ഛൻ ഷോകെയ്സിന്നടുത്ത് എന്തോ ചെയ്തുകൊണ്ടിരിക്കുന്നു. അവൾ അങ്ങോട്ടു ചെന്നു. അച്ഛൻ കുപ്പികൾ പൊടി തുടയ്ക്കുകയാണ്. അപൂർവ്വമായ മദ്യത്തിന്റെ കുപ്പികൾ സൂക്ഷിക്കുന്നത് അച്ഛന്റെ ഹോബിയാണ്. റോയൽ സല്യൂട്ടിന്റെ ഒരു ബോട്ടിൽ കൈയിലെടുത്ത് അതു തലോടുകയും ആരാധനാപൂർവ്വം അതിനെ നോക്കുകയുമാണ് അച്ഛൻ.

"അച്ഛാ എനിക്കെങ്ങോട്ടെങ്കിലും പോകണം. അച്ഛൻ പണ്ടെങ്ങോ മനുഷ്യരില്ലാത്ത ഒരു നാട്ടിനെപ്പററി പറഞ്ഞിരുന്നല്ലോ. കുന്നുകളും താഴ്‌വരകളും പൂക്കളും പഴങ്ങളും പക്ഷികളും നീലാകാശവും മാത്രമുള്ള ഒരു നാട്. അതെവിടെയാണച്ഛാ?"

അച്ഛൻ വിഷാദത്തോടെ ചിരിച്ചു. എന്നിട്ടു പറഞ്ഞു:

"അതു പുസ്തകത്തിൽ വായിച്ചതല്ലേ മോളേ."

"കഷ്ടം," ശാന്തി ആരോടെന്നില്ലാതെ പറഞ്ഞു: "എല്ലാ നല്ല കാര്യങ്ങളും പുസ്തകത്തിലേയുള്ളു."

"അങ്ങനെ ഒരു നാടുണ്ടെന്നുതന്നെ ഇരിക്കട്ടേ. എന്നാലും മോൾക്ക് ഈയവസരത്തിൽ അവിടെ പോകാൻ പററില്ല."

കാരണമന്വേഷിക്കാൻ നിൽക്കാതെ ശാന്തി ഏണിപ്പടികൾ കയറുവാൻ തുടങ്ങി.

ബംഗ്ലാവിൽ പൊലീസുവന്നു. ഒരു എസ്. ഐ. യും ഹെഡ്കോൺസ്റ്റബിളും. പോർട്ടിക്കോവിൽ ജീപ്പ് നിറുത്തി എസ്. ഐ. മാത്രം ഇറങ്ങി പുറത്തുവന്നു.

ധർമ്മപാലന്റെ മരണത്തെക്കുറിച്ചുള്ള അന്വേഷണം തുടങ്ങി. ശാന്തിയെ ചോദ്യംചെയ്യാനാണ് അവർ വന്നിരിക്കുന്നത്.

ശാന്തി ഇറങ്ങിവരുമ്പോൾ എസ്. ഐ. വിസിറേറഴ്സ് റൂമിൽ വീഡിയോവിന്റെ മുന്നിൽ ഇരിക്കുകയാണ്. അച്ഛനും അടുത്തുണ്ട്. വീഡിയോവിൽ ഒരു കാർട്ടൂൺ ചിത്രമാണ് ചലിച്ചുകൊണ്ടിരിക്കുന്നത്.

ശാന്തിയെക്കണ്ടപ്പോൾ തന്റെ പൈപ്പുമായി അച്ഛൻ എഴുന്നേററ് പുറത്തു കടന്നു.

എസ്. ഐ. യുടെ ശ്രദ്ധ മുഴുവനും വീഡിയോവിലാണ്. അവിടെ വന്ന ഔത്യം തന്നെ മറന്ന മട്ടിലാണ് അയാളുടെ ഇരിപ്പ്. ശാന്തി അടുത്തു വന്നിട്ടും അയാളിൽ ഒരു ചലനവുമുണ്ടായില്ല.

സുമുഖനായ ഒരു ചെറുപ്പക്കാരനാണ് അയാൾ. മുടി ചേർത്ത് വെട്ടിയതും വലിയ മീശയും ഒഴിച്ച് ബാക്കിയെല്ലാം അയാൾക്ക് നന്നായി ചേരുന്നുണ്ട്.

"ശാന്തി ഇരിക്കൂ." പെട്ടെന്നാണ് അയാൾ തിരിഞ്ഞുനിന്ന് ശാന്തിയെ നോക്കിയത്.

"നിങ്ങൾ ഏതു കോളേജിലാണ് പഠിച്ചത്?"



അവൾ കോളേജിന്റെ പേർ പറഞ്ഞുകൊടുത്തു.

"ഏതു വർഷമാണ്. ബി. എ. പാസ്സായത്?"

"ബി. എ. പാസ്സായിട്ടില്ല. കോഴ്സ് കംപ്ലീററ് ചെയ്തതേയുള്ളു," ഒരു ക്ഷമാപണത്തോടെ ശാന്തി പറഞ്ഞു.

"അതു ഞാൻ ഊഹിച്ചു. നിങ്ങൾ കലാകാരി. പാഠപുസ്തകങ്ങളിലും ഡിഗ്രിയിലും എന്തിരിക്കുന്നു. ആം ഐ റൈററ്?"

"ശരിയാണ്. പാഠപുസ്തകങ്ങൾ ഞാൻ തുറന്നു നോക്കിയിട്ടേയില്ല," ശാന്തി പറഞ്ഞു.

"നിങ്ങൾ സത്യം പറയുന്നു. ഷേ്" എസ്. ഐ. തുടർന്നു: "ഞാൻ നിങ്ങളുടെ പെയിൻറിങ്ങ് കണ്ടിട്ടുണ്ട്. ടൗൺ ഹാളിലെ ആ എക്സിബിഷനിൽ. നന്നായിരുന്നു കേട്ടോ."

ശാന്തി നന്ദിപൂർവ്വം പുഞ്ചിരിച്ചു.

വീഡിയോവിൽ കാർട്ടൂൺ കഴിഞ്ഞു. ഒഴിഞ്ഞ നീലത്തിര നോക്കിക്കൊണ്ട് എസ്. ഐ. ചോദിച്ചു: "വേറെ കാസെററുകളില്ലേ."

"ഉണ്ടല്ലോ. ധാരാളം." ശാന്തി എഴുന്നേററു.

"വേണ്ട. ഞാൻ ചോദിച്ചെന്നേയുള്ളു. നിങ്ങൾ ഇരിക്കു്." അല്പം നിറുത്തിക്കൊണ്ട് ചോദിച്ചു: "ഞാൻ വന്നകാര്യം അറിയാമല്ലോ."

ശാന്തി തലയാട്ടി.

"കുട്ടീ," വളരെ ദയയോടെയാണ് അയാൾ സംസാരിക്കാൻ തുടങ്ങിയത്: "നിയമത്തിന്റെ മുന്നിൽ വലിയവനും ചെറിയവനും ഒരുപോലെയാണ്. ധർമ്മപാലന്റെ മരണം സംബന്ധിച്ച് എനിക്ക് നിങ്ങളെ ചോദ്യംചെയ്യേണ്ടതുണ്ട്. തികഞ്ഞ സത്യസന്ധത നിങ്ങൾ പുലർത്തുകയാണെങ്കിൽ ഞാൻ അതീവ കൃതാർത്ഥനായിരിക്കും."

ഒരു കവിയെപ്പോലെ അയാൾ സംസാരിക്കുന്നു.

"ബൈദബൈ ധർമ്മപാലൻ വരച്ച വല്ല പെയിൻറിങ്ങും ഇവിടെയുണ്ടോ?" അയാൾ ചോദിച്ചു.

"ഉണ്ടല്ലോ. ധാരാളം."

"എനിക്കതല്ല വേണ്ടത്. നിങ്ങളൊപ്പംകൂടി ശണ്ഠകൂടിയ ദിവസം അയാൾ വരച്ചുകൊണ്ടിരുന്ന ചിത്രമില്ലേ. അതാണ വേണ്ടത്. ആ രാത്രിയാണല്ലോ ആ പാവം കലാകാരൻ മരണപ്പെട്ടത്."

ഒരു മിന്നൽപ്പിണർ തന്റെ ദേഹത്തിലൂടെ കടന്നുപോകും പോലെ തോന്നി ശാന്തിക്ക്.

അയാൾ തുടർന്നു: "നിങ്ങൾ അതു സൂക്ഷിച്ചുവച്ചും എന്നത് എനിക്ക് നന്നായി അറിയാം. അതു് എന്റെ കോൺസ്റ്റബിളിനെ ഏല്പിച്ചാൽ മതി. കേസന്വേഷണത്തിന് അതു് അത്യാവശ്യമാണ്."

"എന്താണ് നിങ്ങൾ ഒന്നും പറയാത്തത്?" എസ്. ഐ. ചോദിച്ചു.

അതു കംപ്ലീററ് ചെയ്യാത്ത ഒരു പെയിൻറിങ്ങാണ്. ദയവുചെയ്ത് അതു ചോദിക്കരുത്. ധർമ്മപാലിന്റെ ഓർമ്മയ്ക്കായി എനിക്കതു് സൂക്ഷിച്ചുവയ്ക്കണം. സത്യം പറഞ്ഞാൽ അതൊരു ക്യാൻവാസ് മാത്രമാണ്."

"അപ്പോൾ നിങ്ങൾ ധർമ്മപാലനുമായി അത്ര അടുപ്പത്തിലായിരുന്നു അല്ലേ?"

"അതേ."

"ശരി. അപ്പോൾ വേറൊരു സംശയം. നവീനുമായും നിങ്ങൾ അടുപ്പത്തിലായിരുന്നല്ലോ," അദ്ഭുതത്തോടെന്നപോലെയാണ് ചോദ്യം.

"അതേ," നിർവികാരതയോടെ ശാന്തി പറഞ്ഞു.

"അപ്പോൾ ഒരു സ്ത്രീ രണ്ടുപേരെ സ്നേഹിക്കുന്നുവെന്നോ?" കണ്ണു മിഴിച്ചുകൊണ്ട് എസ്. ഐ. അവളെ നോക്കി.

"അതിലെന്താണ് തെററ്. ഒരു സ്ത്രീക്ക് രണ്ടുപേരെയല്ല ആയിരംപേരെ സ്നേഹിച്ചുകൂടേ? ഈ ലോകത്തുള്ള എല്ലാ പുരുഷന്മാരെയും സ്നേഹിച്ചുകൂടേ?" അല്പം ഉച്ചത്തിലായിരുന്നു ശാന്തിയുടെ മറുപടി.

"അയാം സോറി. ക്ഷമിക്കണം."

എസ്. ഐ. എഴുന്നേററു. അയാളുടെ മുഖത്ത് നീരസം നിഴലിച്ചു.

"തല്ക്കാലം ഇത്രയേയുള്ളു. വിശദമായി നിങ്ങളെ ചോദ്യം ചെയ്യേണ്ടതുണ്ട്. നാളെ കൃത്യം ഒമ്പതു മണിക്ക്, നിങ്ങൾ സ്റ്റേഷനിൽ ഹാജരാവണം. വരുമ്പോൾ ആ ക്യാൻവാസും കൊണ്ടുവരണം."

അയാൾ ഇറങ്ങി.

എസ്. ഐ. പോയപ്പോൾ അച്ഛൻ പറഞ്ഞു:

"ഒരു ഡിറെക്ടീവിനെപ്പോലെയാണ് അയാൾ പെരുമാറാൻ ശ്രമിക്കുന്നത്.

(ശേഷം 42-ാം പേജിൽ)

നോവൽ 11

# ആരും പറയാത്ത കഥ

## മലമുകളിൽ

### വി. പി. രാമചന്ദ്രൻ നായർ

ഊക്കൻ ട്രാക്കർ മലയടിവാരത്തിൽ നിന്നു ശങ്കർലാൽ ക്യാബിനിൽ നിന്നും ഇറങ്ങിവന്നു. അയാളോടൊപ്പമുണ്ടായിരുന്ന ത്യാഗരാജനും, ശ്രീനിവാസനും കാളിയപ്പനും ഇറങ്ങി. ട്രെയിലറിന്റെ വാതിൽ തുറന്നുകൊണ്ടു് രാമകൃഷ്ണനും ജയദേവനുമെത്തി.

"സാധനങ്ങളെല്ലാം ആദ്യം ഇറക്കിവയ്ക്കട്ടെ. അതുകഴിഞ്ഞുമതി മലമുകളിലേക്കുള്ള കയററം." അപ്പോഴേക്കും ഇറങ്ങിവന്ന പ്രൊഫസർ സന്യാൽ പറഞ്ഞു. തലയിൽ വെയിലേൽക്കാതിരിക്കാൻ ധരിച്ചിരുന്ന പച്ചനിറമുള്ള ക്യാപ്പ് അദ്ദേഹം ഇടങ്കൈകൊണ്ടു് നേരെയാക്കി.

ഉപകരണങ്ങളെല്ലാം ഇറക്കിക്കഴിഞ്ഞപ്പോഴും അരമണിക്കൂർ കഴിഞ്ഞു. എല്ലാം ഉണ്ടോയെന്നു് പരിശോധിക്കാൻ ഒരു പതിനഞ്ചുമിനിട്ടുകൂടി.

കുഴിക്കാനുള്ള പിക്കാക്ക്സു്, ഭൂമി തുളച്ചിറങ്ങുന്ന ഡ്രിൽ, ഭാരം കുറഞ്ഞ മൺവെട്ടികൾ, ടേപ്പു് മുതലായവ ഒരുമിച്ചു് ആദ്യം വേണം. എല്ലാംകൂടി രണ്ടു കെട്ടുകളാക്കി. അവ രണ്ടും ചാക്കുകളിലാക്കി. ഒന്നു് കാളിയപ്പനെടുത്തു. രണ്ടാമത്തേതു് ശ്രീനിവാസൻ തലയിലേററി.

"ശങ്കർലാലും രാമകൃഷ്ണനും ഇവിടെ നില്ക്കട്ടെ." പ്രൊഫസർ സന്യാൽ നിർദ്ദേശിച്ചു; വിലകൂടിയ ഉപകരണങ്ങളാണു ഇറക്കിവച്ചിരിക്കുന്നതു്. അതിനു കാവലുവേണം. തന്നെയുമല്ല, ട്രെയിലർ ആളില്ലാതെ ഇവിടെ ഇട്ടിട്ടുപോവാൻ പാടില്ല."

അതു ശരിയാണെന്നു് എല്ലാവരും സമ്മതിച്ചു. ശങ്കർലാൽ ട്രെയിലർ അല്പമകലെ തണലത്തേക്കു മാററിയിട്ടു.

"ലററസ് ഗോ." പ്രൊഫസർ സന്യാൽ മുൻപിൽ നടന്നു. കാളിയപ്പൻ തലയിൽ ചുമടുമായി സാവധാനം നീങ്ങി. അയാൾക്കു പിറകേ ശ്രീനിവാസൻ. ത്യാഗരാജനും ജയദേവനും ഏററവും പിറകിലായിരുന്നു.

ചെറുതും വലുതുമായ ഉരുളൻ കല്ലുകൾ. ചവിട്ടിയാൽ ഉരുളുന്ന കല്ലുകൾ.

"ജാഗ്രതൈ! പാർത്തുപോങ്കോ,"കാളിയപ്പൻ അയാളുടെ ഭാഷയിൽ ഓർമ്മപ്പെടുത്തി.

മലയുടെ മുകളിലേക്കു നേരിട്ടു കയറുക അസാദ്ധ്യമായിരുന്നു. അവർ അഭിമുഖീകരിച്ച വശം ഏതാണ്ടു് കുത്തായിട്ടാണു്. ഇടത്തോട്ടു കുറേ നീങ്ങിയാൽ ചരിവാണു്. ആ ചരിവിലൂടെ കയറാൻ പററും.

ഉരുളൻ കല്ലുകൾ നിറഞ്ഞ കുന്നിൻചെരിവു്. ഇടയ്ക്കിടെ ഇരുണ്ട പാറകൾ തല പൊക്കിനിന്നു. അവയുടെ അടിയിൽ നിന്നും വശങ്ങളിലേക്കു മുൾച്ചെടികൾ വളർന്നുനിന്നു. ഒരു അരമണിക്കൂർ നേരം കൊണ്ടു് അവർ ചരിവിന്റെ പകുതിയിലധികം കയറിക്കഴിഞ്ഞു. എല്ലാവരും കുറേശ്ശെ കിതയ്ക്കുന്നുണ്ടായിരുന്നു. അതു വകവയ്ക്കാതെ അവർ തുടർന്നു. കുന്നിന്റെ ഏകദേശം മുകളിലെത്തിയപ്പോൾ മുൾച്ചെടികളുടെ പടർപ്പുകൾ മുൻപോട്ടുള്ള കയററത്തിനു പ്രതിബന്ധമായി. കയറുന്നവരുടെ വസ്ത്രങ്ങൾ മുള്ളുകളിൽ ഉടക്കിക്കൊണ്ടിരുന്നു.

"ശ്രീനി, ഇനി മുൻപിലുള്ള ഈ മുൾപ്പടർപ്പുകൾ വെട്ടിമാററാതെ കയറാൻ പററുമെന്നു തോന്നുന്നില്ല," പ്രൊഫസർ സന്യാൽ ഒരുവശത്തുള്ള പാതയിൽ ചാരിനിന്നുകൊണ്ടു് വസ്ത്രങ്ങളിൽ കുരുങ്ങിക്കിടന്ന മുള്ളുകൾ എടുത്തുമാററാനാരംഭിച്ചു.

കാളിയപ്പൻ തന്റെ ചുമടു താഴെവച്ചു. പിന്നെ അരയിൽ തൂക്കിയിട്ടിരുന്ന കൊടുവാളെടുത്തു. അയാൾ ഇടത്തും വലത്തുമായി ആഞ്ഞുവീശി. മുൾപ്പടർപ്പുകൾ വെട്ടേററു മറിഞ്ഞുകൊണ്ടിരുന്നു. ഏതാണ്ടു് അൻപതു മീററർ ദൂരം മുൾപടർപ്പുകൾ വെട്ടിമാററിക്കഴിഞ്ഞപ്പോൾ മലയുടെ മുകളിലെത്തിക്കഴിഞ്ഞു. കാളിയപ്പൻ വീണ്ടും ചുമടെടുത്തു. അവർ ഒരുമിച്ചു് പുതുതായി വെട്ടിയുണ്ടാക്കിയ വഴിയിലൂടെ മുകളിലേക്കു നടന്നു.

സർപ്പഫണംപോലെ ഉയർന്നുനിന്ന പാറക്കെട്ടിന്റെ ചുവട്ടു് മലമുകളിലാണു്. അവിടെ ദീർഘചതുരാകൃതിയിലുള്ള ശിലാതലം കണ്ടു. ഏതാണ്ടു് നാലടി നീളവും രണ്ടടി വീതിയുമുള്ള കരിങ്കൽ പലകപോലെ.

അവർ ചുമടുകൾ കരിങ്കൽപ്പാളിയിൽ വച്ചു, പിന്നെ ചുററുംനോക്കി. കുന്നിന്റെ മുകൾത്തട്ടിനു ശരാശരി ഒരു ഇരുനൂറു ചതുരശ്രമീററർ വിസ്തീർണ്ണമുണ്ടു്. സർപ്പഫണംപോലെ ഉയർന്നുനിൽക്കുന്ന പാറ വലിയ ഒരു പാറക്കെട്ടിന്റെ ഒരഗ്രം മാത്രമായിരുന്നു. മലയുടെ മുകൾത്തട്ടിന്റെ മൂന്നിൽ രണ്ടുഭാഗവും ആ പാറക്കെട്ടുതന്നെ. അതു് മറുവശത്തു് താഴേക്കു ചരിഞ്ഞുപോവുന്നു.

പ്രൊഫസർ സന്യാൽ മുകൾത്തട്ടിന്റെ ഓരോ ഇഞ്ചും സൂക്ഷ്മമായി പരിശോധിച്ചു. പ്ലാററ്ഫോം സ്ഥാപിക്കാൻ പററിയ സ്ഥലം ഏതാണെന്നു് നിർണ്ണയിക്കാൻ ശ്രമിക്കുകയായിരുന്നു അദ്ദേഹം. വലതുവശത്തു് ഏതാണ്ടു് അൻപതു ചതുരശ്രമീററർ വരുന്നസ്ഥലം ഒരു മാതിരി തെളിഞ്ഞു കിടപ്പുണ്ടു്. ഉരുളൻ കല്ലുകളും മുൾച്ചെടികളും കുറേയൊക്കെയുണ്ടെങ്കിലും അവിടം വൃത്തിയാക്കാൻ കഴിയും. അവിടെ ഉപരിതലത്തിനു തൊട്ടുതാഴെ പാറയാണെങ്കിൽ ബുദ്ധിമുട്ടാവും. മറിച്ചു് ഒരു മീറററെങ്കിലും കുഴിക്കാൻ കഴിയുമെങ്കിൽ പ്ലാററ് ഫോം അവിടെത്തന്നെ സ്ഥാപിക്കും. ചുററും മറയ്ക്കാൻ മരങ്ങളോ പാറകളോ അത്ര ഉയരത്തിലില്ല. പ്ലാററ്ഫോമിനു മുകളിൽ താൽക്കാലിക നിരീക്ഷണപോസ്ററ് സ്ഥാപിച്ചുകഴിയുമ്പോൾ അതു് ഉയർന്ന പാറക്കെട്ടിനൊപ്പം ഉയരമുണ്ടാകും. ടെലസ്കോപ്പും, ടെലിഫോട്ടോ ഉപകരണങ്ങളും സ്ഥാപിച്ചുകഴിഞ്ഞാൽ ബുദ്ധിമുട്ടില്ലാതെ കാര്യങ്ങൾ നടക്കും.

"ജയദേവൻ" പ്രൊഫസർ സന്യാൽ വിളിച്ചു. "ദാ-ഈ സ്ഥലത്താവാം പ്ലാററ്ഫോമെന്നു തോന്നുന്നു. എന്തു പറയുന്നു?"

ജയദേവനും ത്യാഗരാജനും ഒരുമിച്ചെത്തി. ജയദേവൻ കൈയിലുണ്ടായിരുന്ന ടേപ്പിന്റെ ഒററം ത്യാഗരാജന്റെ കൈയിൽ കൊടുത്തു. അടുത്ത പത്തുമിനിട്ടിനുള്ളിൽ അവർ നിർദ്ദേശിക്കപ്പെട്ട സ്ഥലത്തിന്റെ പലതരത്തിലുള്ള അളവുകളെടുത്തു. എടുത്ത അളവുകൾ ഒരു ബുക്കിൽ രേഖപ്പെടുത്തി. പിന്നെ വിശദമായി കണക്കുകൂട്ടി നോക്കി.

"ഓക്കേ-ഇവിടെത്തന്നെയാവാം," ജയദേവൻ അഭിപ്രായപ്പെട്ടു. "ദി മെഷർമെൻറ്സ് ആർ കറക്ററ്."

"ലെററ് മി സീ,"

പ്രൊഫസർ സന്യാൽ ഒരിക്കലൂടെ രേഖപ്പെടുത്തിയ അളവുകൾ പരിശോധിച്ചു. ശരിയാണു. യാതൊരു കുഴപ്പവുമില്ല. അളവുകൾ ശരിയായിരിക്കുന്നു.

"ആൾറൈററ്. ലെററസ് പ്രൊസീഡ്," പ്രൊഫസർ സന്യാൽ അനുമതി നൽകി.

ഉപകരണങ്ങൾ കെട്ടുകളിൽനിന്നും പുറത്തുവന്നു. ആറു സ്ഥലങ്ങളിലായി ആറു കുഴികൾ. തൊട്ടടുത്തു് ആറു കുഴികൾകൂടി വേണം. കുഴിക്കാനുള്ള സ്ഥാനങ്ങൾ മാർക്കുചെയ്തുകൊടുത്തിട്ടുണ്ടു്.

ശ്രീനിവാസനും കാളിയപ്പനും പിക്കാക്സുകളെടുത്തു. ആഞ്ഞുവെട്ടാൻ തുടങ്ങി. എത്രയോ കാലങ്ങളായി മഴയും വെയിലുമേററുറഞ്ഞ തറ. പിക്കാക്സുകൾ കട്ടത്തറയിൽനിന്നും തെറിക്കുന്നു. കഠിന പ്രയത്നം. എങ്കിലും തുടരുന്നു.

പന്ത്രണ്ടു കുഴികളുടെ സ്ഥാനം തെളിച്ചെടുക്കാൻ മാത്രമാണു് പിക്കാക്സുകളുപയോഗപ്പെടുത്തു്. അടുത്ത ഊഴം ഡ്രില്ലുകളാണു്. കൊണ്ടുനടക്കാവുന്ന ചെറിയ യന്ത്രം. യന്ത്രം പ്രവർത്തനമാരംഭിച്ചു. അതിന്റെ മൂർച്ചയുള്ള, ബലമുള്ള മുന മിനിട്ടിൽ ആയിരത്തിലേറെ തവണ കറങ്ങുന്നു. ആ കറങ്ങലിനിടയിൽ തറ തുളച്ചു് മണ്ണു് ചുററുമായി തെറിപ്പിച്ചുകൊണ്ടു് ആഴ്ന്നിറങ്ങുന്നു. ഓരോ മീററർ ആഴത്തിൽ ഓരോ തുള. അതിന്റെയടുത്തു് മറെറാന്നാരംഭിക്കുന്നു. അങ്ങനെ പലതവണ. വീണ്ടും പിക്കാക്സുകൾ. ഇപ്പോൾ അവയുടെ ജോലി താരതമ്യേന ലഘുവാണു്.

ഉച്ചയായപ്പോഴേക്കും പണി പകുതി കഴിഞ്ഞിരുന്നതേയുള്ളൂ. കുഴികൾ ഉണ്ടാക്കുന്നതിൽ ഏർപ്പെട്ടിരുന്നവർ വിയർത്തുകുളിച്ചു് അവശരായിക്കഴിഞ്ഞു. കാളിയപ്പനും ശ്രീനിവാസനും മുഖത്തുനിന്നും വിയർപ്പുകണങ്ങൾ തുടച്ചുകളഞ്ഞിട്ടു് നിവർന്നുനിന്നു വിശ്രമിച്ചു.

"ഇനി കുറച്ചുസമയം വിശ്രമം." പ്രൊഫസർ സന്യാൽ പറഞ്ഞു: "അതിനിടയിൽ ലഞ്ചു്."

അവർ ലഞ്ചു കഴിക്കാനൊരുങ്ങി. നേരത്തേ തയ്യാറാക്കിക്കൊണ്ടുവന്നിരുന്ന ചപ്പാത്തി, ചോറു്, കറി ഇവ ചെറിയ ഇലക്കഷണങ്ങളിലാക്കി പകർന്നുകൊടുത്തതു് ശ്രീനിവാസനാണു്.

തന്റെ കൈയിൽ കിട്ടിയ ഇലയിലേക്കു് കാളിയപ്പൻ സൂക്ഷിച്ചുനോക്കി. ചോറും കറിയും ഇഷ്ടമാണു്. ചപ്പാത്തി ജീവിതത്തിലാദ്യമായി കാണുകയാണു്. അയാൾ തൊട്ടുനോക്കി. മണത്തുനോക്കി. ഒരുകഷണം മുറിച്ചു വായിലേക്കിടാൻ ഭാവിച്ചപ്പോൾ വായിലേക്കെത്തിയ കൈ പെട്ടെന്നു് നിന്നു. വിശപ്പുണ്ടെന്നറിയാതെ വിശന്നുകൊണ്ടു് മകൾ ഈ സമയത്തിരിപ്പുണ്ടാവും. കൈയിലിരുന്ന ആഹാരം കാളിയപ്പൻ തിരിച്ചു് ഇലയിലേക്കു തന്നെ വച്ചു.

"എന്താ കാളിയപ്പാ ആഹാരം പിടിച്ചില്ലേ?" പ്രൊഫസർ സന്യാൽ ചോദിച്ചു. കാളിയപ്പൻ അദ്ദേഹത്തിന്റെ മുഖത്തു് ദയനീയമായി നോക്കി. ഇരുന്നിടത്തുനിന്നു് അയാൾ എഴുന്നേററു.

"എൻ പൊണ്ണു്—" അയാൾ പറഞ്ഞതിന്റെ അർത്ഥം പ്രൊഫസർക്കു മനസ്സിലായി.

"ഇന്നത്തെ പണി ഏതാണ്ടു് പകുതി കഴിഞ്ഞല്ലോ. കാളിയപ്പൻ പൊയ്ക്കോളൂ. നാളെ നമ്മക്കൊരുമിച്ചിങ്ങോട്ടു വരാം. പുലർച്ചയ്ക്കു് അങ്ങു് ബംഗ്ലാവിൽ വന്നാൽ മതി."

കാളിയപ്പൻ നന്ദിയോടെ പ്രൊഫസറെ നോക്കി. പിന്നെ തിരക്കിട്ടു് മലയിറങ്ങി.

പിള്ളയാർകോവിലിനു് അല്പമകലെ മരത്തണലിൽ ബാലമൂത്തി ഇരുന്നു. തറയിലടിച്ച കുററികളിൽ വലിച്ചുമുറുക്കിയ ചെറിയ ടെൻറിനെ ഉയർത്തിനിറുത്തിയ മദ്ധ്യത്തിലെ തൂണു്. തൂണിനുചുററും വിരിച്ചിട്ട പുലിത്തോൽ. പുലിത്തോലിൽ ബാലമൂർത്തി. എതിരെ ഇരുണ്ടു കുറിയ കനയ്യ. ബാലമൂർത്തി എന്തോ ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നുവെന്നു് സ്പഷ്ടമായിരുന്നു. അദ്ദേഹത്തിന്റെ മുഖം ഏകാഗ്രമായ ചിന്തയുടെ നിശ്ചലത കാട്ടി. ആ ഇരിപ്പു് തുടങ്ങിയിട്ടേറെ നേരമായിരുന്നു. മദ്ധ്യാഹ്നമായിട്ടും ഭക്ഷണംപോലും കഴിക്കാതെയുള്ള ഇരിപ്പു്. ഭക്ഷണം തയ്യാറാക്കി കനയ്യ കാത്തിരിപ്പു തുടങ്ങിയിട്ടു് രണ്ടു മൂന്നു നാഴികയായി. ഒരു കാര്യത്തിനും 'ഛോട്ടേസർക്കാർ' സമയം തെററിക്കാറില്ലല്ലോ, പിന്നെ ഇന്നു് എന്തുപററി.

"ഛോട്ടേസർക്കാർ!" ആ വിളി ബാലമൂർത്തിയുടെ ഏകാഗ്രതയിലേക്കെത്തിയില്ല. കനയ്യ മെല്ലെ എഴുന്നേററു. സാവധാനം അടുത്തുചെന്നു. 'ഛോട്ടേസർക്കാർ'—അയാൾ ബാലമൂർത്തിയുടെ തോളിൽ തട്ടിവിളിച്ചു. ആ സ്പർശംകൊണ്ടയാൾക്കൊന്നും സംഭവിച്ചില്ല.

ബാലമൂർത്തി കണ്ണുതുറന്നു കനയ്യയുടെ മുഖത്തേക്കു നോക്കി. ഏകാഗ്രവും തീവ്രവുമായ തന്റെ ധ്യാനത്തിൽനിന്നു് അദ്ദേഹം ഇറങ്ങിവന്നു.

"ആഹാരം കഴിച്ചില്ല." ബാലമൂർത്തി കനയ്യ വിളമ്പിവച്ച ആഹാരം കഴിക്കാനൊരുങ്ങി. ഭക്ഷണം കഴിഞ്ഞു് കൈ കഴുകി വീണ്ടും ഇരുന്നു.

"അവർ, പറഞ്ഞതു് വിശ്വസിച്ചില്ല," ബാലമൂർത്തി പറഞ്ഞു;

"ഭൗതികശാസ്ത്രം മാത്രമാണു് അവരുടെ കൈവശം. അതിൽ ഹനുമാൻകുന്നോ അവിടെ പതിയിരിക്കുന്ന ഭീകരമായ രക്ഷസ്സോ ഇല്ല. അതിനെപ്പററിയുള്ള കഥ അവർക്കു് പരിഹാസം മാത്രം!" വാസ്തവത്തിൽ ബാലമൂർത്തി കനയ്യയെ പറഞ്ഞു് മനസ്സിലാക്കുകയായിരുന്നില്ല. മറിച്ചു് സ്വയം പറയുകയായിരുന്നു. വർഷങ്ങളായി തന്റെ അംഗരക്ഷകനായി, പരിചാരകനായി, നിഴലായി അവസാനം ഇവിടംവരെ കൂടെവന്ന കനയ്യയ്ക്കു് വന്നതിന്റെ ലക്ഷ്യം അറിയാം. അയാളോടു് വിശദീകരിക്കേണ്ട കാര്യമില്ല.

"പറഞ്ഞാൽ അറിഞ്ഞില്ലെങ്കിൽ അനുഭവിക്കുമ്പോൾ അറിയും," കനയ്യ പതുക്കെ പറഞ്ഞു. അപൂർവ്വമായി മാത്രമാണു് കനയ്യ സംസാരിക്കാറു്. ആ മനുഷ്യന്റെ



നാവിൽനിന്നുവന്ന വാക്കുകളിൽ ഏതോ വിപത്തിന്റെ ധ്വനിയുടെ നിഴലാട്ടം.

ബാലമൂർത്തി ടെന്റിൽ നീണ്ടുനിവർന്നുകിടന്നു. കനയ്യ യജമാനന്ന് കാവൽ നിന്നു.

കാളിയപ്പൻ വീട്ടിലെത്തിയപ്പോൾ മകൾ മയങ്ങിക്കിടക്കുകയായിരുന്നു. അയാൾ മകളെ ഉണർത്തി. മുഖം കഴുകിച്ചു. ഭക്ഷണം കൊടുത്തു. അവൾ വീണ്ടും മയക്കത്തിലേക്ക് വീണപ്പോൾ ബാക്കിവന്ന ഭക്ഷണം അയാൾ കഴിച്ചു. ഭക്ഷണംകഴിഞ്ഞ് അയാൾ ഒന്നു മുറുക്കി. പിന്നെ തുറന്ന വാതിൽപാളിയിൽ ചാരിയിരുന്നു. ആ ഇരിപ്പിൽ അയാൾ ഒന്നു മയങ്ങിപ്പോയി. മയക്കത്തിൽ അയാൾ ഒരു സ്വപ്നംകണ്ടു. മുത്തുകൃഷ്ണൻ നിലവിളിച്ചുകൊണ്ട് ഓടുന്നു മലയുടെ മുകളിലേക്ക്. അപ്പാ അപ്പാ എന്ന് ഉച്ചത്തിൽ വിളിക്കുന്നുണ്ട്. അതു കേട്ടുകൊണ്ട് സുന്ദരി അവന്റെ പിറകേ ഓടുന്നു. അവരുടെ പിറകെ ആകാശംമുട്ടെ വളർന്ന ഭീകരനായ ഒരു രൂപം. ഇരുവരും തിരിഞ്ഞുനോക്കി. കടുത്ത ഭയത്തിൽ കുതിച്ചോടുന്നു. ആ ഭീകരരൂപത്തിന്റെ കൈകൾ അവരുടെ നേരെ നീണ്ടു...

കാളിയപ്പൻ കണ്ണുതുറന്നു. അയാൾ വിയർത്തുകിതയ്ക്കുന്നുണ്ടായിരുന്നു. അയാൾ പുറത്തേക്കു നോക്കി...വൈകുന്നേരമായിരിക്കുന്നു. അയാൾ പുറത്തേക്കിറങ്ങി. നേരേ ആൽത്തറയിലേക്കു നടന്നു. ദൂരെ വച്ചുതന്നെ ആൽത്തറയ്ക്കു ചുററും ആളു കൂടിയിരിക്കുന്നതു കണ്ടു. അയാൾ ധൃതിയിൽ നടന്നു. ഉച്ചത്തിൽ സംസാരിച്ചുകൊണ്ടിരുന്ന ആൾക്കാർ കാളിയപ്പനെ കണ്ടപ്പോൾ നിശ്ശബ്ദരായി. അയാൾ നോക്കി. ആൽത്തറയിൽ താത്തായും മുരുകപ്പനും ഉണ്ട്, അവരുടെ മുഖത്ത് കനത്തവിഷാദം കണ്ടു. കാളിയപ്പന്റെ ഹൃദയം ഉച്ചത്തിലിടിച്ചു. അയാൾ വേഗത്തിൽ ആൽത്തറയിലേക്ക് കയറി. താത്തായും മുരുകപ്പനും തന്റെ നേരെ മുഖം തിരിക്കുന്നതുപോലെ അയാൾക്കു തോന്നി.

''താത്താ മുരുകപ്പാ എന്നാച്ച്, എൻ എല്ലോരും മൗനമായിരിക്കിറാ.''

താത്താ കാളിയപ്പനെനോക്കി. കുറച്ചു സമയം കഴിഞ്ഞിട്ടേ വൃദ്ധന് നാവുപൊന്തിയുള്ളു.

''നീ അവരുപക്കം മലപോയിരുന്താൻ. ഇല്ലയാ?''

''മന്നിക്കണം താത്താ. എനക്ക് അപ്പിടിത്താൻ തോന്തിച്ചത്.''

''നീ കൊഞ്ചനേരം മുന്നാലെ തിരുമ്പിട്ടേൻ.''

''ആമാ.'' വൃദ്ധൻ നേരെ എതിരെയിരുന്ന മുരുകപ്പനെ ഒന്നു നോക്കി. ധൈര്യം സംഭരിക്കാനെന്നതുപോലെ.

''അവർ ബംഗ്ലാവിലെ തിരുമ്പിവന്തിരുക്ക്. അവർ വാറവഴിയിലെ ഒരു പിണം പാർത്തേൻ. അതെയും കൊണ്ടു വന്തിരുക്ക്...പോയ് പാരു്...നാങ്കൾ പോയി പാർത്തിട്ടോം...''വൃദ്ധന്റെ സ്വരം പതറിയിരുന്നു. കാളിയപ്പന്റെ മുഖത്തു നോക്കാനാവാതെ മുഖംതിരിച്ചു.

തന്റെ ഉള്ളിൽ എന്തെല്ലാമോ പൊട്ടിത്തെറിക്കുന്നതായി കാളിയപ്പനു തോന്നി. അയാൾ താത്തായേയും മുരുകപ്പനേയും മാറിമാറി നോക്കി. ചുററും നിന്ന ആൾക്കാരെ നോക്കി. അവരുടെ മൗനമായ മുഖങ്ങൾ കണ്ടു. അയാൾ ആൽത്തറയിൽ നിന്നും താഴെയിറങ്ങി. പിന്നെ ബംഗ്ലാവു ലക്ഷ്യമാക്കി ഓടി.

സ്ട്രെച്ചറിൽ കിടത്തിയിരുന്ന ജഡം ഏതാണ്ട് തിരിച്ചറിയാൻ പററാത്ത അവസ്ഥയിലെത്തിയിരുന്നു. അതൊരു പുരുഷന്റെ ശവശരീരമായിരുന്നു. അംഗഭംഗം വന്ന ഒരു പാവയെപ്പോലെ ശിഥിലമായ കൈകാലുകൾ. ഏതാണ്ട് മുക്കാൽ ഭാഗവും അററ കഴുത്ത്. മുഖമാകെ പരിക്കുകളാണ്.

''കാളിയപ്പൻ!'' പ്രൊഫസർ സന്യാൽ വിളിച്ചു. കാളിയപ്പൻ അതു കേട്ടില്ല. എല്ലാവരുടെ കണ്ണുകളും ആ ജഡത്തിലെ കീറിപ്പറിഞ്ഞ വസ്ത്രങ്ങളിൽ പരതി. പിന്നെയാ കണ്ണുകൾ ജഡത്തിന്റെ ശിഥിലമായ കൈകളിലേക്കു നോക്കി. നടുവിരലിലെ വെള്ളിമോതിരം കണ്ടു. മോതിരത്തിൽ കൊത്തിവച്ച പിള്ളയാരെ കണ്ടു.

''മുത്തു...'' കാളിയപ്പന്റെ വയററിൽ നിന്നും ഒരു വിളി സ്ഫോടനംപോലെ ഉയർന്ന് തൊണ്ടയിൽവന്നു തങ്ങി. ''മുത്തുകൃഷ്ണാ!'' അയാളുടെ നാവിൽനിന്നും ആ വിളി ഒരു അലർച്ചപോലെ ഉയർന്നു.

കാളിയപ്പന്റെ കണ്ണുകളിൽ ഇരുട്ടു നിറഞ്ഞു. അയാളുടെ കൈകാലുകൾക്ക് ബലം നഷ്ടപ്പെട്ടതുപോലെ തോന്നി. അയാൾ നിന്നനിലയിൽ മുന്നോട്ടു ചാഞ്ഞു. മകന്റെ ജഡത്തിനരികെ കമിഴ്ന്നു വീണു.

(തുടരും)

## ഘടികാരം

(39-ാം പേജിൽനിന്നു തുടർച്ച)

പക്ഷേ, ആവുന്നില്ല. ഇയാളേക്കാൾ നല്ല പൊലീസുകാർ എന്റെ പുസ്തകത്തിലുണ്ട്.''

ശാന്തി എന്തോ ആലോചിച്ചുകൊണ്ടിരിക്കുകയാണ്. തലതാഴ്ത്തിയിരിക്കുന്ന അവളോട് അച്ഛൻ ചോദിച്ചു:

''മോളെന്താ വല്ലാതിരിക്കുന്നു?''

ശാന്തി പറഞ്ഞു:

''നാളെ സ്റ്റേഷനിൽ ചെല്ലണമത്രേ.''

''പോകേണ്ടിവരും,'' നിർവ്വികാരതയോടെ അച്ഛൻ പറഞ്ഞു: ''നീയും ലിസ്റ്റിലുണ്ടത്രേ.''

''ഏതു ലിസ്റ്റിൽ?''

''ധർമ്മപാലന്റെ മരണം കൊലപാതകത്തിലാണ് അവർ എത്തിച്ചിരിക്കുന്നത്,'' ആരോടെന്നില്ലാതെ അച്ഛൻ പറയുകയാണ്: ''ഞാനെന്റെ പുസ്തകങ്ങളിൽക്കൂടി ഇത്ര വഷളായ ഒരു കേസ് കണ്ടിട്ടില്ല.''

ഒന്നുംപറയാതെ ശാന്തി മുകളിലേക്കു പോയി. തന്റെ കട്ടിലിൽ കമിഴ്ന്നു കിടന്ന് അവൾ തേങ്ങി. എ. സി. റൂമിലും ചുട്ടുപൊള്ളുന്നപോലെ അവൾക്കു തോന്നി.

ആയ അടുത്തുവന്നപ്പോഴാണ് അവൾ അറിഞ്ഞത്. ആയ അവളുടെ തല തടവിക്കൊണ്ടിരുന്നു. ദയനീയ സ്വരത്തിൽ ആയ ചോദിച്ചു:

''കഷ്ടമായിപ്പോയി മോളേ. മോളെങ്ങനെ ഈ കുടുക്കിൽപ്പെട്ടുപോയി.''

ശാന്തി ചാടിയെഴുന്നേററു. അവൾക്കു ആയയെ കൊല്ലാനുള്ള ദേഷ്യം തോന്നി. ഉറക്കെ നിലവിളിച്ചുകൊണ്ടവൾ പറഞ്ഞു:

''പോകൂ. എന്റെ മുറിയിൽനിന്ന് പുറത്തുപോകൂ.''

ഒച്ചയില്ലാത്ത കാൽവയ്പുകളോടെ ആയ പുറത്തിറങ്ങി.

ശാന്തി വാതിൽ കൊട്ടിയടച്ചു.

തല ചുട്ടുപൊള്ളുന്നു. തലയിൽ തണുത്ത വെള്ളം ഒഴിക്കാൻ തോന്നി. അവൾ ഉടുപ്പുകൾ അഴിച്ചിട്ട് കുളിമുറിയിലേക്കു കടന്നു.

എന്തോ ധ്യാനിച്ചുകൊണ്ട് അവൾ ഷവറിന്നടിയിൽ നിന്നു. കണ്ണടച്ചു കിടക്കുന്ന അവളുടെ തലയിലൂടെ വെള്ളം ധാരധാരയായി ഒഴുകി.

തല തണുത്തപ്പോൾ കണ്ണു തുറന്നു.

കണ്ണു തുറന്നപ്പോൾ അത്യന്തം അദ്ഭുതകരമായ ഒരു കാഴ്ചയാണു കാണുന്നത്.

ടൈൽസ് വിരിച്ച കുളിമുറിയില്ല. ഷവറില്ല. ഷാംപൂവിന്റേയും ലോഷന്റേയും ഗന്ധമില്ല.

താൻ ഒരു ഗ്രാമത്തിലെ കുളത്തിൽ മുങ്ങി എഴുന്നേററു നിൽക്കുകയാണ്. ചുററും ഇരുട്ടു പരന്നിരിക്കുന്നു. അരവരെ വെള്ളം. വെളിച്ചെണ്ണയുടേയും താളിയുടേയും മണം. തവളകളും മണ്ണട്ടകളും കരയുന്ന ശബ്ദം.

അയാൾ ഞെട്ടി. ദേഹമാസകലം മാററം. മാറിൽ രോമം. വെട്ടിയ തലമുടി. പെട്ടെന്ന് എന്തോ ഓർമ്മവന്നു.

ഒരു സ്ത്രീയുടെ ശാപവാക്കുകൾ ഉയരുന്നു. ആളുകളുടെ സംസാരം. ഒരു കുട്ടിയുടെ ഇടയ്ക്കിടെയുള്ള നിലവിളി,

ഭാഗ്യനാഥൻ ഇടിഞ്ഞു പൊളിഞ്ഞ പടികൾ ചവിട്ടി മേലേക്കയറി.

പണ്ട് മറന്നുവച്ച മുണ്ടും തോർത്തും.

അയാൾ ബദ്ധപ്പെട്ട് തലതോർത്തി.

ഓർമ്മകൾ ഒന്നൊന്നായിവരികയാണ്. വീട്. കുടുംബം. താലൂക്കാപ്പീസ്.

ഭാഗ്യനാഥൻ ബദ്ധപ്പെട്ട് നടന്നു. കാടുപിടിച്ച കണ്ടത്തിലൂടെ നടക്കുമ്പോൾ വീടു കണ്ടു.

ഒന്നിനും മാററമില്ല.

കോലായയിൽ വർഷങ്ങൾക്കു മുമ്പു കണ്ട അതേ മങ്ങിയ വെളിച്ചം. വർത്തമാനം പറഞ്ഞുനിൽക്കുന്ന അയൽപക്കത്തെ സ്ത്രീകൾ. തലയിൽ വലിയ കെട്ടുമായി നെററി മുറിഞ്ഞുകിടക്കുന്ന മകൻ.

ഭാഗ്യനാഥൻ കോലായയിലേക്ക് കയറി തോർത്ത് അയയിൽ ആറാനിട്ടു.

അയാൾ അകത്തേക്കു കടന്നു.

''അയ്യോ! ചായ തിളച്ചില്ലല്ലോ. ഇത്ര വേഗം കുളി കഴിഞ്ഞോ?''

ഭാര്യയുടെ ശബ്ദം കേട്ട് ഭാഗ്യനാഥൻ അന്തംവിട്ടു നിന്നു.

(അവസാനിച്ചു)



# ആശാൻ നവകേരളശില്പി

കെ. എൻ. ദാമോദരൻ നായർ

നവകേരളത്തിന്റെ നിർമ്മാണത്തിൽ ഓരോ പ്രകാരത്തിൽ പങ്കു വഹിച്ചിട്ടുള്ള ചരിത്രനായകന്മാരിൽ പ്രമുഖമായ ഒരു സ്ഥാനം കുമാരനാശാനുണ്ട്. ആശാൻ നവകേരളസൃഷ്ടിക്ക് നേതൃത്വം നൽകിയതു് മുഖ്യമായും സാഹിത്യത്തിലൂടെയാണെന്നാണ് കരുതിവരുന്നത്. ആധുനികകവിതയുടെ പിതാവെന്ന നിലയ്ക്കാണ് ആശാൻ പ്രഥമതഃ ആദരിക്കപ്പെടുന്നതും അറിയപ്പെടുന്നതും. ആ നിലയിൽ ആശാനെ വിലയിരുത്തുന്ന അനേകം ഗ്രന്ഥങ്ങളും പഠനങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. പക്ഷേ, കവിയും സാഹിത്യകാരനും മാത്രമായിരുന്നില്ല ആശാൻ. സാമൂഹ്യവും രാഷ്ട്രീയവുമായ രംഗങ്ങളിലും അദ്ദേഹം ഊർജ്ജസ്വലമായി പ്രവർത്തിക്കുകയും വ്യക്തിമുദ്ര പതിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഈ രംഗങ്ങളിലുള്ള ആശാന്റെ പ്രവർത്തനങ്ങളെപ്പററി വിസ്തൃതമായ പഠനവും ഗവേഷണവും നടത്തുന്നപക്ഷം, അദ്ദേഹത്തിന്റെ ഈവക യത്നങ്ങൾ സാമൂഹ്യമായ മാററത്തിന് വളരെ കൂടുതൽ പ്രയോജകീഭവിച്ചിട്ടുണ്ടെന്നു കാണാൻ കഴിയും. നവീനാശയങ്ങളും ചിന്താധാരകളും മനുഷ്യമനസ്സുകളിലും സമൂഹാന്തരീക്ഷത്തിലും ഉണ്ടാക്കുന്ന ചലനങ്ങൾ സ്ഥിരവും വ്യാപകവും ആയിരിക്കും.

അതിനാൽ ആശാന്റെ സാഹിത്യേതരജീവിതത്തിനും കെ. അശോകൻ രചിച്ച കുമാരനാശാന്റെ ജീവചരിത്ര പഠനത്തിൽ കൂടുതൽ ഊന്നൽ നൽകിയിട്ടുള്ളതു് ഉചിതമായിട്ടുണ്ട്. കേരള ഹിസ്റ്ററി അസോസിയേഷന്റെ ചുമതലയിൽ പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥത്തിൽ ഈ പ്രത്യേകത കാണപ്പെടുക സ്വാഭാവികവുമാണ്.

ആശാന്റെ എല്ലാ പ്രവർത്തനങ്ങൾക്കും പിന്നിൽ നിയാമകശക്തിയായി പ്രവർത്തിച്ചിരുന്നതു് അദ്ദേഹത്തിന്റെ സ്വാതന്ത്ര്യ സങ്കല്പമായിരുന്നു എന്ന് അശോകൻ ചൂണ്ടിക്കാണിക്കുന്നു. ഈ അടിസ്ഥാനത്തിലാണ് അദ്ദേഹം ജീവചരിത്രഗതി വിവരിച്ചുപോയിട്ടുള്ളതു്. ആശാന്റെ ഈ സ്വാതന്ത്ര്യബോധത്തെ വേണ്ടത്ര ഉദാഹരണങ്ങൾ നൽകി ഗ്രന്ഥകാരൻ സമർത്ഥിച്ചിരിക്കുന്നു.

തന്റെ കുടുംബജീവിതത്തെയും രേവസ്ഥയിലെ ചില പരാമർശങ്ങളെയും സംബന്ധിച്ച ആക്ഷേപങ്ങൾക്ക് ആശാൻ നൽകിയിട്ടുള്ള സമാധാനങ്ങൾ, അദ്ദേഹത്തിന്റെ വിശ്വാസദാർഢ്യത്തേയും സ്വതന്ത്രചിന്തയേയും ഉദാഹരിക്കുന്നവയാണ്.

പല കാരണങ്ങളാൽ സമൂഹത്തിന്റെ ശ്രദ്ധ ആകർഷിച്ചതായിരുന്നു കുമാരനാശാന്റെ വിവാഹം. ആശാൻ ശ്രീനാരായണഗുരു ശിഷ്യരിൽ പ്രഥമസ്ഥാനീയനും, എസ്. എൻ. ഡി. പി. യോഗം ജനറൽ സെക്രട്ടറിയും ശ്രീമൂലം പ്രജാസഭാംഗവും ആയിരുന്നു. വധുവിനു




ശിഷ്യസ്ഥാനവും വധൂവരന്മാർ തമ്മിൽ 28 വർഷത്തോളം പ്രായവ്യത്യാസവുമുണ്ടായിരുന്നു. ഇതൊക്കെയാണ് വിവാഹക്കാര്യം വിവാദവിഷയമാകാൻ കാരണം. ശ്രീനാരായണഗുരുവിൽ നിന്ന് വ്യക്തമായ സമ്മതം ലഭിച്ചിരുന്നുമില്ല. പക്ഷേ, തന്റെ ജീവിതം തന്റെ വകയാണെന്നും മററുള്ളവർക്ക് ഉപദ്രവകരമല്ലാത്ത രീതിയിൽ തന്റെ ഉത്തമതാല്പര്യങ്ങളെ പരിരക്ഷിക്കുവാനും എല്ലാ കഴിവുകളേയും വികസിപ്പിച്ച് ഒരു പൂർണ്ണജീവിതം നയിക്കുവാനുമുള്ള അവകാശം തനിക്കാണെന്നുമുള്ള വിശ്വാസത്തിൽ ആശാൻ ഉറച്ചുനിന്നു.

രേവസ്ഥ പ്രസിദ്ധീകൃതമായ കാലത്തു്, അതു് മുസ്ലീം സമുദായത്തിന്റെ വികാരങ്ങളെ വ്രണപ്പെടുത്തി എന്ന് ആക്ഷേപമുണ്ടായി. പുസ്തകം നിരോധിക്കണമെന്ന് കൊച്ചി മഹാരാജാവിനു് നിവേദനം സമർപ്പിക്കപ്പെട്ടു. മുസ്ലീം സമുദായ നേതാക്കന്മാരുമായി ആലോചിച്ച് അവർക്ക് അഹിതങ്ങളായ പദപ്രയോഗങ്ങൾ നീക്കം ചെയ്യുന്നതാണ് നല്ലതെന്ന് കേരളകൗമുദി ഉപദേശിച്ചു. പക്ഷേ, തന്റെ കൃതിയുടെ ഉദ്ദേശ്യം തന്നെ സമുദായപരിഷ്കരണമാണെന്നും, ദോഷങ്ങൾ ചൂണ്ടിക്കാണിക്കുന്നതു് അവയിൽനിന്നു മുക്തമാക്കി വ്യക്തികളേയും സമുദായത്തേയും ശുദ്ധീകരിക്കണമെന്നുള്ള സദുദ്ദേശ്യത്തോടു കൂടിയാണെന്നും ഈ കൃതിയിലും അപ്രകാരമേ ചെയ്തിട്ടുള്ളവെന്നും പറഞ്ഞ് ആശാൻ രേവസ്ഥയിലെ ഭാഷാപ്രയോഗങ്ങളെ സാധൂകരിച്ചതേയുള്ളൂ.

കവിയും സാഹിത്യകാരനുമായ ആശാൻ സാധാരണക്കാർക്ക് താരതമ്യേന സുപരിചിതനാണ്. മൂലകൃതികളും നിരൂപണങ്ങളും വായിച്ച് കൂടുതൽ പരിചയം അവർക്ക് ഇക്കാര്യത്തിൽ ഉണ്ടായിട്ടുണ്ട്. എന്നാൽ, യാത്രാസൗകര്യം കരുതി സൈക്കിൾ പഠിച്ചതും കുടുംബത്തിന്റെ ഭാവി കരുതി ഓട്ടുകമ്പനി ആരംഭിച്ചതും ഒക്കെ മിക്കവർക്കും പുതിയ അറിവുകളാണ്. വ്യക്തിപരമായി കൂടുതൽ അടുപ്പം തോന്നാൻ ഇമ്മാതിരി അറിവുകൾ തീർച്ചയായും സഹായിക്കും. യോഗം സെക്രട്ടറി എന്ന നിലയിൽ എത്രയോ അധികം നിലമൊരുക്കൂ നടന്നിരിക്കണം. എത്രയോ വഴക്കുകളും തർക്കങ്ങളും അഭിപ്രായഭേദങ്ങളും പറഞ്ഞൊതുക്കിയിരിക്കണം. ഇവയിൽ ചിലതെങ്കിലും ജീവിതസ്പർശികളും രസകരങ്ങളും ആയിരിക്കുമല്ലോ. വ്യക്തിയെപ്പററി അടുത്തറിയുവാൻ തീർച്ചയായും ഇതു സഹായിക്കും.

ആശാന്റെ ബഹുമുഖമായ ജീവിതം പ്രദർശിപ്പിക്കുകയാണ് ഗ്രന്ഥംകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെങ്കിലും കൂടുതൽ മികവോടും മിഴിവോടും തെളിഞ്ഞു നിൽക്കുന്നതു് ആശാന്റെ സാഹിത്യജീവിതം തന്നെയാണ്. ഈ ജീവിതം പ്രകാശിപ്പിച്ചു കാണിക്കുന്നതിൽ അശോകൻ തികച്ചും വിജയിക്കുകയും ചെയ്തിരിക്കുന്നു. അശാന്റെ പ്രധാനകൃതികൾ ഓരോന്നും എടുത്തുകാട്ടിക്കൊണ്ടുള്ള അശോകന്റെ പരാമർശനങ്ങൾ സാധാരണക്കാർക്കുപോലും ആ കൃതികൾ സാമാന്യമായി ഗ്രഹിക്കാൻ സഹായകമായിത്തീർന്നിരിക്കുന്നു. ചിന്താവിഷ്ടയായ സീത കൈകാര്യം ചെയ്തിരിക്കുന്നരീതി പ്രത്യേകിച്ചും ഹൃദ്യമായിത്തോന്നി.

ആശാന്റെ ഉത്തുംഗമായ തത്വചിന്തയെപ്പററിയും, ആശയഗാംഭീര്യത്തെപ്പററിയും എല്ലാവരും പറയുമെങ്കിലും, ഇളം മനസ്സുകൾക്കു വേണ്ടി അദ്ദേഹം എഴുതിയിട്ടുള്ള കൃതികളെ പരാമർശിക്കുക വിരളമാണ്. എന്നാൽ ''ലാളിത്യം മുഖമുദ്രയായുള്ളതും, ബാലകൗതുകത്തെ തൊട്ടുണർത്തുന്നതുമായ ഇത്രയേറെ കവിതകൾ മലയാളത്തിൽ മററൊരു മഹാകവിയും രചിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല,'' എന്ന പ്രസ്താവം അനേകം ഉദാഹരണങ്ങൾ ഉദ്ധരിച്ച് ഗ്രന്ഥകാരൻ സമർത്ഥിച്ചിരിക്കുന്നു.

* കുമാരനാശാൻ (ജീവചരിത്ര പഠനം) കെ. അശോകൻ. പ്രസാധകർ: കേരള ഹിസ്റ്ററി അസോസിയേഷൻ. വിതരണം: ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, തിരുവനന്തപുരം, വില: 18 രൂപ.

# ULIP-യിൽ ചേരുവാൻ മൂന്ന് പ്രധാന കാരണങ്ങൾ



ULIP (യൂണിറ്റ് ലിങ്ക്ഡ് ഇൻഷുറൻസ് പ്ലാൻ) നിങ്ങളുടെ കുടുംബത്തിന് സംരക്ഷണം നൽകുന്നതിന് പുറമെ അതുല്യമായ വേറെ നന്മകളും നൽകുന്നു.

**നികുതി ഇളവുകൾ** : ULIPയിൽ നിക്ഷേപിക്കുന്ന വാർഷിക തവണകൾ, ആദായ നികുതിയിൽ നിന്ന് ഒഴിവാക്കപ്പെടുന്നു.

**ലൈഫ് ഇൻഷുറൻസ്** : ലക്ഷ്യ തുകക്ക് തുല്യമായ ഇൻഷുറൻസ് സംരക്ഷണം. യാതൊരു വൈദ്യപരിശോധനയും കൂടാതെ!

**അപകട ഇൻഷുറൻസ്** : 15,000 രൂപയുടെ ആക്സിഡന്റ് ഇൻഷുറൻസ് സൗജന്യമായി ലഭിക്കുന്നു.

ഇതിനെല്ലാം പുറമെ, നിക്ഷേപത്തിന് ഉയർന്ന വരുമാനവും! ഇതാ നോക്കൂ!

| കാലയളവ് | വാർഷിക തവണ | ലക്ഷ്യ തുക | കാലാവധിയിൽ തിരികെ ലഭിക്കുന്നത് |
|---|---|---|---|
| 10 വർഷം | 1,200 രൂ | 12,000 രൂ | 18,500 രൂ |
| 15 വർഷം | 800 രൂ | 12,000 രൂ | 23,000 രൂ |

12,000 രൂപയുടെ ULIPയിൽ ചേർന്ന് മൂന്നു വർഷം കഴിഞ്ഞാൽ അതേ തുകക്ക് വീണ്ടും ചേർന്ന് മൊത്തം ലക്ഷ്യതുക 24,000 രൂപയാക്കാം.

നിങ്ങളുടെ നികുതി ഭാരം കുറക്കുന്നതിന് ഇപ്പോഴേ തയ്യാറാകൂ!

കൂടുതൽ വിവരങ്ങൾക്ക് ഞങ്ങളുടെ ഏജന്റുമാർ, മുഖ്യ പ്രതിനിധികൾ എന്നിവരെയോ, ബാങ്ക് ഓഫ് ബറോഡയുടെ ഏതെങ്കിലും ശാഖയെയോ സമീപിക്കുക.

**യൂണിറ്റ് ട്രസ്റ്റ് ഓഫ് ഇൻഡ്യ**
**H.O. ബോംബെ**
(ഒരു പൊതുമേഖലാ സാമ്പത്തിക സ്ഥാപനം)

**റീജനൽ ഓഫീസ്**
46-II ലൈൻ ബീച്ച്, മദ്രാസ്-600 001
ഫോൺ : 27433

**കേരള ഓഫീസ്**
12/722, തെക്കേമഠം റോഡ്, തൃശൂർ-680 001
ഫോൺ : 24690

കേരളത്തിലുള്ള ഞങ്ങളുടെ മുഖ്യ പ്രതിനിധികൾ : ● ശ്രീ. പി.പി. കൈലാസം, ശ്രീ സത്യനിലയം, 20/229 പന്നിയങ്കര, കല്ലായി പി.ഒ., കോഴിക്കോട്-3 ഫോൺ : 75124 ● ശ്രീ. പി.എം. തോമസ്, 36/180-7, ഹോസ്പിറ്റൽ റോഡ്, എറണാകുളം-11 ഫോൺ : 31588 (ഓ) 31399 (വീട്) ● ശ്രീ. കെ.വി. നായർ, ശ്രീ. ശരച്ചന്ദ്രനികേതൻ, കുന്നുകുഴ മെ. കോളജ് പി.ഒ., തിരുവനന്തപുരം-11 ഫോൺ : 66122 ● ശ്രീ. ചെറിയാൻ ഐപ്പ്, മഠത്തിൽ ബിൽഡിംഗ്സ്, തിരുനക്കര, കോട്ടയം-1 ഫോൺ : 4928 (ഓ) 4796 (വീട്)

**നിങ്ങളുടെ സമ്പാദ്യം യൂണിറ്റുകളിലൂടെ കെട്ടിപ്പടുക്കുക**

Sista's UTI 74.82 ML A


## ഡിസംബർ മുപ്പതും ഫെബ്രുവരി ഒന്നും

(14-ാം പേജിൽനിന്നു തുടർച്ച)

പററിയ പാളിച്ചകൾക്ക് വിവിധ തട്ടകളിലായി നിന്നിരുന്ന ജീവനക്കാരെ തല്ക്കാലം ഒന്നിച്ചു നിറുത്താൻ കഴിഞ്ഞു. ആ ഐക്യം രാഷ്ട്രീയമായി പിന്നീട് ഭിന്നിച്ചു മാററിക്കൂടായ്കയില്ല.

നായനാർ ഗവണ്മെൻറിനെ താറടിച്ചു കാണിക്കാൻ പ്രധാനമായും മൂന്ന് ആയുധങ്ങളാണ് കോൺഗ്രസ്-ഐ മുന്നണി എടുത്തു പ്രയോഗിച്ചിരുന്നത്. ക്രമസമാധാന തകർച്ചയ്ക്കിടയാക്കിയ വികലമായ പൊലീസ് നയം, സാമ്പത്തിക തകർച്ച, കേന്ദ്രത്തിൽനിന്നും കേരളത്തിനർഹമായതു നേടിയെടുക്കാനുള്ള കഴിവില്ലായ്മ എന്നീ മൂന്നായുധങ്ങൾ. ആ ആയുധങ്ങൾ തന്നെയാണ് ഇപ്പോൾ കോൺഗ്രസ്-ഐ മുന്നണി ഗവണ്മെൻറിനെ തിരിഞ്ഞുകുത്തിയിരിക്കുന്നത്. ഭരിക്കാൻ തുടങ്ങി ആറു മാസം കഴിഞ്ഞപ്പോൾത്തന്നെ സാമ്പത്തികത്തകർച്ചയുടെ കാര്യത്തിൽ കരുണാകരൻ ഗവണ്മെൻറ് നായനാർ ഗവണ്മെൻറിനെയും കടത്തിവെട്ടി. നായനാർ ഗവണ്മെൻറ് ചെലവുകൾ വർദ്ധിപ്പിച്ചുവെങ്കിലും വരുമാനം കുറയാതിരിക്കാൻ നികുതികൾ ഏറിയകൂറും പിരിച്ചെടുത്തിരുന്നു. കരുണാകരൻ ഗവണ്മെൻറിന് അതും കഴിഞ്ഞില്ല. കോടിക്കണക്കിന് രൂപയുടെ റെവന്യൂറിക്കവറിക്കുള്ള സ്റ്റേകൾ നല്കിയും അതിലേറെ തുകയുടെ വില്പന നികുതികൾ പിരിച്ചെടുക്കാതെയും സർക്കാരിൻെറ വരുമാനം കുറയുന്നതിൽ ഒരു റെക്കോർഡുതന്നെ കരുണാകരൻ ഗവണ്മെൻറ് സൃഷ്ടിച്ചിരിക്കുകയാണ്. എന്നിട്ടിപ്പോൾ സാമ്പത്തിക ഞെരുക്കത്തിൽക്കിടന്നു കൈയുംകാലുമിട്ടടിക്കുന്നു. ഡിസംബർ 30-ന് ഒരു പകൽകൊണ്ടു തന്നെ ക്രമസമാധാനം തകരാനിടയായ വിധം പൊലീസ് നയം പാളിപ്പോയി. ആ പൊലീസ് നയത്തിലെ വൈരുദ്ധ്യം ഫെബ്രുവരി ഒന്നായപ്പോൾ എൻ. ജി. ഒ. മാർ അനുഭവിച്ചറിയുകയും ചെയ്തു. കേന്ദ്രം ഭരിക്കുന്ന പാർട്ടി സംസ്ഥാനവും ഭരിച്ചാൽ മാത്രമേ സംസ്ഥാനങ്ങൾക്ക് അർഹമായതു നേടിയെടുക്കാനാവൂ എന്ന വാദവും കേരളത്തിൻെറ അടുത്ത വാർഷികപദ്ധതിയുടെ വലിപ്പം വ്യക്തമാകുകയും കൂടുതൽ സാമ്പത്തിക സഹായത്തിനുവേണ്ടി മുഖ്യമന്ത്രി ഈ മാസം ആദ്യം നടത്തിയ ഡെൽഹി സന്ദർശനം വ്യർത്ഥമാവുകയും ചെയ്തതോടെ പൊളിഞ്ഞുപോയി.

### പഠിച്ചപാഠം ഏതു്?

പല കാര്യങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇത്തരം പാളിച്ചകൾ തിരുത്തി മുന്നോട്ടുപോകാനല്ല ഗവണ്മെൻറിൻെറ ഭാവം. മറിച്ച് മാർക്സിസ്റ്റ് വിരോധമാകുന്ന കുഴലിൽക്കൂടി കുററങ്ങളും ന്യായീകരണങ്ങളും കണ്ടെത്താനാണ് ശ്രമം. അതിൻെറ ഫലമായി നീതിചെയ്യാനും ശരിചെയ്യാനും ആഗ്രഹിക്കുന്ന ഉദ്യോഗസ്ഥന്മാർ പോലും കുഴഞ്ഞുപോകുന്നു.

ഡിസംബർ 30-നു തലസ്ഥാനത്തുനടന്ന അക്രമങ്ങൾ സംബന്ധിച്ച കേസ്സിൽ ഒരു പ്രതിപക്ഷ പാർട്ടിയിലെ ഒരു ജില്ലാ നേതാവിനെ പൊലീസ് അറസ്ററുചെയ്തു. അതറിഞ്ഞിട്ട് ഒരു പത്രലേഖകൻ ഒരു ഉയർന്ന പൊലീസ് ഉദ്യോഗസ്ഥനോട് ഫോണിൽ ആരാഞ്ഞു, എന്തുകൊണ്ട് അറസ്ററു ചെയ്യപ്പെട്ട പ്രതിപക്ഷ ജില്ലാനേതാവിനെപ്പോലെ തന്നെ തെററുകാരനായ ഒരു ഭരണകക്ഷി ജില്ലാ നേതാവിനെ അറസ്റ്റു ചെയ്തില്ലാ എന്ന്. അതിനു് ആ ഉദ്യോഗസ്ഥനിൽ നിന്നുണ്ടായ മറുപടി ഈ ഗവണ്മെൻറിൻെറ പൊലീസ് നയത്തിലേക്ക് വെളിച്ചം വീശുന്നതായിരുന്നു. "ഞങ്ങൾ പൊലീസ് ഉദ്യോഗസ്ഥന്മാർക്ക് രാഷ്ട്രീയം പാടില്ല. ഞാനിപ്പോൾ ഇരിക്കുന്നതു് പൊലീസ് ഓഫീസിലാണ്. ഇവിടിരുന്നു ഞാൻ രാഷ്ട്രീയം പറയാൻ പാടില്ല. പുറത്തുവച്ച് നേരിട്ടു കാണുമ്പോൾ കാര്യങ്ങൾ പറയാം," എന്നായിരുന്നു അല്പം ഫലിതരൂപേണയാണെങ്കിലും ആ ഉദ്യോഗസ്ഥനിൽ നിന്നുണ്ടായ മറുപടി.

എവിടെയെങ്കിലും ഒരാക്രമണമുണ്ടായാൽ അതിൻെറ പിന്നിൽ മാർക്സിസ്ററുകാർ മാത്രമാണെന്ന് ആരോപിക്കാൻ ശ്രമിക്കുന്നു. ചത്തതു് കീചകനെങ്കിൽ കൊന്നതു് ഭീമൻതന്നെ. സർക്കാർ കാര്യങ്ങളിൽ പാളിച്ച വന്നാൽ അതിനു സാധൂകരണം കണ്ടെത്താൻ ഇടതുപക്ഷ ഗവൺമെൻറുകളുടെ ചെയ്തികളിലേക്കായിരിക്കും വിരൽ ചൂണ്ടുന്നതു്. അതിനുള്ള വ്യഗ്രതയിൽ ചില ഭരണാധികാരികൾ മാർക്സിസ്റ്റ് വിരോധമെന്ന കുഴൽ അങ്ങ് പശ്ചിമബംഗാൾ വരെ നീട്ടിപ്പിടിക്കാറുണ്ട്. ഈ പ്രവണതയെ ജനങ്ങൾ എത്രമാത്രം പരിഹാസത്തോടെയാണ് കാണുന്നതെന്ന് ഭരിക്കുന്നവർ അറിയുന്നില്ലായിരിക്കാം. എന്തായാലും റേഷൻ അരിയുടെ വില വർദ്ധിപ്പിച്ചതു് മാർക്സിസ്ററുകാരും പശ്ചിമബംഗാൾ ഗവൺമെൻറുമാണെന്ന് പറയാതിരിക്കാനുള്ള വിവേകമെങ്കിലും നമ്മുടെ ഭരണാധികാരികൾ കാണിച്ചുവെന്ന് സമാധാനിക്കാം!

●

## പുളിമാന

(27-ാം പേജിൽനിന്നുതുടർച്ച)

യുടെ ഒന്നു രണ്ടു പിൻഗാമികളെയെങ്കിലും കൂടി സൃഷ്ടിച്ചിരുന്നുവെങ്കിൽ എന്നു് നമ്മുടെ ആശയ്ക്കു് നിർഭാഗ്യത്തിൻെറ കണ്ണുനീരിറക്കി ആശ്വസിക്കാനല്ലേ നിവൃത്തിയുള്ളു.

ആകെക്കൂടി അസാധാരണമായ ഒരു കലാലോകം, അല്ലേ? എന്നാൽ അതുപോലെ തന്നെ അസാധാരണമായിരുന്നു ആ കലാലോകം നിർമ്മിച്ച പുളിമാനയുടെ ജീവിതവും. ചിട്ടപ്പെടുത്തി ചിന്തേരിട്ടു മിനുക്കിയ ശീലങ്ങളും സ്വഭാവങ്ങളും ആ ജീവിതത്തിൽ ദൃശ്യമായിരുന്നില്ല. അനുപദം ഭാഗ്യലക്ഷ്മി കളിയാടിയ ഒരു രംഗമായിരുന്നില്ല ഹ്രസ്വമായ ആ കാലഘട്ടം. പരാജയത്തിൽ നിന്നും പരാജയത്തിലേക്കു നീങ്ങിക്കൊണ്ടിരുന്ന ഒരു ഭാഗ്യഹീനനായിരുന്നു പുളിമാന. വിദ്യാഭ്യാസ ജീവിതത്തിലെ പരാജയത്തിൻെറ മൂർദ്ധന്യത്തിൽ അനാരോഗ്യത്തിൻെറ ക്രൂരഹസ്തങ്ങൾ അദ്ദേഹത്തെ പിടികൂടി. സാധാരണ സാമ്പത്തികനിലയിൽ നിന്ന് യാദൃച്ഛികമായി സമൃദ്ധിയുടെ മടിത്തട്ടിലേക്കുചെന്നു വീണപ്പോഴേക്കും ആ യുവാവ് ശാരീരികയാതനകളുടെ ദുർഭാരം ചുമക്കുന്ന ഒരു ദയനീയ രൂപമായി മാറിക്കഴിഞ്ഞിരുന്നു. ഒരു പക്ഷേ, നൈരാശ്യനിബിഡമായ ഈ അന്തരീക്ഷമായിരിക്കണം, കലാകാരന്മാർക്കു സഹജമായ സ്വച്ഛന്ദസഞ്ചാരത്തോടുകൂടി സമ്മേളിച്ച്, ചിട്ടയും ചടങ്ങും അടുക്കമില്ലാത്ത ഒരവ്യവസ്ഥിതത്വത്തിൽ അദ്ദേഹത്തെ എത്തിച്ചതു്. ചിരിയും കളിയും കൊണ്ടു പിടിച്ച മേളിച്ചുകഴിയുമ്പോഴും അണയ്ക്കാൻ കഴിയാത്ത ഒരു തീക്കട്ട ആ ഹൃദയത്തിൽ കത്തിക്കൊണ്ടിരുന്നു എന്ന് വളരെപ്പേർ അറിഞ്ഞിരുന്നില്ല. രോഗം മെയ്ക്കെട്ടുകയറിയ ഒടുവിലത്തെ രണ്ടു വർഷം ആ കലാപ്രേമി എത്രമാത്രം നരകദുഃഖം അനുഭവിച്ചിരിക്കുകയില്ല! ക്ഷയരോഗബാധിതനായ അദ്ദേഹത്തിൻെറ ജീവശക്തിയെ കരണ്ടുകൊണ്ടിരുന്ന ആ നാളുകളിൽ അദ്ദേഹത്തിൻെറ കലാവൈഭവം എത്രതന്നെ ശ്വാസംമുട്ടിയിരിക്കുകയില്ല! അദ്ദേഹത്തിൻെറ ഭാഷയിൽ പറഞ്ഞാൽ "പാടാൻ അനുവദിക്കപ്പെട്ടിട്ടില്ലാത്ത ഗാനത്തിൻെറ നാദഭംഗികൾ നുകന്ന്, ഏകകാലത്തുതന്നെ ആനന്ദിച്ചും കണ്ണുനീർ പൊഴിച്ചും ആ ഹൃദയം തുടിച്ചിരുന്നിരിക്കണം." എന്നാൽ ഈ നിർഭാഗ്യത്തിൻെറ കരിനിഴലിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരുന്നപ്പോഴും, താൻ ഒരു കലാകാരനാണെന്ന അഭിമാനവും അഹങ്കാരവും അദ്ദേഹത്തിന് ആശ്വാസദായകമായിരുന്നു. ആ അഭിമാനവും അഹങ്കാരവുമാണ് പുളിമാനയ്ക്കു് സ്നേഹിതന്മാരെയും ശത്രുക്കളെയും സമ്പാദിച്ചുകൊടുത്തതു്. അദ്ദേഹം സമ്പാദിച്ച സ്നേഹിതന്മാർ ഒരിക്കലും അദ്ദേഹത്തെ വിട്ടുപിരിഞ്ഞില്ല. ശത്രുക്കളോട് ഒത്തുതീർപ്പിൽ എത്തിയിട്ടുമില്ല. വിചിത്രമായ ഒരു പരമാർത്ഥം ഈ ബന്ധങ്ങളിൽ ഒളിഞ്ഞു കിടപ്പുണ്ട്. തൊലിക്കപ്പുറം കടക്കാത്ത സ്നേഹം പുലർത്തുന്ന അതിവിപുലമായ ഒരു സ്നേഹിത മണ്ഡലത്തെ അദ്ദേഹത്തിനാവശ്യമില്ലായിരുന്നു. ഹൃദയംകൊണ്ടു ഹൃദയത്തെ അറിയാൻ കഴിയുന്ന ചുരുക്കം ചില സ്നേഹിതന്മാരെയാണ് അദ്ദേഹം ആശിച്ചതു്. ആ സുഹൃത്തുക്കളോട് എന്തു സ്വാതന്ത്ര്യവും കാണിക്കാൻ അദ്ദേഹത്തിന് ലൈസൻസുണ്ടായിരിക്കണം. ആ ലൈസൻസ് പുളിമാന ഉപയോഗിക്കുകയും ചെയ്യും. അതിൽ പരാതിപ്പെട്ട് വല്ല അല്പന്മാരും കൂട്ടുവിടുകയാണെങ്കിൽ അദ്ദേഹത്തിനു തീരെ മനസ്താപമില്ല.

(തിരഞ്ഞെടുത്ത പ്രബന്ധങ്ങളിൽ നിന്നു്)

* കൈനിക്കര കുമാരപിള്ള.

# ആചാര്യന്മാർ നഷ്ടപ്പെടുന്ന ലോകസിനിമ

## വിജയകൃഷ്ണൻ

ചലച്ചിത്രമേളകൾ വർത്തമാനലോക സിനിമയുടെ മുഖദർശനം നൽകുന്ന ഉപാധികളാണ്. ചലച്ചിത്രമേളയിലെ ചിത്രങ്ങളുടെ നിലവാരംവച്ച് വർത്തമാന സിനിമയുടെ നിലവാരം എളുപ്പത്തിൽ അളന്നെടുക്കാവുന്നതേയുള്ളൂ. എന്നാൽ ഒരു മൂന്നാംകിടമേളയെ മുൻനിറുത്തി ഇത്തരം നിഗമനങ്ങളിലെത്തുന്നത് പലപ്പോഴും അബദ്ധമാവാനാണിട. നിർഭാഗ്യവശാൽ ഇന്ത്യയുടെ ചലച്ചിത്രമേളയും ഇത്തരത്തിൽ പ്രാതിനിധ്യസ്വഭാവമവകാശപ്പെടാനാവാത്ത ഒന്നായി മാറിയിരിക്കുന്നു. ഒരു മികച്ച മേളയിൽ നിന്ന് ഇന്ത്യൻ മേളയിലേക്കുള്ള ദൂരം നിർണ്ണയിക്കാൻ ഒരു നല്ല അവസരം ഇക്കുറി ഉപലബ്ധമായി. മത്സരവിഭാഗത്തിൽ പങ്കെടുക്കുന്ന ചിത്രങ്ങളുടെ നിലവാരമാണ് ഒരു മേളയുടെ സ്വീകാര്യതയെ നിർണ്ണയിക്കുന്ന ഒരു പ്രധാന ഘടകം. ഇക്കുറി മത്സരചിത്രങ്ങളുടെ നിലവാരം വിവരിക്കാനാവാത്തവണ്ണം ശോചനീയമായിരുന്നു. മററു ഫിലിം ഫെസ്റ്റിവലുകളിൽ തിരസ്കരിക്കപ്പെട്ട ചിത്രങ്ങളും പലതുണ്ടായിരുന്നുവെന്നാണു കേട്ടത്. അതങ്ങനെയേ വരാൻ വഴിയുള്ളൂ. മത്സരവിഭാഗത്തിലെ രണ്ടോ മൂന്നോ ചിത്രങ്ങളൊഴികെ മറെറാന്നും അന്തസ്സുള്ള ഒരു ചലച്ചിത്രോത്സവത്തിന്റേയും പടികടക്കാനർഹതയുള്ളതല്ല. മത്സരചിത്രങ്ങൾ തിരഞ്ഞെടുത്ത കമ്മിററി ഇന്ത്യൻ ചലച്ചിത്രമേളയെ അപമാനിക്കുകയാണുണ്ടായതെങ്കിൽ, സുവർണ്ണമയൂരത്തിനർഹമായ ചിത്രമില്ലെന്നു പ്രഖ്യാപിച്ച ജൂറി മേളയ്ക്കു നിലവാരമുണ്ടാക്കുകയാണു ചെയ്തത്. കാൻ ചലച്ചിത്രമേളയിൽ മികച്ച ചിത്രത്തിനുള്ള പുരസ്കാരം പങ്കിട്ട ചിത്രങ്ങളാണ് യിൽമാസ് ഗുനേയുടെ 'യോളും' കൊസ്റ്റ ഗാവ്റയുടെ 'മിസ്സിങ്ങും'. ഇന്ത്യൻ മേളയിലെ പരമോന്നത ചിത്രങ്ങളായിരുന്നു ഇവ. ഫെസ്റ്റിവലിന്റെ അന്ത്യദിനങ്ങളിൽ പ്രദർശിപ്പിച്ച ഈ ചിത്രങ്ങൾ കാണാൻ മാത്രമാണ് രണ്ടാഴ്ചയോളം ആസ്വാദകർ കാത്തിരുന്നത്. കാൻ മേളയുടെ മത്സരചിത്രങ്ങൾ നമ്മുടെ വിശിഷ്ട ചിത്രങ്ങളാണ്. നമ്മുടെ മത്സരചിത്രങ്ങൾ ആർക്കും വേണ്ടാത്തവയും. ഇന്ത്യൻ മേളയുടെ നിലവാരം മനസ്സിലാക്കാൻ ഇതിലേറെ വല്ലതും വേണോ?

## നിലവാരം മെലോഡ്രാമ

അതിനാൽ ഇന്ത്യൻ മേളയിലെ ചിത്രങ്ങൾ കണ്ട് ലോകസിനിമയുടെ നിലവാരമളക്കാൻ ശ്രമിക്കുന്നത് സൂക്ഷിച്ചു വേണം. എങ്കിലും പരിചിതരായ ചില ചലച്ചിത്രകാരന്മാരുടെ പുതു രചനകളിലൂടെ സിനിമയുടെ വർത്തമാനാവസ്ഥയെപ്പററി ചില വിദൂരധാരണകളിലെത്തുന്നതിൽ തെററില്ലെന്നു തോന്നുന്നു. ഉദാഹരണമായി, പോളിഷ് സിനിമയുടെ അവസ്ഥ കാണുക. പോളിഷ് സിനിമയെപ്പററി പറയുമ്പോൾ കൊല്ലംതോറും മേളയിലൂടെയും അല്ലാതെയും നമ്മെ സമീപിക്കുന്ന ചില സംവിധായകരെയാണ് നാമോർക്കുക. അവരിൽ രണ്ടു തലമുറകളുടെ ശക്തമായ നേതൃസ്ഥാനമുള്ള രണ്ടുപേരുണ്ട്—ആന്ദ്രേ വൈദയും ക്രിസ്റ്റോഫ് സനൂസ്സിയും. ഹംഗേറിയൻ സിനിമ കഴിഞ്ഞാൽ വിശ്വാസപൂർവ്വം കാണാൻ പററിയ ചിത്രങ്ങൾ നിർമ്മിക്കുന്ന സ്വഭാവവും പോളിഷ് സിനിമയുടേതായി നാമറിഞ്ഞിരുന്നു. കൊല്ലത്തിൽ ഒന്നും രണ്ടും ചിത്രങ്ങൾ നിർമ്മിക്കുന്ന ആന്ദ്രേ വൈദയെപ്പററി ഇക്കൊല്ലം ഒന്നും കേൾക്കുന്നില്ല. സനൂസ്സിയുടെ ചിത്രമുണ്ട്. എന്നാലതു പോളിഷ് നിർമ്മിതിയല്ല: ഇററാലിയൻ നിർമ്മിതിയാണ്. (കഥയും കാര്യവും ഇടകലർത്തി മാർപ്പാപ്പയെപ്പററി നിർമ്മിച്ച ഈ ചിത്രം രസനീയമാണെന്നതിൽ സംശയമില്ലെങ്കിലും 'സനൂസ്സി സ്പർശം' കുറഞ്ഞ തോതിലേ ഇതിൽ കാണാനുള്ളൂ.) പോളണ്ടിനെ ഔദ്യോഗികമായി പ്രതിനിധീകരിച്ച ചിത്രം ജെർസി ഹോഫ്മാന്റെ 'ദി കൊസാക്കോ'യിരുന്നു. ഈ ചിത്രത്തിന്റെ നിലവാരപാപ്പരത്തം കണ്ടുതന്നെ അറിയണം!

## റായിയും രാജ്കപൂറും

കുറോസവയും അന്തോണിയോണിയുമൊക്കെ പങ്കെടുത്തിട്ടുള്ള ഇന്ത്യൻ മേളയിൽ ഇന്നു കയറിയിറങ്ങുന്ന വിദേശ സംവിധായകരെക്കാണുമ്പോൾ കഷ്ടം തോന്നും. പലരുടേയും പത്രസമ്മേളനങ്ങൾ ഹോഫ്മാന്റെ പത്രസമ്മേളനത്തിന്റെ ശരിപ്പകർപ്പുകളായിരുന്നു. പലരും സത്യജിത്റായിയേക്കാളേറെ പരാമർശിക്കുന്നത് രാജ്കപൂറിനെയാണ്. റഷ്യക്കാരനായ ബോന്ദാർചുക്ക് രാജ്കപൂറിനെ പൊക്കിപ്പറഞ്ഞാൽ നമുക്കു മനസ്സിലാവും. പക്ഷേ, മററു പലരും അതാവർത്തിക്കുമ്പോൾ ഇവരുടെ ചലച്ചിത്രബോധത്തെപ്പററി സംശയം തോന്നും. ഒട്ടൊക്കെ പ്രശസ്തനായ ലിനോ ബ്രോക്ക ഇന്ത്യയിൽ തേടുന്നത് 'ശോലേ'യും 'വിധാതാ'യുമാണ്. ഈ ചിത്രങ്ങളിലെ ആക്ഷൻ കണ്ടു പഠിക്കാനാണ് താനുദ്ദേശിക്കുന്നതെന്ന് അദ്ദേഹം പറയുന്നു. രണ്ടുകൊല്ലം മുമ്പ് ഇന്ത്യൻ മേളയിൽ പങ്കെടുത്ത സെനിഗാലീസ് സംവിധായകനായ ഔസ്മൻ സെംബനേ ഇന്ത്യൻ സംവിധായകർ ഇന്ത്യൻ യാഥാർത്ഥ്യത്തെ അവഗണിക്കുന്നുവെന്ന സത്യം ധീരമായി വിളിച്ചു പറഞ്ഞുവെങ്കിൽ ഇക്കുറി ഇന്ത്യൻമേളയിൽ പങ്കെടുത്ത ചെക്ക് സംവിധായകനായ വാക്ലാവ് മതേജ്ക പറയുന്നതു ഇന്ത്യൻ ചിത്രങ്ങൾ ഇന്ത്യക്കാരുടെ ജീവിതത്തിന്റെ യഥാർത്ഥചിത്രം നൽകുന്നുവെന്നാണ്. അദ്ദേഹത്തിന്റേയും പ്രിയംകരനായ സംവിധായകൻ രാജ്കപൂറാണ്. ഇന്ത്യയിൽ അദ്ദേഹത്തെ ഏററവുമധികം സന്തോഷിപ്പിച്ച സംഗതിയെന്തെന്നോ? ഋഷികപൂറിനെ കാണാനും പരിചയപ്പെടാനുമിടയായി എന്നതു്. ബംഗേറിയൻ സംവിധായികയായ ഇറീന അക്തഷേവയും രാജ്കപൂറിനോടുള്ള തന്റെ ആരാധന മറച്ചുവയ്ക്കുന്നില്ല. ഇന്ത്യക്കാരിൽ ഹർഷോന്മാദമുണർത്തുന്ന ഒരു വാർത്തയും ശ്രീമതിക്കു നൽകാനുണ്ട്. രാജ്കപൂറിന്റേയും നർഗ്ഗീസിന്റേയും ചിത്രങ്ങൾ പല ബംഗേറിയൻ ഭവനങ്ങളിലും തൂക്കിയിട്ടിട്ടുണ്ടത്രേ. ബംഗേറിയൻ നടനായ പാവേൽ പോപ്പൻഡോവ് കുഞ്ഞുന്നാളിൽ രാജ്കപൂറിന്റെ ചിത്രങ്ങൾ കാണാനിടയായതാണ് സിനിമാരംഗത്തേക്കുള്ള തന്റെ കടന്നുവരവിനു കാരണമെന്നു പറയുന്നു.

## മാസ്റ്റർമാർ എവിടെ?

ചലച്ചിത്രകാരന്മാരെ വിട്ട് വീണ്ടും ചലച്ചിത്രങ്ങളിലേക്കു തന്നെ വരാം. അസംഖ്യം മാസ്ററർമാരുടെ ജന്മഭൂമിയായ ജപ്പാനിൽ നിന്ന് കൊല്ലം ചെല്ലുന്തോറും മോശപ്പെട്ട ചിത്രങ്ങളാണു പുറത്തുവന്നുകൊണ്ടിരിക്കുന്നത്. കുറോസവയേയും മിസോഗുച്ചിയേയുമൊക്കെ കാലഹരണപ്പെട്ട ആചാര്യന്മാരായിക്കാണുന്ന ചിലരെങ്കിലുമുണ്ട്. അവരോടൊരു ചോദ്യം: ഇവർ അപ്രസക്തരെങ്കിൽ പിന്നാരെയാണ് നിങ്ങൾക്കു പൊക്കിക്കാട്ടാനുള്ളത്? ഇന്ത്യൻ മേളയിലേക്കു ജപ്പാൻ തരംതാണ ചിത്രങ്ങൾ തിരഞ്ഞെടുത്തയയ്ക്കുന്നുവെന്നു വാദിച്ചാലും നിരസിക്കാനാവാത്ത ഒരു സത്യമുണ്ട്. ഇത്തവണ മേളയിൽ പ്രശസ്തനായ ഷോഹി ഇമാമുറയുടെ പുതിയ ചിത്രമുണ്ടായിരുന്നു. ഇമാമുറയുടെ മുൻചിത്രങ്ങളെ അപേക്ഷിച്ച് താണ നിലവാരമാണ് ഈ ചിത്രം—'ഐജനിക്ക'—പുലർത്തുന്നത്. ജാപ്പനീസ് സിനിമയ്ക്ക് അതിന്റെ ഔന്നത്യം വീണ്ടെടുക്കുന്നതിന് പുതിയ ചലച്ചിത്രകാരന്മാരെ കണ്ടെത്തേണ്ടിയിരിക്കുന്നുവെന്നു് ഈ ചിത്രങ്ങൾ പ്രഖ്യാപിക്കുന്നു.



യിൽമസ് ഗുനിയുടെ യോളിൽനിന്ന് ഒരു രംഗം

പശ്ചിമജർമ്മനിയിൽ ഫാസ്ബിൻഡറുടേയും ഹെർസോഗിന്റേയും തരംഗം അസ്തമിച്ചിരിക്കുകയാണല്ലോ. മറെറാരു ശ്രദ്ധേയസംവിധായകനായ റൈൻഹാർഡ് ഹോഫിന്റെ പുതുചിത്രം മത്സരവിഭാഗത്തിലാണ് പ്രത്യക്ഷപ്പെട്ടത്. തൃപ്തികരമായ നിലവാരം പുലർത്തുന്ന ഒന്നാണിതെങ്കിലും ഹോഫിന്റെ മുൻചിത്രങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഇതിന്റെ സ്ഥാനം പിന്നിൽത്തന്നെയാണ്. എന്നാൽ മാർഗ്ഗരററ് ഫോൺ ട്രോററ നിലവാരമേന്മയിൽ മുന്നോട്ടു തന്നെ പ്രയാണം ചെയ്യുന്നു. അവരുടെ 'ജർമ്മൻ സിസ്റ്റേഴ്സ്' ഇന്ത്യൻ മേളയിലെ ഏററവും മികച്ച ചിത്രങ്ങളിലൊന്നായിരുന്നു.

എണ്ണപ്പെട്ട സംവിധായകരുടെ കേന്ദ്രീകരണമുള്ള ഫ്രഞ്ചു സിനിമയെന്തുപററി? മേളയിലെ ചിത്രങ്ങളിലൂടെ മാത്രമല്ല, അലിയാൻസ് ഫ്രാൻസേസിന്റെ പ്രതിവാര പ്രദർശനങ്ങളിലൂടെയും ലഭിക്കുന്ന വർത്തമാന ഫ്രഞ്ചുസിനിമയുടെ മുഖം ഒട്ടും ആശാവഹമല്ല. അമ്പതുകളുടെ അവസാനത്തിലെ മുന്നേററത്തിനുശേഷം കരുത്തുള്ള ഒരു പുതിയ തലമുറയ്ക്കു ജന്മം നൽകുന്നതിൽ ഫ്രഞ്ചുസിനിമ പരാജയപ്പെട്ടു എന്നു വേണം കരുതാൻ. പുതിയ തലമുറയുടെ ശ്രദ്ധ എൻറർടെയിനറുകളിലൊതുങ്ങി നിൽക്കുന്നു. ആന്ദ്രേ താർക്കോവ്സ്കിയെപ്പോലുള്ള ചലച്ചിത്രകാരന്മാർ അപവാദങ്ങൾ മാത്രമാണെന്നും താർക്കോവ്സ്കി തെളിച്ച വഴിയിലൂടെ പോകാനല്ല, നിസ്സാരമായ റൊമാൻറിക് തീമുകളിൽ അഭിരമിക്കാനാണ് സോവിയററ് സിനിമ തീർച്ചപ്പെടുത്തിയിട്ടുള്ളതെന്നും മേളയിലെ സോവിയററ് ചിത്രങ്ങൾ പ്രഖ്യാപിക്കുന്നു.

മൂന്നാംലോക സിനിമയ്ക്കാണല്ലോ ഇന്ത്യൻ മേള കൂടുതൽ ഊന്നൽ നൽകിയിട്ടുള്ളത്. അതിനാൽ, സ്വാഭാവികമായും, മൂന്നാംലോകസിനിമയിൽനിന്ന് കൂടുതൽ കാര്യമായ പ്രതിനിധീകരണം ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നു. അങ്ങനെയാണെങ്കിൽ, ബാലാരിഷ്ടതകളിൽ നിന്ന് വിമുക്തമായിട്ടില്ല ഈ സിനിമയെന്ന് ഉറപ്പിച്ചു പറയാം. ഗ്ലോബേർ റോഷയ്ക്കുശേഷം ബ്രസീലിയൻ സിനിമയിൽ കാര്യമായ പുരോഗതിയൊന്നുമുണ്ടായിട്ടില്ല. റോഷയുടേയും ഒത്തുതീപ്പിന്റേയും വഴികൾ സമന്വയിപ്പിക്കാനാണ് അവിടത്തെ ചലച്ചിത്രകാരന്മാർ ഇപ്പോൾ ശ്രമിക്കുന്നത്. നൈജീരിയയുടെ 'ബ്ളാക്ക് ഗോഡ്സ്' അസാധാരണമായ മിത്തുകളെപ്പോലും അവിടത്തെ ചലച്ചിത്രകാരന്മാർ എപ്രകാരം പാഴാക്കിക്കളയുന്നുവെന്നു് വ്യക്തമാക്കുന്നു. ശ്രീലങ്കയുടെ സിനിമ ഇന്നും ലെസ്ററർജെയിംസ് പെരീസിൽനില്ക്കുന്നതേയുള്ളൂ. ടർക്കിക്ക് യിൽമാസ് ഗുനേയുണ്ട്. പക്ഷേ, ഗുനേയെ ഉപദ്രവിക്കാനും പുറംതള്ളാനുമാഗ്രഹിക്കുന്ന ആ രാജ്യത്തിന് എത്രകാലം അദ്ദേഹത്തെ അവകാശപ്പെടാനാവുമെന്ന് കണ്ടറിയണം.

ഒരുകാലത്തു് ജാപ്പനീസ് സാഹിത്യത്തിന് മാർഗ്ഗദർശിയായിരുന്നു ചൈനീസ് സാഹിത്യം. പിന്നീട് ജപ്പാൻ ചൈനയെ എളുപ്പത്തിൽ പിന്തള്ളി. സാഹിത്യാദികലകളിൽ ചൈന ഒരു തരിശുഭൂമിയായി അവശേഷിച്ചു. പോയ കൊല്ലങ്ങളിൽ ചൈനീസ് സിനിമ എന്നാൽ മാവോ സ്തുതി എന്നായിരുന്നു അർത്ഥം. ഇക്കൊല്ലം ആ അവസ്ഥ മാറിയിരിക്കുന്നു. ചൈനീസ് ചിത്രങ്ങളിൽ മാവോയെക്കുറിച്ചുള്ള പരാമർശംപോലും എങ്ങുമില്ല. പ്രേമകഥകളോട് അവർ ആഭിമുഖ്യം കാട്ടുന്നു. അദ്ഭുതമെന്നേ പറയേണ്ടൂ, ഈ പ്രേമകഥകൾ പലതും ദുരന്തത്തിലവസാനിക്കുകയും ചെയ്യുന്നു. 'ഇൻറിമേററ് ഫ്രൻഡ്സ്' എന്ന ചിത്രത്തിൽ വിധിയുടെ ആനുകൂല്യംകൊണ്ട് വിജയം നേടുന്ന ഒരു പട്ടാള ഓഫീസർ ചിത്രാന്ത്യത്തിൽ രോഗം ബാധിച്ച് മരിക്കുന്നതായി കാണുന്നു. അയാളുടെ കാമുകി ജീവിതത്തിന്റെ ക്ഷണികതയെക്കുറിച്ച് ആർദ്രമായി പാടുകയാണ്. കഥാനായകൻ മരിക്കുന്ന അതേ മുഹൂർത്തത്തിൽ അവളുടെ വീണക്കമ്പികൾ പൊട്ടിവീഴുന്നു. ചൈനീസ് സിനിമയിൽ നിന്ന് നല്ല സിനിമയിലേക്കുള്ള ദൂരം ഏറെയാണ്. എന്നാൽ ഇന്നത്തെപ്പോലെ രാഷ്ട്രീയ വിനിർമ്മുക്തമായ പാതയിലൂടെ ചരിക്കുവാൻ അവർക്കു സാധിക്കുമെങ്കിൽ ഭാവിയിൽ ചൈനീസ് സിനിമയിൽ നിന്നും കനത്ത സംഭാവനകൾ പ്രതീക്ഷിച്ചുകൂടെന്നില്ല.

For Presentation Articles
**GIFT HOUSE**
**Main Road, QUILON-1.**
Phone No: 3506
Somsons

**Silent Movie Home Cinema Projector**
**Rs. 150**
For detailed Catalogue send Rs. 2.50 stamp. Write in English
**FILM COMPANY**
Post Box No. 269, Sivakasi,

ഗാനമേളകൾക്ക്
## K. S. ജോർജ്
(കെ. പി. എ. സി.)

മലയാള ഗാനലോകത്ത് ഇന്നും വിപ്ലവകരമായ ആവേശമുണർത്തുന്ന ജോർജ് വീണ്ടും കലാരംഗത്ത്.

അന്വേഷിക്കുക:—
കെ എസ്. ജോർജ്,
ശാസ്തമംഗലം,
തിരുവനന്തപുരം-10.
ഫോൺ: 60440, 60441.

നേരിട്ട് കാണണമെന്നുള്ളവർ ശാസ്തമംഗലം ജംഗ്ഷനിൽ വന്ന് അന്വേഷിച്ചാൽ മതി.

**പുരുഷന്മാർക്ക്**
ലൈംഗികശക്തിക്കും
യൗവനോജ്ജീവനത്തിനും
പ്രശസ്തിയാർജ്ജിച്ച
## വാജീകൽപം
(Drug Lic: 31/25 D/80)
ഓരോ ഡോസും ഫലപ്രദം
ദൗർബ്ബല്യം വ്യക്തമായെഴുതിയാൽ യുക്തമായ ചികിത്സ നിർദ്ദേശിക്കുന്നതാണ്.
ആയുർവ്വേദാചാര്യ
കെ. കുഞ്ഞുരാമൻ വൈദ്യൻ
(ഗോൾഡ് മെഡലിസ്റ്റ്)
**പൗരസ്ത്യ ഫാർമസി**
പെരിനാട്, കൊല്ലം.
Phone: 2895

BUY
ADVERTISED
GOODS

തിരുവനന്തപുരത്ത്
വസ്തുവകകൾ വാങ്ങുന്നതിനും
വിൽക്കുന്നതിനും അന്വേഷിക്കുക
കൈരളി എന്റർപ്രൈസസ് (രജി)
ശ്രീകാര്യം, തിരുവനന്തപുരം-17.
ഫോൺ: 7008
ARUN

പമ്പാ പബ്ളിക്കേഷൻസ്,
C/o ജോസ് പ്രസ്സ്, കോഴഞ്ചേരി
**ഉടൻ പ്രസിദ്ധീകരിക്കുന്നു!**
## തെരഞ്ഞെടുത്ത നവീന കവിതകൾ

ആധുനിക മലയാള കവിതയിലെ 'മാസ്റ്റർ പീസു'കളുടെ സമാഹാരം. 'കുരുക്ഷേത്രം' തൊട്ട് ഇന്നോളം ഉള്ള നവീന കവിതയെ, ചരിത്രപരമായ പൂർണ്ണതയിൽ പ്രതിനിധാനം ചെയ്യുന്ന ബൃഹത്ഗ്രന്ഥം.

സർവശ്രീ അയ്യപ്പപ്പണിക്കർ, കടമ്മനിട്ട രാമകൃഷ്ണൻ, കക്കാട്, കുഞ്ഞുണ്ണി, മാധവൻ അയ്യപ്പത്ത്, സച്ചിദാനന്ദൻ, എം. എൻ. പാലൂര്, എം. ഗോവിന്ദൻ, ആർ. രാമചന്ദ്രൻ, ജി. കുമാരപിള്ള, വിഷ്ണുനാരായണൻ നമ്പൂതിരി, കാവാലം നാരായണപ്പണിക്കർ എന്നിവർ തൊട്ട് തരുണകവികൾ വരെ.

ഇരുപത്തഞ്ചോളം കവികൾ..
ഓരോ കവിയുടെയും മുമ്മൂന്നു കവിതകൾ വീതം..

പഠനാർഹവും പണ്ഡിതോചിതവുമായ അവതാരിക. കവികളെ വിലയിരുത്തിക്കൊണ്ടും കവിതകളെ വ്യാഖ്യാനിച്ചുകൊണ്ടും ഉള്ള കുറിപ്പുകൾ. അനുശീലനത്തിനും അനുധ്യാനത്തിനും ഉതകുന്ന
**റഫറൻസ് ഗ്രന്ഥം!**

## തെരഞ്ഞെടുത്ത നവീന കവിതകൾ
— എഡിറ്റർ: നെല്ലിക്കൽ മുരളീധരൻ
ഡെമ്മി എട്ടിലൊന്നിൽ 250-ഓളം പേജുകൾ
മുഖവില: 30 ക.
**വമ്പിച്ച പ്രീ-പബ്ളിക്കേഷൻ സൗജന്യം**
ഒന്നിച്ചടച്ചാൽ 20 ക. തവണകളായടച്ചാൽ (10 + 12) = 22 ക. ആദ്യഗഡു 10 ക. മാർച്ച് 15-നകം. രണ്ടാംഗഡു 12 ക. ഏപ്രിൽ 15-നകം.
മണിയോർഡർ കൂപ്പണിൽ—തെരഞ്ഞെടുത്ത നവീന കവിതകൾ, പ്രീ-പബ്ലിക്കേഷൻ സൗജന്യം എന്ന് എഴുതിയിരിക്കണം.
പണം അടയ്ക്കേണ്ട വിലാസം:
**PAMPA PUBLICATIONS,**
**C/o Jos Press, College Road,**
**Kozhencherry P. O.—689641.**
**Pathanamthitta (Dist.), Kerala.**

## ക്രിസ്തുവും കൃഷ്ണനും ജീവിച്ചിരുന്നില്ല
## പാതിരിക്കുള്ള മറുപടി സഹിതം

ഇടമറുക് എഴുതിയ "ക്രിസ്തുവും കൃഷ്ണനും ജീവിച്ചിരുന്നില്ല" ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടപ്പോൾ നിരവധി വിമർശനങ്ങൾ ഉയർന്നുവന്നു. ഒരു ക്രൈസ്തവ പുരോഹിതൻ മറുപടിയായി ഒരു പുസ്തകംതന്നെ എഴുതി. വിമർശകർക്ക്, ഈ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പിന്റെ അനുബന്ധമായി ഇടമറുക് മറുപടി എഴുതുന്നു.

ക്രിസ്തുവും കൃഷ്ണനും ജീവിച്ചിരുന്നില്ല
1983 മാർച്ച് 30-ന്
പ്രസിദ്ധീകരിക്കുന്നു.
240 പേജ്. നൂറോളം ചിത്രങ്ങൾ. മലയാളത്തിൽ ആദ്യമായി ലാമിനേഷൻ കവർ. വില 15 രൂപ.

**പ്രീ-പബ്ളിക്കേഷൻ സൗജന്യം**
ഇപ്പോൾ മുൻകൂറായി പണം അടച്ച് റിസർവ്വു ചെയ്താൽ അതീവ ശ്രദ്ധേയമായ ഈ ഗ്രന്ഥം പത്തുരൂപയ്ക്കു ലഭിക്കും.

## 10 രൂപ മാത്രം
ഈ സൗജന്യം ഇനിയും കുറച്ചുദിവസത്തേക്കു മാത്രം. (ഗ്രൗഫിൽ രജിസ്റ്റേർഡ് എയർ മെയിലായി ലഭിക്കുവാൻ 40 രൂപ.)

**നിങ്ങൾ ചെയ്യേണ്ടതു്**
മണി ഓർഡർ ആയോ ഡ്രാഫ്റ്റ് ആയോ പണം അയയ്ക്കുക. മണി ഓർഡർ കൂപ്പണിൽ നിങ്ങളുടെ വിലാസത്തോടൊപ്പം "ക്രിസ്തുവും കൃഷ്ണനും" എന്നുകൂടി എഴുതുക.

പണം അയയ്ക്കേണ്ട വിലാസം:
**Indian Atheist Publishers,**
**1740 A/55, Naiwala,**
**Karol Bagh, New Delhi-110 005.**
**വേഗമാകട്ടെ. ഇന്നുതന്നെ പണം അയയ്ക്കുക.**

കലാകൗമുദി 377-ാം ലക്കത്തിൽ (ഏഷ്യാഡ് സ്പെഷ്യലിൽ) ചേർത്തിരുന്ന കേരള സർക്കാർ, പബ്ലിക് റിലേഷൻസ് വകുപ്പിന്റെ 'അവിസ്മരണീയമായ ഏഷ്യാഡ്' എന്ന പരസ്യത്തിൽ 'അജയ്യരായ' എന്നതു് അജയ്യരായ എന്നും, തെററിപ്പട്ടം എന്നതു് നെററിപ്പട്ടം എന്നും ആറ് കഥകളി വേഷങ്ങൾ, ആറ് തെയ്യങ്ങൾ എന്നിവ യഥാക്രമം നൂറ് കഥകളി വേഷങ്ങൾ, നൂറ് തെയ്യങ്ങൾ എന്നും ആണ് വേണ്ടിയിരുന്നതു്.

**READ**
**RATHNABALA**
**CHILDREN'S ILLUSTRATED TAMIL MONTHLY MAGAZINE**
Post Box No. 17
SIVAKASI 626123.

കേരള
ദിനേശ്
ബീഡി
കണ്ണൂർ

**വിവാഹത്തിനു മുൻപും പിൻപും**
ഉണ്ടാവുന്ന എല്ലാ രഹസ്യ വ്യാധികളേയും നാഡി തളർച്ച്, ബലഹീനത, ധാതുക്ഷയം, മൂത്രാശയരോഗങ്ങൾ ഇവകളേയും മാററി നവചൈതന്യം ഉണ്ടാക്കുന്നതാണ്. ഇന്നുതന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗിക രോഗവിദഗ്ധൻ Dr. M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.
**ഡോ: M. S. സർക്കാർ ഡിസ്പെൻസറി**
രാധാനിവാസ്, ആററുകാൽ ലെയിൻ,
മേടമുക്ക്, മണക്കാട്,
തിരുവനന്തപുരം.

ബൈബിൾ ഖുർആൻ ശാസ്ത്രം
മോറിസ് ബുക്കായ്

ആധുനിക ഭൗതിക—മാനവിക—ശാസ്ത്ര നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ സെമിററിക് വേദഗ്രന്ഥങ്ങളെ നിശിതമായ പഠനത്തിനു വിധേയമാക്കുന്ന ഒരു ഫ്രഞ്ചു ശാസ്ത്രജ്ഞന്റെ മഹൽ ഗ്രന്ഥം. വില: 30 രൂപ.

**മററു പുസ്തകങ്ങളിൽ ചിലതു്**

**തെരഞ്ഞെടുത്ത ഉപന്യാസങ്ങൾ:** ഡോ: അലി ശരീഅത്തി. ഇറാനിയൻ വിപ്ലവത്തിന്റെ ധിഷണയായിരുന്ന ശരീഅത്തിയുടെ തിരഞ്ഞെടുത്ത ഉപന്യാസങ്ങളിൽ ചിലതു്. വില: 10 രൂപ.

**തിരുമൊഴികൾ:** എഡിററർ. എം. എൻ. കാരശ്ശേരി. സാമൂഹ്യ പ്രസക്തിയും സാഹിത്യ മൂല്യവുമുള്ള നബിവചനങ്ങളുടെ സമാഹാരം. വില 5 രൂപ.

**പാദമുദ്രകൾ:** ശൈഖ് മുഹമ്മദ് കാരകുന്ന്. ഇസ്ലാമിക ചരിത്രത്തിൽ ജ്വലിച്ചു നില്ക്കുന്ന ചില മനുഷ്യരുടെ കഥകൾ. വില 8 രൂപ.

**ബിലെയാം:** ജീലാനി. ബൈബിൾ പശ്ചാത്തലത്തിൽ രചിച്ച ചാരുതയാർന്ന ഒരു നോവലററ്. വില :5 രൂപ.

തുക എം. ഒ. ആയി അയയ്ക്കുക. വി. പി. പി. ആയി അയയ്ക്കണമെങ്കിൽ പത്തു രൂപ അഡ്വാൻസ് അയയ്ക്കണം. ഇന്ത്യയ്ക്കകത്ത് തപാൽ ചാർജ്ജ് സൗജന്യം. രജിസ്റ്റേർഡായി ലഭിക്കണമെങ്കിൽ മൂന്നു രൂപ കൂടുതലയയ്ക്കുക.

**പ്രതിഭ ബുക്സ്,**
ബാങ്ക് റോഡ്,
കോഴിക്കോട്-1.

## ആസ്സാമിൽ എരിയുന്ന ശിശിരം

(10-ാം പേജിൽ നിന്നു തുടർച്ച)

മുള്ള ഒരുപാടുപേരെ പട്ടികയിൽനിന്ന് പുറത്താക്കിയിട്ടുമുണ്ട്. ഈ വോട്ടർപട്ടികകൾ തിരസ്കരിക്കുന്നു. ആസ്സാംമണ്ണ് ആസ്സാം കാരുടേതു് മാത്രമാവണം. ആസ്സാംമണ്ണിൽ ആസ്സാംസംസ്കാരത്തിനു് നിന്നുതിരിയാൻ ഇടവും ശ്വസിക്കാൻ ശുദ്ധവായുവും കിട്ടണം. എന്നിട്ടുമതി തിരഞ്ഞെടുപ്പ്.

ജനത, ബി. ജെ. പി., ലോക്ദൾ എന്നീ കക്ഷികളും ആസ്സാംപ്രക്ഷോഭകരുടെ വാക്യങ്ങൾ (സോറി, ചില വാക്യങ്ങൾ) ഏറ്റുവിളിച്ചുകൊണ്ട് തിരഞ്ഞെടുപ്പു ബഹിഷ്കരിച്ചിരിക്കയാണ്. തിരഞ്ഞെടുപ്പാണല്ലോ, പൊളിറ്റിക്സാണല്ലോ.

കോൺ—എസ്സിനും സി. പി. എമ്മിനും സി. പി. ഐ. ക്കും അത്രയ്ക്ക് ബുദ്ധി പോയിട്ടുണ്ടാവില്ല. അതുകൊണ്ട് ആർ. എസ്. പി., ആർ. സി. പി. ഐ., എസ്. യു. സി. ഐ. എന്നീ കക്ഷികളെക്കൂടി കൂട്ടുപിടിച്ച് ഒരു ബുദ്ധിമോശം ചെയ്തുവച്ചു. കോൺഗ്രസ്-ഐയെ നേരിടാൻ ഒരു ഇടതുജനാധിപത്യ കൂട്ടുകെട്ടുണ്ടാക്കി. ഈ ഇടതു ജനാധിപത്യപ്പടയുമായാണ് കോൺഗ്രസ്-ഐ തിരഞ്ഞെടുപ്പിൽ ഏറ്റുമുട്ടുന്നതു്. നിയമസഭയിലേക്ക് 108 സ്ഥാനാർത്ഥികളെയും പാർലമെന്റിലേക്ക് 10 സ്ഥാനാർത്ഥികളെയും നിറുത്തിയിട്ടുണ്ട് ഇടതു ജനാധിപത്യ സഖ്യം. സെക്കുലറിസത്തിനെതിരെ ദേശീയതയാണ് ഇടതുസഖ്യം ഈ തിരഞ്ഞെടുപ്പിൽ പങ്കാളികളാവാൻ കാണുന്ന ന്യായീകരണം.

ആസ്സാം വെന്തെരിഞ്ഞാൽ എരിഞ്ഞോട്ടെ, തിരഞ്ഞെടുപ്പു നടത്താതെ വയ്യ എന്ന തീരുമാനത്തിൽ മുറുകെ പിടിക്കാൻ കേന്ദ്രഗവൺമെന്റിനെ പ്രേരിപ്പിക്കുന്നതു എന്താണ്? തിരഞ്ഞെടുപ്പു വിജയത്തെക്കുറിച്ച് കടുത്ത ശുഭാപ്തിവിശ്വാസമാവണം. രണ്ടു തെക്കൻ സംസ്ഥാനങ്ങൾ വരുതിയിൽനിന്നു പോയ സാഹചര്യത്തിൽ ഒരു കിഴക്കൻ സംസ്ഥാനം കൈയിലിരിക്കുന്നതു് നല്ലതാണ്. 'കട്ട് ഓഫ് ഇയറി'ന്റെ കാര്യത്തിൽ ആസ്സാം പ്രക്ഷോഭകർ യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറാവാത്തതുകൊണ്ടാണല്ലോ ആസ്സാം പ്രശ്നസംസ്ഥാനമായി തുടർന്നുപോരുന്നതു്. പ്രശ്നം തീരും, ഗവൺമെന്റ് വിട്ടുവീഴ്ചയ്ക്കൊരുങ്ങിയാൽ. പക്ഷേ, അങ്ങനെയൊരു വിട്ടുവീഴ്ച നടത്തിയിട്ട് ഡെൽഹിയിൽ മനഃസമാധാനത്തോടെ പുലരാനാവില്ലെന്ന് ഗവൺമെന്റ് മനസ്സിലാക്കുന്നു. ശേഷിക്കുന്നതു് ഒരൊററ വഴി മാത്രമാണ്: പ്രശ്നസംസ്ഥാനമായി നിലനിറുത്തിക്കൊണ്ടുതന്നെ ആസ്സാമിനെ സ്വന്തമാക്കുക. കാമരൂപിലും നവഗോംഗിലും ശിവസാഗറിലും ജോർഹട്ടിലും ദിബ്രുഗറിലും പരന്ന പ്രക്ഷോഭപ്പുകയ്ക്കിടയിലൂടെ വാൾപോസ്റ്ററുകളിലെ ഇന്ദിരാഗാന്ധി ചിരിക്കുന്നു.

●

## യമുന വീണ്ടും ചിരിക്കുന്നു

(5-ാം പേജിൽ നിന്നു തുടർച്ച)

മായി പുതിയ തിരഞ്ഞെടുപ്പിനു് അവസരം നോക്കിയിരിക്കുകയായിരുന്നു. ഇതിനിടയിൽ ഏഷ്യാഡ് വന്നു. ഡെൽഹി മിനുങ്ങി. ഡെൽഹിയുടെ മുഖപ്രകൃതി മാറി. ശാക്തിക സമവാക്യങ്ങൾ മാറി. ഡെൽഹി ശരിക്കും തിരഞ്ഞെടുപ്പിനു പാകവുമായി. നടത്തി.

ആ തിരഞ്ഞെടുപ്പിന്റെ വിധിയാണ് വന്നിരിക്കുന്നതു്. യമുന ചിരിക്കാതിരിക്കുന്നതെങ്ങനെ!

ഡെൽഹിയുടെ ഈ വിധി രാജ്യം ഭരിക്കുന്ന കക്ഷിക്കു ചെയ്യാൻ പോകുന്നതു് വലിയ ഒരു ഉതവിയാണ്. ഒന്നൊന്നായി എല്ലാം പിടിയിൽനിന്നു വഴുതിപ്പോകുന്നതായി കോൺഗ്രസ്-ഐയിൽ ഈയിടെ ഒരു തോന്നലുണ്ടായിട്ടുണ്ട്. അവർ പുറമേ ഇതു സമ്മതിക്കില്ലായിരിക്കാം. എങ്കിലും ഈ തോന്നൽ ഉറയ്ക്കാൻ തുടങ്ങുകയായിരുന്നു. ഇന്ദ്രപ്രസ്ഥത്തിൽ ഇപ്പോൾ കിട്ടിയ സൂചിയുന്നാനിടം ഈ തോന്നലിനെ മാററാൻ സഹായിക്കും. പ്രചരണപരമായാണെങ്കിൽ, ഭരണകക്ഷിയുടെ അധീനതയിലുള്ള എല്ലാ ഉപകരണങ്ങളും ചേർന്നാൽ ഈ വിജയത്തെ നൂറുമേനിയാക്കി പൊലിപ്പിക്കാവുന്നതേയുള്ളൂ. ആ രീതിയിൽ ഇതു് അവർക്ക് ഒരു മൊറാൽ ബൂസ്റ്ററാണ്.

ചില കഷണങ്ങളുംകൊണ്ട് മലർന്നുവീണ ബി. ജെ. പി—ലോക്ദൾ (സി) സഖ്യത്തിനും, ഒരുതുള്ളി കണ്ണീരുപോലും കിട്ടാതെ അന്തരീക്ഷത്തിലെവിടെയോ നെടുവീർപ്പായി തൂങ്ങിനിൽക്കുന്ന ജനതയ്ക്കും, പൂജ്യം മാർക്കുമായി വഴിയറിയാതെ നിൽക്കുന്ന പഞ്ചകക്ഷി ഇടതുപക്ഷ ജനാധിപത്യമുന്നണിക്കും ഇതു് എന്തു ബൂസ്റ്ററാവാം? വാജ്പേയിയുടെ ലിബറലിസത്തെ കാലുവാരുന്ന ബി. ജെ. പി.ക്കാർക്ക് ഇതു് ചാരിതാർത്ഥ്യമാവാം. ചന്ദ്രശേഖറിന്റെ ആദർശാത്മകതയെ ഡൈനമിററു വയ്ക്കുന്ന ജനതാനേതാവ് സുബ്രഹ്മണ്യം സ്വാമിക്ക് ഇതു് ആഹ്ലാദമാവാം. കമ്മ്യൂണിസത്തിന്റെ മുശിടു പിടിക്കാത്ത വലതുപക്ഷക്കാർക്കെല്ലാം ഇതു് 'ചിലന്തിയും ബ്രൂസും' കഥയാവാം. 'ബദൽ' തേടുന്നവർക്ക് കാനൽജലപാനമാവാം.

ഡെൽഹിയിലെ ജനങ്ങൾക്കോ? അവർക്കെന്താകാൻ! ഇനി മാർച്ചിൽ ചേരിചേരാ സമ്മേളനം. ഡെൽഹിച്ചേരികളിലെ പാവങ്ങൾക്ക് അലമാരയിലെ അസ്ഥിപഞ്ജരം പോലെ അതിഥികൾ കാണാതെ ഓടയ്ക്കുള്ളിൽ ഒളിച്ചിരിക്കാം. അതു കഴിഞ്ഞാൽ വെയിലായി, മഴയായി, മഞ്ഞായി...

യമുന! അതു ചിരിക്കുന്നു.

●

## ആധുനിക തിരുവിതാംകൂറിന്റെ മാതാവ്

(9-ാം പേജിൽ നിന്നു തുടർച്ച)

ഥതയുടെയും ലാളിത്യത്തിന്റെയും മുമ്പിൽ ഒന്നു കൈകൂപ്പിനിൽക്കാതിരിക്കാൻ അവർക്കു കഴിഞ്ഞില്ല. എല്ലാവർക്കും ക്ഷേത്രപ്രവേശനാനുമതി നൽകിയ മഹാറാണിയെ മഹാത്മജി മനസ്സറിഞ്ഞു് അഭിനന്ദിച്ചിട്ടുണ്ട്. പ്രജകൾക്ക് നന്മ ചെയ്യാനുള്ള മോഹം മനസ്സിന്റെ കോണിൽ കാത്തുസൂക്ഷിച്ച കിരീടവും ചെങ്കോലുമില്ലാത്ത രാജാവും, അദ്ദേഹത്തിന്റെ പ്രചോദന കേന്ദ്രമായ അമ്മമഹാറാണിയും സ്വാതന്ത്ര്യാനന്തര തിരുവിതാംകൂറിലെ ജനങ്ങളുടെ ആദരവ് ആർജ്ജിച്ചെടുത്തു. ജനാധിപത്യ ഭാരതത്തിലെ രാഷ്ട്രീയത്തിലും മററും, മസ്ലിൻപട്ടും കിന്നരിക്കുപ്പായവുമണിഞ്ഞു് നുഴഞ്ഞെത്തി, പുതിയ മഹാരാജാക്കന്മാരും മഹാറാണിമാരുമാവാൻ തിരുവിതാംകൂർ രാജവംശാംഗങ്ങൾ ആശിച്ചുപോലുമില്ല. ആ രാജകുടുംബാംഗങ്ങൾ രാജ്യസഭയിലേക്കു പോയില്ല; അംബാസഡർമാരാവാൻ ആശിച്ചില്ല. അവരെക്കൊണ്ടാവുന്ന കൊച്ചുകൊച്ചു കാര്യങ്ങൾ ചെയ്തുകൊണ്ട് അവർ സാധാരണക്കാരിൽ സാധാരണക്കാരായി ജീവിച്ചുപോന്നു. ആ രാജകുടുംബത്തിന്റെ യശസ്സായിരുന്ന ഒരു മഹതിയാണ് ദിവംഗതയായ അമ്മമഹാറാണി.

Published by M. S. Sreenivasan on behalf of Laisa Publication Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone : Office: 448926 Res: 432667

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

HYDERABAD - Mr. S, Shankara narayana
Phone : Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234